SRI MULAM MALAYALAM SERIES.

No. XV.

# BHÂSHÂ RAMAYANA CHAMPU

(BALAKANDA)

EDITED

WITH INTRODUCTION, EXPLANATIONS AND NOTES

BY

KOLATTERI SANKARA MENON, M. A., L. T.,
*Director of Ayurveda, Travancore*
*and*
*Curator for the Publication of Malayalam Manuscripts*





PUBLISHED UNDER THE AUTHORITY OF THE GOVERNMENT OF TRAVANCORE.

TRIVANDRUM:
PRINTED BY THE SUPERINTENDENT, GOVERNMENT PRESS,
1926.



[Price Rs. 1-7-10.



# അവതാരിക.

---

ലോകത്തിലേക്ക് ഏററവും ഉൽകൃഷ്ടമായ കാവ്യം വാല്മീകിരാമായണമാണ്. രാമനെപ്പോലെ ഒരു നായകനേയോ സീതയെപ്പോലെ ഒരു നായികയേയോ, രാവണനെപ്പോലെ ഒരു പ്രതിനായകനേയോ ഒരുകാലത്തും, ഒരിടത്തും ഒരുകവിക്കും സൃഷ്ടിക്കുവാൻ സാധിച്ചിട്ടില്ലാത്തതുകൊണ്ടു വാല്മീകിയെപ്പോലെ ഒരു കവിയും ഉണ്ടായിട്ടില്ലെന്നുതന്നെ പറയാം. വാല്മീകി ആദികവിയും, രാമായണം ആദികാവ്യവുമായിരിക്കുന്നതുപോലെ കഥാപാത്രങ്ങളായ രാമാദികൾ നിസ്തുല്യന്മാരുമാകുന്നു. രാമായണം വായിക്കാത്തവരൊ, കഥ കേൾക്കാത്തവരൊ ഹിന്ദുക്കളിൽ ആരും തന്നെ ഇല്ല. അന്യമതക്കാരും മറുരാജ്യക്കാരും രാമായണകാവ്യത്തിന്റെ രസാസ്വാദനവിഷയത്തിൽ ഔൽസുക്യമുള്ളവരാണ്. ബാലന്മാരും, സ്ത്രീകളും, പാമരന്മാരും കഥാരസത്തിലുള്ള വൈപുല്യം നിമിത്തം രാമായണം നിത്യപാരായണം ചെയ്യുന്നു. പ്രൌഢന്മാരായ പണ്ഡിതസഹൃദയന്മാർ ദ്രാക്ഷാപാകമായ പദ്യങ്ങളിൽ നിറഞ്ഞു വഴിഞ്ഞൊഴുകുന്ന കാവ്യരസാമൃതം ആസ്വദിച്ചാസ്വദിച്ച് അലംഭാവത്തെ പ്രാപിക്കാതെ അതിൽതന്നെ നിമഗ്നന്മാരായി ഭവിക്കുന്നു. വൃദ്ധന്മാരായ പണ്ഡിതാഗ്രേസരന്മാർ, വേദോപബൃംഹണമായ രാമായണത്തിൽ പ്രോജ്ജ്വലപ്രഭാവത്തോടുകൂടിയ ധർമ്മതത്വരത്നങ്ങളുടെ മാഹാത്മ്യത്തെ നിർവ്വർണ്ണനംചെയ്തു തദ്ഗതചിത്തവൃത്തികളായി വിഷയവൈരാഗ്യത്തെ പ്രാപിക്കുന്നു. ഇപ്രകാരം എല്ലാത്തരക്കാരായ മനുഷ്യരേയും ഒരുപോലെ രമിപ്പിച്ചു രമിപ്പിച്ച് അവരവർ അറിയാതെതന്നെ ധർമ്മപഥത്തിൽ സഞ്ചരിപ്പിച്ചു ശീലിപ്പിക്കുന്നതിനുള്ള പ്രത്യേകസാമർത്ഥ്യം വാല്മീകിമഹർഷി രാമായണത്തിൽ പ്രദർശിപ്പിച്ചിട്ടുള്ളതുപോലെ മററാരുകവിയും ഒരിടത്തും പ്രകടിപ്പിച്ചിട്ടില്ല. പ്രസന്നഗംഭീരമായ രാമായണനദിയിൽ എല്ലാവരും അവരവരുടെ നിലപോലെ ഇറങ്ങി വിഹരണംചെയ്തു രസിച്ചാസ്വദിക്കുന്നു.

വാല്മീകിരാമായണം ഏതെല്ലാംവിധം വേഷമാറി ലോകരംഗത്തിൽ പ്രവേശിച്ചിട്ടുണ്ടെന്നുള്ളതിന കയ്യും കണക്കുമില്ല. പ്രവരസേനന്റെ സേതുബന്ധം പ്രാകൃതകാവ്യം, ഭോജന്റെ ചമ്പൂരാമായണം, രാഘവാഭ്യുദയം, കവിരാജന്റെ രാഘവപാണ്ഡവീയം, വിശ്വനാഥന്റെ രാഘവവിലാസം, രാമചന്ദ്രന്റെ രാമവിലാസം, ഹരിനാഥന്റെ രാമവിലാസം, അഗ്നിവേശന്റെ രാമചന്ദ്രചരിത്രസാരം, രഘുനാഥാഭ്യുദയം, ഹരദത്തസൂരി എഴുതീട്ടുള്ള രാഘവനൈഷധീയം, ഭട്ടിമന്റെ രാവണാർജ്ജുനീയം, വേദാന്തദേശികരുടെ പാദുകാസഹസ്രം, ഭവഭൂതിയുടെ മഹാവീരചരിതം, ഉത്തരരാമചരിതം, മുരാരിയുടെ അനർഘരാഘവം, ജയദേവന്റെ പ്രസന്നരാഘവം, സുന്ദരമിശ്രന്റെ അഭിരാമമണി, രാജശേഖരന്റെ ബാലരാമായണം, ഉദാത്തരാഘവം, ഭാസ്കരകവിയുടെ ഉന്മത്തരാഘവം, സുബന്ധുവിന്റെ ഉന്മത്തരാഘവം, ശ്രീനിവാസാചാര്യരുടെ ജാനകീചരണചാമരം, രാമഭദ്രദീക്ഷിതരുടെ ജാനകീപരിണയം, ശക്തിഭദ്രന്റെ ആശ്ചര്യചൂഡാമണി, ഹനൂമന്നാടകമെന്നു പറയുന്ന മഹാനാടകം, ചക്രകവിയുടെ ജാനകീപരിണയകാവ്യം, കുമാരദാസന്റെ ജാനകീഹരണം, രാമപാണിവാദന്റെ രാഘവീയമഹാകാവ്യം, സീതാരാഘവനാടകം, അജ്ഞാതകർത്തൃകമായ രഘുവീരചരിതം മഹാകാവ്യം എന്നിവയെല്ലാം ഇവിടെ പ്രസ്താവയോഗ്യങ്ങളായിട്ടുള്ളവയാകുന്നു.

ഇവകൂടാതെ അഗ്നിവേശരാമായണം, ബോധായനരാമായണം, ഭരദ്വാജരാമായണം മുതലായി അനേകഗ്രന്ഥങ്ങളും ഋഷിശ്രേഷ്ഠന്മാർതന്നെ എഴുതീട്ടുള്ളതായിക്കേട്ടിട്ടുണ്ട്. ആനന്ദരാമായണം, അദ്ഭുതരാമായണം, യോഗവാസിഷ്ഠരാമായണം, മന്ത്രരാമായണം, ഭട്ടികാവ്യം മുതലായവയും ഇവിടെ സ്മർത്തവ്യമാകുന്നു. പ്രായേണ എല്ലാ പുരാണങ്ങളിലും രാമായണകഥ പ്രത്യേകം പറഞ്ഞുകാണുന്നു. പൂർവകല്പത്തിൽ നടന്ന പ്രകാരമുള്ള രാമായണകഥയെ പദ്മപുരാണത്തിൽ വിവരിച്ചിട്ടുണ്ട്.

ബുദ്ധന്മാരുടെ ഗ്രന്ഥമായ ദശരഥജാതകത്തിലും രാമായണകഥയെ വികൃതസ്വരൂപത്തിലും, ജൈനന്മാരുടെ ഗ്രന്ഥമായ ജൈനരാമായണത്തിൽ രാമകഥയെ മറ്റൊരു പ്രകാരത്തിലും പറഞ്ഞുകാണുന്നു.

„വാല്മീകിസ്തുളസീദാസഃ
കലൌ ഖലു ഭവിഷ്യതി
രാമചന്ദ്രകഥാം പൂതാം
ഭാഷാരൂപാം കരിഷ്യതി.”

വാല്മീകിരാമായണത്തിനും, കമ്പരാമായണത്തിനും, തുളസീദാസരാമായണത്തിനും തുല്യപ്രാധാന്യമാണ് വിദ്വാന്മാർ കല്പിച്ചിരിക്കുന്നതു്. അവ മൂന്നും വേദതുല്യമായിക്കരുതിപ്പോരുന്നു.

„വാല്മീകിതുളസീദാസ-
കമ്പാദ്യൈഃ കവിധാതൃഭിഃ
കൃതാ രാമായണകഥാ
ത്രയീവ പരിശോഭതേ.”

എന്നു പറഞ്ഞിരിക്കുന്നതിൽനിന്നു മൂന്നു രാമായണങ്ങളുടേയും പ്രാമാണ്യം പ്രത്യക്ഷമാകുന്നു.



ഇനി രാമായണം ധർമ്മാർത്ഥത്തെ ഏതുവിധം പ്രദ്യോതിപ്പിക്കുന്നു എന്നു ചിന്തിക്കാം. രാമായണകഥാപ്രാരംഭത്തിൽ തന്നെ രാമനെക്കുറിച്ചു ‘രക്ഷിതാ സ്വസ്യ ധർമ്മസ്യ’ എന്നും ആരണ്യകാണ്ഡത്തിൽ ‘രാമോ വിഗ്രഹവാൻ ധർമ്മഃ’ എന്നും പറഞ്ഞിട്ടുള്ളതിൽനിന്നു ധർമ്മജ്ഞതാവിശിഷ്ടമഹാപുരുഷന്റെ കഥയാണ് രാമായണത്തിൽ പറഞ്ഞിരിക്കുന്നതു് എന്നു സിദ്ധിക്കുന്നു.

„യസ്മിന്ന ചലതേ ധർമ്മോ
യോ ധർമ്മം നാതിവർത്തതേ.”

എന്നു യുദ്ധകാണ്ഡത്തിലെ ശുകവാക്യംകൊണ്ടും,

„വിദ്ധി മാമൃഷിഭിസ്തുല്യം
കേവലം ധർമ്മമാസ്ഥിതം.”

എന്നു് അയോദ്ധ്യാകാണ്ഡത്തിൽ രാമൻ പറഞ്ഞിരിക്കുന്നതുകൊണ്ടും,

„ധർമ്മാത്മാ സത്യസന്ധശ്ച
രാമോ ദാശരഥിർയ്യദി
പൌരുഷേ ചാപ്രതിദ്വന്ദ്വഃ
ശരൈനം ജഹി ര

എന്ന ധൎമ്മസ്വരൂപത്വപ്രതിപാദകശബ്ദരൂപലക്ഷണവാക്യം കൊണ്ടും,

„ലോകാനാം ത്വം പരോ ധൎമ്മഃ.''

എന്നുള്ള യുദ്ധകാണ്ഡത്തിലെ ബ്രഹ്മവചനംകൊണ്ടും,

„യദാ യദാ ഹി ധൎമ്മസ്യ
ഗ്ലാനിൎഭവതി ഭാരത!
അഭ്യുത്ഥാനമധൎമ്മസ്യ
തദാത്മാനം സൃജാമ്യഹം.

പരിത്രാണായ സാധൂനാം
വിനാശായ ച ദുഷ്കൃതാം
ധൎമ്മസംസ്ഥാപനാൎത്ഥായ
സംഭവാമി യുഗേ യുഗേ.''

എന്നുള്ള ഭഗവദ്ഗീതാവാക്യങ്ങളെക്കൊണ്ടും വിഷ്ണുവിന്റെ എല്ലാ അവതാരങ്ങളുടെയും ഉദ്ദേശ്യം ദുഷ്ടനിഗ്രഹവും ശിഷ്ടപരിപാലനവും ചെയ്തു ലോകത്തിൽ ധൎമ്മസ്ഥാപനമാണെന്ന് അനായാസേന സിദ്ധിക്കുന്നു. ഈ തത്വത്തെ മനസ്സിൽ വച്ചുകൊണ്ടാണ് „രാമവദ്വൎത്തിതവ്യം സ ധൎമ്മഃ, രാവണവന്ന വൎത്തിതവ്യം സോഽധൎമ്മഃ'' എന്നു ഭട്ടാചാൎയ്യൻ പറഞ്ഞിരിക്കുന്നതു്.

രാമായണത്തിൽ „പുണ്യം വേദൈശ്ച സമ്മിതം'' എന്നും „വേദോപബൃംഹണാൎത്ഥായ താവഗ്രാഹയത പ്രഭുഃ'' എന്നും പറഞ്ഞിരിക്കുന്നതുകൊണ്ടു രാമായണത്തിന്നു വേദോപബൃംഹകത്വവും, വേദസമ്മിതത്വവും സിദ്ധമായി. ‚വേദോഽഖിലോ ധൎമ്മമൂലം' ‚വേദോ ധൎമ്മമൂലം', എന്നാദിയായിട്ടുള്ള വാക്യങ്ങളിൽനിന്നു വേദം മുഴുവൻ ധൎമ്മപ്രതിപാദകമെന്നു വന്നുകൂടുന്നു. താദൃശവേദോപബൃംഹകത്വവും തത്സമ്മിതത്വവും ധൎമ്മതാൽപൎയ്യപ്രതിപാദനം കൂടാതെ അനുപപന്നമായിരിക്കുന്നതുകൊണ്ടു രാമായണത്തിൽ ധൎമ്മതാൽപൎയ്യപ്രതിപാദനം യുക്തംതന്നെ.

ധൎമ്മം അലൌകികശ്രേയസ്സാധനമാകുന്നു. „ചോദനാലക്ഷണോഽൎത്ഥോ ധൎമ്മഃ'' എന്നു ജൈമിനി പറഞ്ഞിരിക്കുന്നു. “യത്ത്വാൎയ്യാഃ ക്രിയമാണം പ്രശംസന്തി സ ധൎമ്മോ, യദ് ഗൎഹന്തേ

സോ/ധർമ്മഃ" എന്ന് ആപസ്തംബാചാര്യൻ അഭിപ്രായപ്പെട്ടിരിക്കുന്നു. ഇപ്രകാരമുള്ള ധർമ്മത്തിനു നാലു പ്രമാണം ഭവിക്കുന്നു.

"വേദഃ സ്മൃതിഃ സദാചാരഃ
സ്വസ്യ ച പ്രിയമാത്മനഃ
ഏതച്ചതുർവ്വിധം പ്രാഹുഃ
സാക്ഷാദ്ധർമ്മസ്യ ലക്ഷണം."

എന്നു മനുസ്മൃതിയിൽ കാണുന്നു.

"വേദോ ധർമ്മമൂലം തദ്വിദാം ച സ്മൃതിശീലേ" എന്ന ഗൌതമവാക്യത്തിലെ സദാചാരവാചിയായ ശീലപദംകൊണ്ടു സ്വമനസ്തുഷ്ടിയുംകൂടി ഗ്രഹിച്ചുകൊള്ളേണ്ടതാകുന്നു. "ധർമ്മജ്ഞസമയഃ പ്രമാണം വേദാശ്ച" എന്ന ആപസ്തംബവാക്യത്തിലെ 'ധർമ്മജ്ഞസമയഃ' എന്നുള്ളതുകൊണ്ടു സ്മൃതിയും സദാചാരവും ആത്മസന്തുഷ്ടിയും ഗ്രഹിച്ചുകൊള്ളേണ്ടതാകുന്നു.

ധർമ്മത്തിൽ സ്വതന്ത്രമായിരിക്കുന്ന വേദംതന്നെ പ്രഥമമായിരിക്കുന്ന പ്രമാണം. "ശ്രുതേരിവാർത്ഥം സ്മൃതിരന്വഗച്ഛത്" എന്നു പറഞ്ഞിരിക്കുന്നതുകൊണ്ടു സ്മൃതി രണ്ടാമത്തെ പ്രമാണം ആകുന്നു. ശിഷ്ടാചാരം മൂന്നാമത്തെ പ്രമാണവും ആത്മസന്തുഷ്ടി നാലാംപ്രമാണവുമാകുന്നു. എന്നാൽ ശ്രുതിസ്മൃതിവാക്യങ്ങൾക്കു വിരോധം കണ്ടാൽ ശ്രുതിവാക്യം തന്നെ സ്വീകാര്യമാകുന്നു. 'വിപ്രതിഷേധേ ശ്രുതിലക്ഷണം ബലീയഃ' എന്നു ആപസ്തംബാചാര്യനും പറഞ്ഞിരിക്കുന്നു. സ്മൃത്യാചാരങ്ങൾക്കു വൈരുദ്ധ്യം കണ്ടാൽ ആചാരത്തെ അപേക്ഷിച്ചു സ്മൃതിക്കുതന്നെ പ്രാബല്യം കല്പിക്കണം.

"സ്മൃതേർവ്വേദവിരോധേ തു
പരിത്യാഗോ യഥാ ഭവേത്
തഥൈവ ലൌകികാചാരം
സ്മൃതിബാധാൽ പരിത്യജേത്."

എന്നു കാത്യായനനും പറഞ്ഞിരിക്കുന്നു.

ശ്രുതിസ്മൃതിസദാചാരങ്ങൾ സംശയനിവൃത്തിവരുത്തുവാൻ പര്യാപ്തങ്ങളല്ലാതെ വരുമ്പോൾ ധർമ്മമാർഗ്ഗത്തിൽ സഞ്ചരിച്ചു ശീലിച്ചിട്ടുള്ള ഒരുവനു "സ്വസ്യ ച പ്രിയമാത്മനഃ" എന്ന നാലാമത്തെ പ്രമാണത്തെ അവലംബിക്കാവുന്നതാണ്.

"സതാം ഹി സന്ദേഹപദേഷു വസ്തുഷു
പ്രമാണമന്തഃകരണപ്രവൃത്തയഃ."

എന്നു കാളിദാസൻ ശാകുന്തളത്തിൽ പറഞ്ഞിട്ടുള്ളതു് ഈ നാലാം പ്രമാണത്തെ മനസ്സിൽ കരുതിക്കൊണ്ടാണെന്നു് ഇപ്പോൾ വ്യക്തമായല്ലോ.

അപൌരുഷേയമായ വേദത്തിന്റെ പ്രാമാണ്യത്തെ ആരും അപലപിച്ചുകൂടുന്നതല്ല. വേദാർത്ഥത്തെ സംഗ്രഹിച്ചു പറഞ്ഞിട്ടുള്ളതാകുന്നു സ്മൃതി.

"ധർമ്മശാസ്ത്രരഥാരൂഢാ
വേദഖഡ്ഗധരാ ദ്വിജാഃ
ക്രീഡാർത്ഥമപി യദ്ബ്രൂയുഃ
സ ധർമ്മഃ പരമഃ സ്മൃതഃ."

എന്നു ബോധായനാചാര്യൻ പറഞ്ഞിരിക്കുന്നു. അപ്രകാരമുള്ള മഹാന്മാർ ധർമ്മബുദ്ധിയോടുകൂടി അനുഷ്ഠിക്കുന്നതെല്ലാം സദാചാരമാകുന്നു. ധർമ്മതത്പരന്മാരായ മഹാന്മാർ സംശയാകലിതചിത്തവൃത്തികളാകുമ്പോൾ അവരുടെ മനസ്സിൽ ധർമ്മബുദ്ധിക്കു് അനുകൂലമായിട്ടുത്ഭവിക്കുന്ന വിചാരങ്ങളും ധർമ്മ്യങ്ങളാകുന്നു.

പൂർവ്വികന്മാരുടെ സകലവിദ്യാഭ്യാസത്തിന്റെയും ഉദ്ദേശ്യം ധർമ്മതത്ത്വാവബോധം മാത്രമായിരുന്നു. എന്നാൽ അതു ദുർഗ്രഹമായതുകൊണ്ടു സാകല്യേന ആരും കാണ്മാൻ കഴിഞ്ഞിട്ടില്ല. 'ധർമ്മസ്യ തത്ത്വം നിഹിതം ഗുഹായാം' എന്നു പറഞ്ഞിട്ടുള്ളതു വാസ്തവം ആകുന്നു.

ഒരു പുരുഷന്റെ സമസ്തചരിത്രവും ശ്രുത്യാദികാരൂപത്തിൽ ധർമ്മസ്വരൂപാവബോധനാർത്ഥം ഒരിക്കലും പ്രദർശിപ്പിച്ചിട്ടില്ല. അതിനാൽ സമഗ്രധർമ്മാനുഷ്ഠാനകർത്താവായ ഒരു പുരുഷധൌരേയന്റെ പാവനചരിത്രം ഒരു കാവ്യത്തിൽ നിബന്ധിക്കുന്നതുകൊണ്ടു സർവ്വസദാചാരങ്ങളും പ്രത്യക്ഷമാകുവാൻ സാധിക്കുമെന്നു വിചാരിച്ചാണു് വാല്മീകിമഹർഷി ശ്രീരാമചരിതം എഴുതീട്ടുള്ളതു്. എന്നാൽ അസദ്വസ്തുനിരൂപണം, സമീചീനവസ്തുവിന്റെ അസത്ത്വപ്രതിപാദനം, അസദ്വസ്തുവിന്റെ സത്ത്വപ്രതിപാദനം, അർത്ഥവാദബാഹുല്യം, 'കാവ്യാലാപാംശ്ച

വർജ്ജയേൽ' എന്നുള്ള നിഷേധം മുതലായ ദോഷങ്ങൾക്കു് ആസ്പദമായ കാവ്യംകൊണ്ടു ധർമ്മാധർമ്മവിവേചനം സാദ്ധ്യമാണോ എന്നു സംശയം തോന്നാവുന്നതാണു്. ഇവിടെ അസത്കൃതമായും, അസന്നായകമായും, അധർമ്മപ്രതിപാദകമായുമുള്ള പ്രാകൃതകാവ്യങ്ങളുടെ വിഷയത്തിൽമാത്രമെ നിഷേധവാക്യത്തിനു പ്രവൃത്തിയുള്ളു. സന്നായകപ്രതിപാദകങ്ങളായും, ധർമ്മപ്രധാനങ്ങളായും, പുരുഷാർത്ഥസാധകങ്ങളായുമിരിക്കുന്ന മഹാകവികളുടെ സത്കാവ്യങ്ങളെ സജ്ജനങ്ങൾ അംഗീകരിച്ചിട്ടുണ്ടു്. കാളിദാസമഹാകവിയുടെ കാവ്യങ്ങളെക്കൂടി മഹാന്മാർ സ്മൃതികളായി ഗണിച്ചുപോരുന്നു. ഭട്ടാചാര്യർ,

"സതാം ഹി സന്ദേഹപദേഷു വസ്തുഷു
പ്രമാണമന്തഃകരണപ്രവൃത്തയഃ."

എന്ന ശ്ലോകഭാഗത്തെ ഉദ്ധരിച്ചു സ്വഗ്രന്ഥത്തിൽ ചേർത്തതിന്റെ ശേഷം "ഇതി കാളിദാസസ്മൃതേഃ" എന്നു പറഞ്ഞിട്ടുള്ളതിൽനിന്നു കാളിദാസകൃതികൾക്കു സ്മൃതിപ്രാമാണ്യമുണ്ടെന്നു സിദ്ധമായി. അതിനാൽ മഹാന്മാരുടെ കൃതികൾക്കു ധർമ്മപ്രാധാന്യമുള്ളതുകൊണ്ടു സ്മൃതിതുല്യതയുണ്ടെന്നു സാരം. ശ്രുതിസ്മൃത്യർത്ഥങ്ങളെ കാവ്യരൂപത്തിൽ പ്രകാശിപ്പിക്കുന്നതു ഹൃദയരഞ്ജനാർത്ഥമാകുന്നു. "വേദേ യദുച്യതേ സ രാജാജ്ഞാ, സ്മൃതിഷു ഋഷിഭിര്യദുച്യതേ സ മിത്രോപദേശഃ, കാവ്യേ യദുച്യതേ സ കാന്താസമ്മിതോപദേശഃ" എന്നു പ്രാചീനാചാര്യന്മാർതന്നെ അഭിപ്രായപ്പെട്ടിട്ടുണ്ടു്. ഈ അഭിപ്രായത്തെത്തന്നെ

"യദ്വേദാത് പ്രഭുസമ്മിതാദധിഗതം
ശബ്ദപ്രധാനാച്ചിരം
യച്ചാർത്ഥപ്രവണാൽ പുരാണകഥനാ-
ദിഷ്ടം സുഹൃത്സമ്മിതാത്
കാന്താസമ്മിതയാ യയാ സരസതാ-
മാപാദ്യ കാവ്യശ്രിയാ
കർത്തവ്യേ കുതുകീ ബുധോ വിരചിത-
സ്തസ്യൈ സ്പൃഹാം കർമ്മഹേ"

എന്നും,

"കാവ്യം യശസേഽൎത്ഥകൃതേ
വ്യവഹാരവിദേ ശിവേതരക്ഷതയേ
സദ്യഃ പരനിൎവൃതയേ
കാന്താസമ്മിതതയോപദേശയുജേ."

എന്നും, മററുവിധത്തിൽ വേറെ ചില ആചാൎയ്യന്മാരും അനുസരിച്ചുകാണുന്നു. വസ്തുസ്ഥിതി ഇപ്രകാരമായതുകൊണ്ടു വാല്മീകി മഹൎഷി പുണ്യശ്ലോകനായ പരമപുരുഷന്റെ ചരിതവൎണ്ണനത്തെ നാരദന്റെ ഉപദേശത്തോടും ബ്രഹ്മാവിന്റെ വരപ്രസാദത്തോടും കൂടി വേദോപബൃംഹകമായും ചതുൎവ്വിധപുരുഷാൎത്ഥസിദ്ധിക്കായും എഴുതീട്ടുള്ളതു സ്മൃതിതുല്യമായിട്ടുള്ളതുതന്നെ.

പാദബദ്ധാക്ഷരമായ ശ്ലോകം വാല്മീകിയുടെ മുഖത്തുനിന്ന് ഇദംപ്രഥമമായി പുറപ്പെട്ടുവാനുണ്ടായ സന്ദൎഭം പ്രസിദ്ധമായിട്ടുള്ളതാണല്ലോ.

"പാദബദ്ധോഽക്ഷരസമ-
സ്തന്ത്രീലയസമന്വിതഃ
ശോകാൎത്തസ്യ പ്രവൃത്തോ മേ
ശ്ലോകോ ഭവതു നാന്യഥാ."

ശോകാൎത്തനായ മഹൎഷിയുടെ ഹൃദയത്തിൽനിന്നു പുറപ്പെട്ടതാണെന്നു പറഞ്ഞിരിക്കുന്നതുകൊണ്ടു ചേതോവികാരത്തിങ്കൽനിന്നാണ് കവിതയുടെ ഉത്ഭവമെന്നുകൂടി സൂചിതമായി.

പാദബദ്ധാക്ഷരശ്ലോകത്തിന്റെ ആദികൎത്താവു വാല്മീകിയായതുപോലെ വേദാൎത്ഥങ്ങളെ സ്പഷ്ടമാക്കുവാൻവേണ്ടി രഘുരാമചരിതത്തെ ആദ്യമായി കാവ്യരൂപത്തിൽ എഴുതിയതും ആ മഹാത്മാവുതന്നെയാണ്. ഛന്ദസ്സിന്റെയും, കാവ്യവിഷയത്തിന്റെയും, കാവ്യത്തിന്റെയും മാൎഗ്ഗപ്രദൎശകനാവാനുള്ള മഹാഭാഗ്യം വാല്മീകിമഹൎഷിക്കുതന്നെ സിദ്ധിച്ചു. രാമായണം ആദികാവ്യവുമായിത്തീൎന്നു. ശ്രുതിസ്മൃതികളിലടങ്ങിയിരിക്കുന്ന ധൎമ്മതത്വങ്ങളനുസരിച്ചു ജീവിതയാത്രയെ നയിച്ചിട്ടുള്ള ഒരു പുണ്യശ്ലോകന്റെ ചരിത്രത്തെ ധൎമ്മമാൎഗ്ഗത്തിൽനിന്നു വ്യതിചലിക്കാതെ എഴുതി ഫലിപ്പിച്ചിരിക്കുന്നതുകൊണ്ടു രാമായണത്തിനു ലോകോത്തരമായ വൈശിഷ്ട്യവും പ്രസിദ്ധിയും ഉണ്ടായി എന്നുമാത്രമല്ല അതിനെത്തന്നെ വിഷയീകരിച്ച് അനേകം

കവികൾ അവരവരുടെ മനോധൎമ്മങ്ങളെ പ്രകടിപ്പിച്ചു വിശിഷ്ടകൃതികൾ എഴുതി ലോകോപകാരാൎത്ഥം പ്രചരിപ്പിക്കുകയുംചെയ്തു.

## II

ആദികാലംമുതല്ക്കുതന്നെ കേരളത്തിൽ പുരാണകഥകളെ വിസ്തരിച്ചുപറഞ്ഞു മനസ്സിലാക്കുന്നതിനായി പല ഏൎപ്പാടുകളും ചെയ്തിട്ടുണ്ടായിരുന്ന കൂട്ടത്തിൽ 'കൂത്തി'നാണു് പ്രാധാന്യം കല്പിച്ചിട്ടുണ്ടായിരുന്നതു്. ക്ഷേത്രങ്ങളിൽവച്ചു പുരാണകഥകളെ ബഹുചമല്ക്കാരത്തോടുകൂടി വൎണ്ണിച്ചു മനുഷ്യഹൃദയത്തെ വികസിപ്പിക്കുന്ന കാൎയ്യത്തിൽ ചാക്യാന്മാർ അത്യന്തം വിദഗ്ദ്ധന്മാരായിരുന്നു. കൂത്തിൽനിന്നു കിട്ടുന്ന സമ്പാദ്യംകൊണ്ടു ചാക്യാന്മാർ സുഖമായി ഉപജീവനം കഴിച്ചുപോന്നിരുന്നു. അവർ വേറെ യാതൊരു തൊഴിലിലും പ്രവേശിക്കാതെ ഈ കലാവിദ്യയെത്തന്നെ ഭക്തിയോടുകൂടി ഉപാസിച്ചു കാലാന്തരത്തിൽ അവൎക്കു് ആ വിഷയത്തിൽ അദ്വിതീയവൈദഗ്ദ്ധ്യം സമ്പാദിക്കുവാൻ സാധിച്ചു. പ്രായേണ ക്ഷേത്രങ്ങളിൽ പുരാതനകാലത്തു ജനങ്ങൾ 'കൂത്തു്' കഴിപ്പിക്കാറുണ്ടായിരുന്നു എന്നതിനു് ഇപ്പോൾ അവശിഷ്ടമായിരിക്കുന്ന കൂത്തമ്പലങ്ങൾതന്നെ സാക്ഷ്യം വഹിക്കുന്നു. വടക്കൻക്ഷേത്രങ്ങളിൽ ഇക്കാലത്തും ചില മാസങ്ങളിൽ കൂത്തു നിയതമായിത്തന്നെ കഴിച്ചുവരാറുണ്ടു്. കാലംകൊണ്ടു ജനങ്ങൾക്കിതിൽ അഭിരുചി കുറഞ്ഞുപോയിട്ടുണ്ടായിരിക്കാമെങ്കിലും ഇപ്പോഴും വടക്കൻക്ഷേത്രങ്ങളിലുണ്ടാകുന്ന കൂത്തുകേൾക്കുവാൻ ആളുകൾ കൂട്ടംകൂട്ടമായി വരാറുണ്ടു്.

കൂത്തുപറയുന്നതിനു പാടവമുള്ള ചാക്യാന്മാർ കുറവായും കേൾക്കുവാനാഗ്രഹമുള്ള ജനങ്ങളുടെ സംഖ്യ വൎദ്ധിച്ചുമിരുന്ന മുൻകാലത്തു നമ്പ്യാന്മാരും കഥാപ്രസംഗത്തിൽ പ്രവേശിക്കാതിരുന്നില്ല. 'കൂത്തു്' പറയുന്നതു ചാക്യാരുടെ കുലധൎമ്മമാകയാലും, അതിനെ മററുള്ളവൎക്കു് അനുകരിച്ചു നടത്തുവാൻ അന്നത്തെ സമുദായഘടന അനുവദിക്കായ്കയാലും, നമ്പ്യാന്മാർ ചെയ്യുന്ന പുരാണകഥാപ്രസംഗത്തിനു 'പാഠക'മെന്നു പ്രസിദ്ധിയുണ്ടായി. കാലക്രമത്തിൽ ബ്രാഹ്മണരും, അമ്പലവാസികളും സമുദായത്തിന്റെ ആവശ്യമൊ അപേക്ഷയൊ അനുസരിച്ചു പാഠകം പറഞ്ഞുതുടങ്ങി. അവരിലും അനേകംപേർ ഈ വിഷയത്തിൽ കീൎത്തി സമ്പാദിച്ചിട്ടുണ്ടു്.

പാഠകംപറയുന്നവരുടെ പാണ്ഡിത്യം വാക്പാടവം മുതലായവയെ പരീക്ഷിക്കുന്നതിനുള്ള അധികാരം തളിപ്പറമ്പത്തു സമീപമുള്ള നമ്പൂരിമാൎക്കാണ്. തളിപ്പറമ്പത്തുക്ഷേത്രത്തിൽ വെച്ചാണ് പരീക്ഷനടത്തുന്നത്. പരീക്ഷ്യനായ പാഠകക്കാരൻ വന്നിട്ടുണ്ടെന്നു നമ്പൂരിമാരെ അറിയിച്ചാൽ അവർ എല്ലാവരും ക്ഷേത്രത്തിൽ സംഘം കൂടും. അപ്പോൾ അവർ നിശ്ചയിക്കുന്ന കഥാഭാഗം പരീക്ഷ്യൻ പറഞ്ഞവസാനിപ്പിക്കണം. ഗൌരവത്തിൽ ഇരിക്കുന്ന പണ്ഡിതന്മാരായ കേരളബ്രാഹ്മണരെ, രസിപ്പിക്കുവാൻ കഴിവുള്ളവൎക്ക മാത്രമെ പരീക്ഷയിൽ ജയിക്കാൻ സാധിക്കയുള്ളു. പരീക്ഷ സാധാരണയായി പന്ത്രണ്ടു ദിവസമാണ് നടത്താറുള്ളത്. പരീക്ഷയിൽ ജയിക്കുന്നവൎക്ക ചന്ദ്രക്കലകളെക്കൊണ്ട് അലംകൃതമായ ഒരു മുടി നമ്പൂരിമാർ ഉണ്ടാക്കിച്ചുകൊടുക്കും. ആ മുടി ആ ക്ഷേത്രത്തിലെ മൂൎത്തിയായ ശിവനു ചാൎത്തിയശേഷം അത്താഴശ്ശീവേലികഴിഞ്ഞു് എല്ലാവരും കൂടുന്ന സമയം ശാന്തിക്കാരനെക്കൊണ്ടു വിജയിയായ പാഠകക്കാരന്റെ ശിരസ്സിൽ വയ്പിക്കും. അന്നുമുതൽ ആ മുടി ധരിച്ചുകൊണ്ടു ബ്രാഹ്മണസദസ്സിൽ ആയാൾക്കു പാഠകം പറവാനുള്ള അധികാരം സിദ്ധമായി. പിന്നീടു കൃതാൎത്ഥനായ പാഠകക്കാരൻ 'സേവ'യായി ഇഷ്ടംപോലെ ഏതെങ്കിലും കഥ മൂന്നുനാലു ദിവസം പറഞ്ഞു നമ്പൂരിമാരെ സന്തോഷിപ്പിച്ച് അവരുടെ അനുഗ്രഹത്തോടുകൂടി പാഠകം പറവാൻ ലോകരംഗത്തിൽ പ്രവേശിക്കുന്നു.

നമ്പൂരിമാർ ഏതെങ്കിലും ദിവസം പാഠകം കേൾപ്പാൻ വരാതിരുന്നാൽ പാഠകക്കാരൻ സ്വദേശത്തേക്കു തിരിച്ചുപോകാമെന്നു മനസ്സിലാക്കിക്കൊള്ളേണ്ടതാകുന്നു. പരീക്ഷ നടക്കുന്ന കാലത്തു നമ്പൂരിമാരുടെ മുഖഭാവംകൊണ്ടു പാഠകക്കാരനു യാതൊന്നും തന്റെ ജയപരാജയങ്ങളെക്കുറിച്ച് അനുമാനിക്കുവാൻ സാധിക്കുന്നതല്ല. അവരുടെ ആന്തരമായ അഭിപ്രായത്തെ എത്രയും ഭംഗിയായി ഗോപനം ചെയ്യുവാൻ അപ്പോൾ അവൎക്ക സാധിക്കും. പാഠകം കഴിഞ്ഞാൽ അതിനെക്കുറിച്ചു യാതൊരഭിപ്രായവും യാതൊരുത്തരും പറയുന്നതല്ല. മുടി ശിരസ്സിൽ വയ്ക്കുന്ന സമയമല്ലാതെ പാഠകക്കാരനു നമ്പൂരിമാരുടെ ഇംഗിതം അറിവാൻ സാധിക്കുന്നതല്ല. അതിന്റെശേഷം ഉണ്ടാവുന്ന

പാഠകങ്ങളെ കേട്ടു രസിക്കുന്ന ഈ നമ്പൂരിമാർ മുൻപു വികാരശൂന്യന്മാരായിരുന്നു കഴിച്ചുകൂട്ടിയതെങ്ങനെയെന്നുകൂടി ചിലപ്പോൾ വിചാരിച്ച് അത്ഭുതപ്പെട്ടുപോവാൻ ഇടയുണ്ട്. തളിപ്പറമ്പത്തുനിന്നു മുടിവാങ്ങീട്ടുള്ള പാഠകക്കാർ എല്ലാവരും അതാതു കാലത്തു ഖ്യാതിയെ പ്രാപിച്ചവരാകുന്നു.

പരീക്ഷയുടെ കാഠിന്യംനിമിത്തം ഇപ്പോൾ അധികം ആരും തന്നെ ഈ പരീക്ഷയിൽ ചേരുന്നില്ല. അടുത്തകാലത്തു തിരുവനന്തപുരത്തുവന്നു തുടർച്ചയായി പാഠകംപറഞ്ഞു കീർത്തി സമ്പാദിച്ചിട്ടുള്ള ബ്രഹ്മശ്രീ പെരുമനത്തു കെ. എസ്. കൃഷ്ണയ്യർ അവർകൾ തളിപ്പറമ്പത്തു പരീക്ഷയിൽ ജയിച്ചു മുടിവാങ്ങിയ ആളാണ്. ഇപ്പോഴുള്ള പാഠകക്കാരിൽ മററാർക്കും തന്നെ തളിപ്പറമ്പത്തുനിന്നു മുടി കിട്ടീട്ടുള്ളതായി അറിവില്ല.

ആദ്യകാലങ്ങളിൽ കൂത്തിനും, പാഠകത്തിനും ഉപയോഗപ്പെടുത്തിവന്നിരുന്ന ഗദ്യപദ്യങ്ങൾ മലയാളഭാഷയിൽ പ്രായേണ ഈ ആവശ്യത്തിലേക്കായി എഴുതി ഉണ്ടാക്കീട്ടുള്ളവ തന്നെയായിരുന്നു. ചാക്യാന്മാരും പാഠകക്കാരും കൂത്തിനൊ പാഠകത്തിനൊ ആരംഭിക്കുന്നസമയം മന്ത്രംപോലെ ആദ്യമായി മനസ്സുകൊണ്ടു ചൊല്ലാറുള്ളത് ഒരു ഭാഷാശ്ലോകമാണ്. അതു താഴെ ചേർക്കുന്നു.

"ഘോരാണാം ദാനവാനാം നിരുപമകൃതനാ-
ഭാരഖിന്നാം ധരിത്രീ-
മോരോ ലീലാവതാരൈരഴകിനൊടു സമാ-
ശ്വാസയന്തം നിതാന്തം
ക്ഷീരാംഭോധൌ ഭുജംഗാധിപശയനതലേ
യോഗനിദ്രാമുദാരാം
നേരെക്കൈക്കൊണ്ടു ലക്ഷ്മീകുളുർമുല പുണരും
പത്മനാഭം ഭജേഹം."

ശിവപരമായ കഥ പറയുവാനാണ് ഭാവമെങ്കിൽ താഴെ ചേർക്കുന്ന ശ്ലോകംകൂടിച്ചൊല്ലിവരാറുണ്ട്.

„ലോകാനാമേകനാഥം പദതളിരിൽ വണ-
ങ്ങും ജനാനാമശേഷാ-
മാകാംക്ഷാം പൂരയന്തം നയനശിഖിശിഖാ-
ലീഢപൂതായുധാംഗം
ഏകീഭാവായ കന്നിൻമകളെ നിജശരീ-
രാൎദ്ധമായ് ചേൎത്തു ചേൎത്തും
ഭോഗോന്മേഷം വളൎക്കും വിബുധപരിവൃഢം
ചന്ദ്രചൂഡം ഭജേഥാഃ."

ഇതിന്റെ ശേഷം ചെയ്യുന്ന ഉപന്യാസവും ഭാഷയിലാണ്. അതു താഴെ ചേൎക്കുന്നു:—

„പുരുഷാൎത്ഥചതുഷ്ടയത്തെ സാധിപ്പാനായിക്കൊണ്ടു ത്രൈലോക്യനാഥനായിരിക്കുന്ന ശ്രീപരമേശ്വരനെ സൎവ്വദാ ഹൃദയകമലകൎണ്ണികാമദ്ധ്യത്തിങ്കൽ വെച്ചു ഭക്തിപുരസ്സരമാകുംവണ്ണം ഉപാസിച്ചുകൊള്ളണം എന്നതു കൂടാതെകണ്ട് അസാരങ്ങളായി അനിത്യങ്ങളായി അല്പസുഖപ്രദങ്ങളായി അത്യന്തദുഃഖപ്രദങ്ങളായിരിക്കുന്ന വിഷയങ്ങളിൽ സാരബുദ്ധ്യാ ഭ്രമിച്ചു കാലക്ഷേപം ചെയ്യുമ്പോഴാൽ ദുരിതമാൎജ്ജിക്കുകയല്ലൊ ഒരു ഫലപ്രാപ്തിയുള്ളു. അത്യന്തസുകൃതവശാൽ അസുലഭമായിരിപ്പോന്നല്ലൊ മനുഷ്യജന്മമാകുന്നതു്. സകലപുരുഷാൎത്ഥസാധകമാകയുമുണ്ടു്. അങ്ങിനെയെല്ലാമിരിക്കുന്ന മനുഷ്യജന്മത്തെ ലഭിച്ചവരു പക്ഷെ അതിനെ നിരൎത്ഥമാക്കിക്കളയാതെകണ്ടു സൎവ്വാത്മനാ ഒരു് ഈശ്വരനെ ഭക്തിയോടുകൂടെ വിശ്വസിച്ചു സേവിച്ചു സഫലമാക്കിക്കൊള്ളണം. അതിന്നു് ഏതൊരു് ഈശ്വരനെ സേവിക്കേണ്ടു എന്നു വിചാരിക്കേണ്ടിവരുമ്പോഴും ചന്ദ്രചൂഡനെ സേവിച്ചുകൊള്ളുകയെ വേണ്ടു."

ഇത്രയും അവതാരികയോടുകൂടി ശ്ലോകാൎത്ഥവും പദപ്രയോജനവും പറഞ്ഞു പരമേശ്വരൻതന്നെ സേവ്യനെന്നു സാധിക്കുന്നു. അതിന്റെ ശേഷം—

എണ്ണുപാപമവിനീതനായ് ഭുവനസുന്ദ-
രാംഗികളിലാശപൂ-
ണ്ടന്ധനായ് കറിവരച്ചുമാൎത്തു തിലകങ്ങളും-
ചേൎത്തുമതിസംഭ്രമാത്

ഹന്ത! നീളെ വലയായ്ക ചിത്ത! തവ ബന്ധു-
വാരിധൗ നിനയ്ക്കെടോ!
അന്തകൻവരവിലാധിതീർപ്പതിന ചന്ദ്ര-
മൗലികൃപയെന്നിയേ.”

എന്ന ശ്ലോകം ചൊല്ലി പരമേശ്വരന്റെ മാഹാത്മ്യങ്ങളെ വ്യക്തമായിപ്പറഞ്ഞു് അദ്ദേഹംതന്നെ സേവ്യനെന്നു സ്ഥാപിക്കുന്നു.

വിഷ്ണുപരമായ കഥ പറയുവാനാരംഭിക്കുന്നുണ്ടെങ്കിൽ പീഠികയ്ക്കു് ഉചിതമായ വ്യത്യാസങ്ങൾ ചെയ്തു വിഷ്ണുതന്നെ സേവ്യനെന്നു സാധിക്കുന്നു.

തദനന്തരം,

“പിന്നീടു സേവാമാർഗ്ഗങ്ങൾ പലപ്രകാരേണയുണ്ടു്. നാമസങ്കീർത്തനം, സ്വരൂപധ്യാനം, പ്രതിമാർച്ചനം, കഥാശ്രവണം എന്നിങ്ങനെ പല മാർഗ്ഗങ്ങളുള്ളതിൽ കഥാശ്രവണത്തിനും കഥാപാഠനത്തിനും തന്നെ വളരെ മഹത്വമുള്ളതാകുന്നതു്. കഥകളെന്നുവന്നാൽ അതു പലപ്രകാരത്തിലുണ്ടു്.”

ഇതിന്റെശേഷം രാമായണംകഥയുടെ മാഹാത്മ്യത്തെപ്പറഞ്ഞു് ആ കഥയിൽ പ്രവേശിക്കുന്നു. ഇങ്ങനെയായിരുന്നു പൂർവ്വകാലങ്ങളിൽ കഥാവതരണം ചെയ്തിരുന്ന സമ്പ്രദായം. തദനന്തരം ഭാഷാഗദ്യപദ്യാത്മകമായ പ്രബന്ധത്തെച്ചൊല്ലി വിസ്തരിച്ചു് അർത്ഥം പറഞ്ഞു ശ്രോതാക്കളെ സന്തോഷിപ്പിച്ചിരുന്നു.

ഇങ്ങനെ നടന്നുവരുന്നകാലത്താണു് തിരുവഞ്ചിക്കുളത്തു വാണരുളിയിരുന്ന കുലശേഖരവർമ്മ മഹാരാജാവു ധനഞ്ജയം മുതലായ നാടകങ്ങളുണ്ടാക്കി ചാക്യാന്മാരെക്കൊണ്ടു് അഭിനയിപ്പിച്ചു തുടങ്ങിയതു്. സംസ്കൃതഭാഷയിൽ അധികപരിചയമില്ലാത്തവരായ ശ്രോതാക്കളുടെ ബോധത്തിനും വിനോദത്തിനുമായിക്കൊണ്ടു വിദൂഷകൻ, കഥാപാത്രങ്ങൾ ചൊല്ലുന്ന പദ്യങ്ങളുടേയും, പറയുന്ന ഗദ്യങ്ങളുടേയും ഭാഷാന്തരങ്ങളെക്കൂടി ഭാഷാപദ്യരൂപത്തിൽ ചൊല്ലുക പതിവായിരുന്നു. ഈ ആവശ്യത്തിലേക്കു വേണ്ട സകലപദ്യങ്ങളും ‘തോലൻ’ ഉണ്ടാക്കീട്ടുള്ളതായിട്ടാണു് കേൾവി.

ഇങ്ങനെ കുലശേഖരവൎമ്മ മഹാരാജാവിന്റെ ആജ്ഞാനുസരണം അഭിനയിച്ചുപോന്ന നാടകങ്ങളിൽ പണ്ഡിതന്മാരെ രമിപ്പിക്കുന്നതിന്നു സംസ്കൃതഗദ്യപദ്യങ്ങളുണ്ടായിരുന്നതുപോലെതന്നെ പാമരന്മാരെ രസിപ്പിക്കുന്നതിന്നു ഭാഷാപദ്യങ്ങളും ധാരാളമായി ഉപയോഗപ്പെടുത്തിയിരുന്നു.

കുലശേഖരവൎമ്മ മഹാരാജാവിന്റെ കാലംവരെ ഭാഷയിൽതന്നെ ഗദ്യപദ്യങ്ങൾ ചൊല്ലി അൎത്ഥം പറഞ്ഞു സദസ്യരെ രസിപ്പിച്ചു പോന്നിരുന്ന ചാക്യാന്മാർ അന്നുമുതൽ സംസ്കൃതഗദ്യപദ്യങ്ങളും അവയുടെ ഭാഷാന്തരപദ്യങ്ങളുംകൂടെ ഉപയോഗിച്ചുതുടങ്ങി. അതിന്റെ ശേഷം മററുള്ള കവികളും നാടകങ്ങളെഴുതി ചാക്യാന്മാരെക്കൊണ്ടു് അഭിനയിപ്പിച്ചുതുടങ്ങി. ഈ ആവശ്യത്തിലേക്കു് ഉണ്ടാക്കീട്ടുള്ള സംസ്കൃതനാടകങ്ങൾ എണ്ണത്തിൽ ധാരാളം ഉണ്ടു്. അവയിൽ ചില നല്ല നാടകങ്ങളും മററു ചിലതിൽ ചില നല്ല ശ്ലോകങ്ങളും കാണമാനുണ്ടു്. വാസുഭട്ടതിരിയുടെ യുധിഷ്ഠിരവിജയം ബോംബായിലച്ചടിച്ചപ്പോൾ വാസുദേവൻ കാശ്മീരദേശക്കാരനായതുപോലെ കേരളീയരുടെ ഈ നാടകങ്ങൾ പരദേശികളുടെ കൈയിൽ കിട്ടുമ്പോൾ അവയുടെ കൎത്തൃത്വം അന്യത്ര പോകുന്നതിൽ അത്ഭുതപ്പെടുവാനില്ലതന്നെ.

സുഭദ്രാധനഞ്ജയംനാടകത്തിലെ ചില ഭാഗങ്ങളും അതിന്നു പകരം വിദൂഷകൻ ചൊല്ലാറുള്ള തോലകവിയുടെ ഭാഷാപദ്യങ്ങളും താഴെ ചേൎക്കുന്നു.

സു. ധ: — "ഭോ ഭോ ഭഗവന്തോ മഹൎഷയഃ! ഭിക്ഷാം ദത്ത ഭിക്ഷാം ദത്ത."

ഭാഷാ— "ദൈവാധീനമശേഷമെന്നു മനസാ
ചിന്തിച്ചു ഭൂമീഭുജാം
സേവാദുഃഖമിളച്ചുകൊണ്ടു സുഖമേ
വാഴുന്ന സാധുക്കളേ!
സ്ത്രീഭോഗാദിവിരാഗതിപൂണ്ടു വിപിനേ
വാഴും മഹാത്മാക്കളേ!
ഭോ ഭോ! ഭിക്ഷതരേണമേ മുനികളേ!
പാരം വലഞ്ഞേനഹം."

സു. ധ:— "അഹോ ശൂന്യാനി സൎവാണ്യടജാഭ്യന്തരാണി

അഹോ മമോദരഭാഗധേയസ്യ പ്രഭാവഃ, യോ നിത്യസന്നി-
ഹിതതപോധനമപി തപോവനം ശൂന്യം കരോതി.
അഥവാ മമൈവൈഷ ദോഷഃ.''

ഭാഷാ— ''എല്ലാനാളും താപസന്മാർ വസിക്കും
ചെല്ലരുന്നോരാശ്രമം ശൂന്യമാവാൻ
ചൊല്ലീടാമിന്നെന്റെ മാററിത്തമെന്നൊ-
ന്നല്ലാതൊന്നും മൂഢനില്ലുത്തചെയ്‌വൂ.''

സ്വ. ധഃ— ''യേന തത്ര യുധിഷ്ഠിരമന്ദിരേ യാജ്ഞസേനീകര-
കമലസംസർഗ്ഗസുഭഗം ചതുർവിധമാഹാരജാതമഷ്ടാശീതി-
സഹസ്രാണാം സ്നാതകാനാം മദ്ധ്യേ നിഷ്കൃപാത്രീഷപ-
റാപളൈര്യേതസ്യ സവ്യസാചിനസ്തീർത്ഥയാത്രാകാമകസ്യ
പ്രവൃത്ത ആഹിണ്ഡ്യതേ തത്ര പുനസ്തപോവന ആഹാരസ്യ
കഥാപി നാസാദ്യതേ.''

ഭാഷാ ''എൺപത്തെട്ടായിരമന്തണവര-
ന്മാരോടുകൂടിസ്സുഖം
മുൻപിൽച്ചെന്നടുത്തുകൊട്ടിലിലിടം-
വെച്ചുണ്ടിരുന്നാദരാൽ
തുമ്പപ്പൂവിനു കമ്പമേകിന നറും
ചോറും പുളിശ്ശേരിയും
വറ്റപ്പിച്ചോരമൃതാമടപ്രഥമനും
കൂടിബ്ഭുജിപ്പേനഹം.

ഭാത്താലെൻഭാഗ്യദോഷം ശിവശിവ! സുഖമേ
തൽക്ഷണം ഭക്ഷണം ഞാ-
നുൾപ്പം കൃതപാ പുറപ്പെട്ടിഹ ധരണിതലം
മണ്ടിമണ്ടിക്കിതച്ചും
തീർത്ഥാന്തേ മുങ്ങിമുങ്ങിപ്പലദിശി നടമാ-
ടുന്ന പാർത്ഥന്റെ പിൻപേ
പാർത്താലെയ്യെത്തുമല്ലോ പഴുതിലുഴലുവാൻ
നമ്മുടെ കർമ്മദോഷം.''

ചാക്യാന്മാരഭിനയിക്കുന്ന നാടകങ്ങളിലെ ഗദ്യപദ്യങ്ങൾക്കു
പ്രായേണ വിദൂഷകന്റെ ഭാഷാപദ്യങ്ങളുമുണ്ട്. അതുകൊണ്ടു

സംസ്കൃതനാടകങ്ങളഭിനയിക്കവാൻ ചാക്യാന്മാർ പ്രേരിതരായ കാലത്തു ജനരഞ്ജനം ചെയ്യുന്നതിനലക്കായി സദൃശഭാഷാപദ്യങ്ങളെക്കൂടി ഉണ്ടാക്കിച്ചൊല്ലാറുണ്ടായിരുന്നു എന്നു സിദ്ധമായി.

ഇക്കാലത്തും ചാക്യാന്മാർ പുരുഷാർത്ഥം പറയുന്നതിന്ന് ഉപയോഗിക്കുന്ന പദ്യങ്ങളെല്ലാം ഭാഷയിൽ ഉണ്ടാക്കീട്ടുള്ളവയാണ്. ഉദാഹരണത്തിനു ചിലതു താഴെ ചേർക്കുന്നു.

“വെണ്ണസ്മേരമുഖീം വറുത്തുവരളും
വൃന്താകദന്തച്ഛദാം
ചെറേറാമന്മധുരക്കറിസ്തനഭരാ-
മദ്ളാപദംശോദരീം
ചൊല്ലാർന്നോരെരുമത്തയിർക്കടിതടാം
ചിങ്ങംപയ്യോരുഭാപയീ-
മേനാം ഉപ്പിലിവച്ചും പിരിഞ്ഞയി സഖേ!
ലോകഃ കഥം ജീവതി?”

“മച്ചും മാളികയും നിറഞ്ഞപണവും
പാത്രങ്ങളും ഭണ്ഡാരവും
മുററം ക്ഷ്മാപതിയോടുചേർന്ന ധനികൻ
തന്മാന്യയാമമ്മതാൻ
അച്ഛൻതാൻ സഹസാ മരിച്ചു സരസം
സംവത്സരാന്തേ ന്നൂണാ-
മിച്ഛാപൂർത്തിവരുത്തുവാൻ തുനിയുമാ-
മാസം ഭുജിച്ചീടണം.”

“കാരെള്ളു നന്നായ്പ്പുകീട്ടുണക്കി-
ക്കൊട്ടുത്തു ചക്കിൽ പുനരൊട്ടുരഞ്ഞാൽ
നീരല്പമാശ്ശിഷ്ടിയെട്ടുത്തൊരെണ്ണ-
ക്കേററം കൊതിക്കുന്നിതു ഗാത്രമെൻെറ.”

“ഏണാങ്കമണ്ഡലംപോലെ
ചേണാർന്നീടിന പപ്പടം
ഉണ്ണിന്നകാലമാകുവോളം
വേണം കാച്ചി വിളമ്പുവാൻ.”

“അപ്പപ്പാ പഴമായതും കൊടിമരം
തീക്കാം പുനഃ കപ്പലിൽ
കല്പിക്കാം ചില പാമരങ്ങൾ മതിലാം
പാലത്തിനാംഭോധിയിൽ
ഇപ്പകങ്ങൾ വിളമ്പിയാൽ കലശലാ-
മുച്ഛിഷ്ടമൊന്നിക്കമെ-
ന്നല്ലതെപന മുറിച്ചു ചെണ്ടമുറിയെ-
ന്നാക്ഷേപമിട്ടു സഖേ!”

പൂർവ്വകാലങ്ങളിൽ ഏർപ്പെട്ടത്തിട്ടുള്ള രീതിയിൽ ഈവകശ്ലോകങ്ങൾ ചാക്യാന്മാർ ഇന്നും ചൊല്ലി വിസ്തരിച്ചു അർത്ഥം പറഞ്ഞു പോരുന്നുണ്ട്. അതു കേൾക്കുന്നതിനും കൊണ്ടാടുന്നതിനും ജനങ്ങളും കുറവല്ല.

അതുകൊണ്ടു വന്നുകൂടിയതെന്തെന്നാൽ പുരാതനകാലം മുതൽതന്നെ ചാക്യാർ കൂത്തിനും, നമ്പ്യാർ പാഠകത്തിനും, ഭാഷാശ്ലോകങ്ങൾതന്നെ ഉപയോഗപ്പെടുത്തിവന്നിരുന്നു എന്നും കുലശേഖരവർമ്മ മഹാരാജാവു സംസ്കൃതനാടകങ്ങളഭിനയിക്കുവാൻ വേണ്ട സൌകര്യങ്ങൾ “ചാക്യാന്മാർക്ക്” ഉണ്ടാക്കിക്കൊടുത്തകാലത്തുകൂടി ഭാഷാപദ്യങ്ങൾക്കുള്ള പ്രാധാന്യത്തെ അവഗണിച്ചു തിരസ്കരിക്കാതിരുന്നു എന്നുമാണ്. അക്കാലത്തു ചാക്യാന്മാരും നമ്പ്യാന്മാരും കൂത്തിനും പാഠകത്തിനും ഉപയോഗപ്പെടുത്തിവന്നിരുന്ന ഭാഷാശ്ലോകങ്ങളെല്ലാം കാലക്രമത്തിൽ പ്രചാരലുപ്തമായിത്തീർന്നു. മദ്ധ്യകാലത്തു വിദ്വാന്മാരായ നമ്പൂരിമാർ പുരാണകഥകളെ ഭാഷാചമ്പൂരൂപത്തിൽ എഴുതിയതു ചാക്യാന്മാരെക്കൊണ്ടും നമ്പ്യാന്മാരെക്കൊണ്ടും കഥ പറയിക്കുന്നതിനുവേണ്ടിയാണ്. ആ സമ്പ്രദായം തുടർച്ചയായി കേരളത്തിൽനിന്നുകൊണ്ടു പോരുന്നകാലത്താണ് വരകവിയായ മേപ്പത്തൂർ നാരായണഭട്ടതിരി പ്രസിദ്ധനായിത്തീർന്നതു്. അദ്ദേഹവും തൻെറ യൌവനകാലത്തു കൂത്തും പാഠകവും കേട്ടു നന്നെ രസിച്ചിട്ടുണ്ടായിരുന്നിരിക്കണം. എന്നാൽ ആ മഹാനുഭാവൻെറ മദ്ധ്യവയസ്സിനുശേഷം കൂത്തിൻെറയും പാഠകത്തിൻെറയും ഗതിക്കു വലിയൊരുമാററം സംഭവിച്ചു.

പ്രസിദ്ധവാഗ്മിയായ കുട്ടഞ്ചേരി ഇരവിച്ചാക്യാരു നാരായണഭട്ടതിരിയുടെ ഒരു വലിയ സ്നേഹിതനായിരുന്നു. ഈ ചാക്യാരുടെ ആവശ്യത്തിലേക്കായിട്ടാണു് ഭട്ടതിരി സംസ്കൃതപ്രബന്ധങ്ങൾ എഴുതിത്തുടങ്ങിയതു്. ഭട്ടതിരിയുടെ പ്രസിദ്ധമായ നിരനുനാസികാപ്രബന്ധം ഇരവിച്ചാക്യാർ ആദ്യമായി കൂത്തിനു് ഉപയോഗിച്ചസമയം കേൾക്കുന്നതിനു ഭട്ടതിരിയും ഉണ്ടായിരുന്നു. ആ പ്രബന്ധം അനുനാസികാക്ഷരങ്ങൾ കൂടാതെ തന്നെ ഏകദേശം ഒരു യാമത്തോളം കാലം വിസ്തരിച്ചു കഴിഞ്ഞപ്പോൾ അത്ഭുതപരതന്ത്രനായ ഭട്ടതിരി 'ചാക്യാരെ! ഇതു വിചാരിച്ചില്ല' എന്നു പറഞ്ഞതായി കേൾവിയുണ്ടു്. ചാക്യാർ ഭട്ടതിരിയുടെ പാഞ്ചാലീസ്വയംവരം പറയുന്ന മദ്ധ്യേ സ്വയംവരത്തിനു് ആവശ്യമുള്ള നെടുംപുരകൾക്കു തൂണുകളും ഉത്തരങ്ങളും ഉയർത്തുന്ന ഭാഗം വിവരിച്ചുകൊണ്ടിരിക്കുന്ന സമയം ഒരു വലിയ ഉത്തരം കയററററു ധീം! എന്നു ജനങ്ങളുടെ ഇടയിൽ നിലത്തു പതിച്ചു എന്നു പറഞ്ഞപ്പോൾ നാരായണഭട്ടതിരിയുൾപ്പെടെയുള്ള സകലശ്രോതാക്കളും അറിയാതെ സ്വരക്ഷയ്ക്കുവേണ്ടി തലയിൽ കൈവച്ചുപോയി എന്ന സംഗതി സുപ്രസിദ്ധമായിട്ടുള്ളതാണല്ലോ. ഈ രണ്ടു സംഭവങ്ങളും ഇരവിച്ചാക്യാരുടെ പ്രതിഭാവിലാസത്തെയും വാഗ്ധാടിയേയും അഭിനയചാതുര്യത്തെയും നല്ലവണ്ണം പ്രകാശിപ്പിക്കുന്നുണ്ടു്.

വ്യുത്പന്നനും ശാസ്ത്രജ്ഞനും രസികനുമായ ഇരവിച്ചാക്യാർ ഭട്ടതിരിയുടെ പ്രബന്ധശ്ലോകങ്ങളെത്തന്നെ ചൊല്ലി വിസ്തരിച്ചു് അർത്ഥം പറഞ്ഞുകഴിഞ്ഞപ്പോൾ തന്റെ പദ്യങ്ങളെത്തന്നെയാണോ ഇതു സരസമായി വ്യാഖ്യാനിച്ചതു് എന്നു ഭട്ടതിരിക്കു തന്നെ പലപ്പോഴും സംശയം തോന്നീട്ടുണ്ടു്. ഇരവിച്ചാക്യാരുടെ സരസസരസങ്ങളായ വ്യാഖ്യാനങ്ങളാണു് ഭട്ടതിരിയെ വീണ്ടും വീണ്ടും പ്രബന്ധങ്ങളുണ്ടാക്കുവാൻ പ്രോത്സാഹിപ്പിച്ചതു്. ഭട്ടതിരിയുടെ വാർദ്ധക്യകാലം പ്രബന്ധം എഴുതുന്നതിനും ഇരവിച്ചാക്യാരുടെ കൂത്തുകേട്ടു രസിക്കുന്നതിനുമായിട്ടാണു് പ്രായേണ വിനിയോഗിക്കപ്പെട്ടിരുന്നതു്.

ഇരവിച്ചാക്യാർക്കു് എല്ലാ പ്രബന്ധങ്ങളും പറയുന്നതിനും അസാമാന്യപാടവം ഉണ്ടായിരുന്നെങ്കിലും സുഭദ്രാഹരണം വിസ്തരിച്ചർത്ഥംപറയുന്നതിനുള്ള സാമർത്ഥ്യം അന്യാദൃശമായിരുന്നു.

ഭട്ടതിരി എഴുതിക്കൊടുത്തിട്ടുള്ള പ്രബന്ധങ്ങൾ ഇരവിച്ചാക്യാർ കൂത്തുപറയുമ്പോൾ കേൾക്കാമെന്നല്ലാതെ ആ ഗ്രന്ഥങ്ങൾ ഒന്നും തന്നെ ആരെയും കാണിക്കകപോലും ചെയ്തിരുന്നില്ല. ചാക്യാർ എവിടെ പോയാലും 'സുഭദ്രാഹരണം' പ്രബന്ധം കൊണ്ടുപോവുക പതിവായിരുന്നു. ഒരുതവണ ഇരവിച്ചാക്യാർ ഇരിങ്ങാലക്കുടെ ചെന്നു കളികഴിഞ്ഞു തൊഴാൻ അകത്തേക്കു കടന്ന സമയം ഗ്രന്ഥം കൈയിലിരിക്കുന്നതു് അസൌകര്യമെന്നു കരുതി അതു് ഒരു പടിപ്പുറത്തുവച്ചു. അതുകണ്ടുനിന്ന ചില തദ്ദേശവാസികളായ ചാക്യാന്മാർ ഇരവിച്ചാക്യാർ തൊഴുതു പുറത്തു വരുന്നതിനു ഭാവിച്ച സമയം മുൻനിശ്ചയിച്ചിരുന്നപ്രകാരം അദ്ദേഹത്തെ ഓരോ വർത്തമാനം പറഞ്ഞു കുറെ താമസിപ്പിച്ചു. അതിന്നിടയ്ക്കു് സുഭദ്രാഹരണംഗ്രന്ഥത്തിന്റെ സകല ഏടുകളും ഊരി ഓരോരുത്തർ ഓരോന്നുവീതം പകർത്തി പൂർത്തിയാക്കി ചാക്യാരുടെ ഗ്രന്ഥം മുൻപിലത്തെപ്പോലെ കെട്ടി ഭദ്രമായി പടിപ്പുറത്തു യഥാസ്ഥാനത്തുതന്നെ സൂക്ഷിച്ചുവച്ചു കഴിഞ്ഞു. ഇരിങ്ങാലക്കുടക്കാരൻ വിദ്വാനായ ഒരു ചാക്യാർ ഈ പ്രബന്ധത്തിൽ ചില ഭാഗങ്ങൾ ഇതിന്നിടെ തോന്നിച്ചു കൂത്തമ്പലത്തിൽ കൂത്തും ആരംഭിച്ചു. ഇരവിച്ചാക്യാർ പുറത്തുവന്നപ്പോൾ സുഭദ്രാഹരണംപ്രബന്ധം പറയുന്നതുകേട്ടു കോപാക്രാന്തനായി. തന്നെ ചിലരെല്ലാം ഓരോ വർത്തമാനംപറഞ്ഞു താമസിപ്പിച്ചതിന്റെ മദ്ധ്യേ ഗ്രന്ഥം ചാക്യാന്മാർ പകർത്തിയതുംമററും ചാക്യാർക്കു പെട്ടെന്നു ബുദ്ധിഗോചരമായിത്തീർന്നു. കോപാന്ധനായ ചാക്യാരു കൂടൽമാണിക്യസ്വാമികൂടി തന്നെ ച്ചതിക്കുവാൻ പുറപ്പെട്ടവരെ സഹായിച്ചു എന്നു വിചാരിച്ചു് "ഞാനും എന്റെ വംശക്കാരും ഈ ക്ഷേത്രത്തിൽ ഒരിക്കലും ദർശനത്തിനുകൂടി വരുന്നതല്ല" എന്നു സത്യംചെയ്തു് ഊണിനുകൂടി താമസിക്കാതെ അപ്പോൾതന്നെ അവിടെനിന്നു തിരിച്ചു. ഇതിന്റെശേഷം കുട്ടഞ്ചേരിച്ചാക്യാന്മാരാരുംതന്നെ ഇതുവരെ ഇരിങ്ങാലക്കുടെ ക്ഷേത്രത്തിൽ ദർശനത്തിനൊ കൂത്തുപറയുന്നതിനൊ പോയിട്ടില്ല. അമൂല്യങ്ങളായ ഭട്ടതിരിയുടെ പ്രബന്ധങ്ങൾ ഓരോന്നോരോന്നായി ഇരവിച്ചാക്യാരുടെ കൈവശത്തിൽനിന്നു മററു ചാക്യാന്മാർ ഇപ്രകാരം കൈവശമാക്കി. ഇരവിച്ചാക്യാരുടെ പ്രസിദ്ധിയും പ്രബന്ധങ്ങളുടെ മാഹാത്മ്യവും അവയുടെ

നൂതനത്വവും ജനങ്ങൾക്കു് അവയിലുണ്ടായിരുന്ന ശ്രദ്ധയും കൊണ്ടു സകലചാക്യാന്മാരും അവയെത്തന്നെ ഉരുവിട്ടു പഠിച്ചു രംഗത്തു് അഭിനയിച്ചു പ്രസംഗിക്കുവാൻ തുടങ്ങി. ഈ പ്രബന്ധങ്ങൾക്കു പ്രാബല്യം കിട്ടിയതോടുകൂടി ഭാഷാപ്രബന്ധങ്ങളിൽ ജനങ്ങൾക്കു് അഭിരുചി കുറഞ്ഞുവശായി. ഇങ്ങനെയാണു് ഭാഷാപ്രബന്ധങ്ങളുടെ സ്ഥാനത്തു സംസ്കൃതപ്രബന്ധങ്ങൾ കൈയേറി കുടിപാർക്കുവാൻ ഇടയായതു്.

ഭാഷാപ്രബന്ധങ്ങൾക്കു പ്രചാരമുണ്ടായിരുന്നകാലത്താണു് രാമായണാദിഭാഷാപ്രബന്ധങ്ങളുടെ ആവിർഭാവം. സംസ്കൃതഭാഷയിൽ ചമ്പുകാവ്യങ്ങൾ ധാരാളമുണ്ടെങ്കിലും ഇദംപ്രഥമമായി ഭാഷയിൽ ആ രീതിയെത്തുടൎന്നു് ഒരു ചമ്പുകാവ്യം എഴുതിയതു് ആരാണെന്നു സൂക്ഷ്മമായി അറിവാൻ നിവൃത്തിയില്ല. പുനത്തിന്റെ കാലത്തിനു മുൻപുണ്ടായിരുന്നവയെല്ലാം അദ്ദേഹത്തിന്റെ ചമ്പുക്കളുടെ ആവിർഭാവത്തോടുകൂടി അസ്തമിച്ചതായി വിചാരിക്കേണ്ടിയിരിക്കുന്നു.

പുനംനമ്പൂരി ഉദ്ദണ്ഡശാസ്ത്രികളുടെ സമകാലികനായിരുന്നു എന്നാണല്ലോ കേൾവി. „ധരാ ഹന്ത! കല്പാന്തതോയേ” എന്നവസാനിക്കുന്ന പദ്യം പുനം ഉണ്ടാക്കിച്ചൊല്ലിയപ്പോൾ ശാസ്ത്രികൾ സന്തോഷിച്ചു് „അന്ത ഹന്തക്കിന്തപ്പട്ടു്” എന്നു പറഞ്ഞു് ഒരു പട്ടു സമ്മാനിച്ച സംഗതിയും പ്രസിദ്ധമാണല്ലോ. അതിനുപുറമെ,

„അധികേരളമഗ്ര്യഗിരഃ കവയഃ
കവയന്തു വയം തു ന താൻ വിനുമഃ
പുളകോദ്ഗമകാരിവചഃപ്രസരം
പുനമേവ പുനഃ പുനരാസ്തുമഹേ.”

എന്നൊരു സർട്ടിഫിക്കറ്റും ശാസ്ത്രികൾ പുനത്തിനു കൊടുത്തിട്ടുണ്ടു്. ഈ ഉദ്ദണ്ഡശാസ്ത്രികൾ ചേന്നാസ്സ നാരായണൻ നമ്പൂരിയുടെ സമകാലികനായിരുന്നു. ചേന്നാസ്സുനമ്പൂരി തന്ത്രസമുച്ചയം എഴുതുന്ന അവസരത്തിൽ ശാസ്ത്രികൾ അവിടെ ചെന്നു സഹായിക്കാമെന്നു പറഞ്ഞപ്പോൾ നമ്പൂരി നാലു പദ്യങ്ങളെഴുതുവാനുള്ള ആശയം പറഞ്ഞുകൊടുത്തു എന്നും അദ്ദേഹം സംസ്കൃതത്തിൽ മൂന്നു ശ്ലോകം എഴുതിക്കഴിഞ്ഞപ്പോൾ

പകുതിയിലധികം കാവ്യഭാഗങ്ങൾ ശേഷിച്ചിരുന്നതുകൊണ്ട് അവയെക്കൂടി അരശ്ലോകത്തിൽ സംഗ്രഹിക്കുവാൻ സാധിക്കുന്നതല്ലെന്നു പറഞ്ഞ് ഉദ്യമത്തിൽനിന്നു വിരമിച്ചു എന്നും ശാസ്ത്രികൾ ഉണ്ടാക്കിയിടത്തോളം ഉപേക്ഷിക്കാൻ പാടില്ലെന്നു പറഞ്ഞു നമ്പൂരി ശേഷംഭാഗം മുഴുവൻ അരശ്ലോകത്തിൽ സംഗ്രഹിച്ചു എന്നും അതുകൊണ്ടു ശാസ്ത്രികൾ സന്തോഷിച്ചു നമ്പൂരിയുടെ സംഗ്രഹണസാമർത്ഥ്യത്തെ വളരെ ശ്ലാഘിച്ചു പറഞ്ഞു എന്നും പ്രസിദ്ധിയുണ്ട്. മറെറാരവസരത്തിൽ ശാസ്ത്രികൾ ചേന്നാസ്സ നമ്പൂരിയെക്കണ്ടസമയം ഉത്സവാവസാനത്തിലുള്ള അവഭൃഥസ്നാനത്തെ വർണ്ണിക്കുവാൻ ഭാവിക്കുന്ന നമ്പൂരിയോടു തദ്ഘോഷയാത്രയെ വിവരിക്കുവാനനുവദിക്കണമെന്നുള്ള ശാസ്ത്രികളുടെ അപേക്ഷയെ നമ്പൂരി സ്വീകരിച്ചപ്പോൾ അദ്ദേഹം,

„ശംഖൈഃ പ്രേംഖച്ചടുലപടഹൈഃ താളതാളോരുഭേരീ-
രംഗഃ ച്ഛൃംഗോഡ്ഡമരുഡമരുച്ഛത്രികാതീവീണാപ്രവീണാഃ
ഢക്കാഢൂക്കാവിരുതമുരളീകാഹളാബോളിയാത്രാ
സ്ഥായിശ്രീപാസ്സമിഹ മഹിതോത്ഭാമഹോളാമഹേളാഃ.”

എന്ന പദ്യം ഉണ്ടാക്കിച്ചൊല്ലിയതിനെ നമ്പൂരി സ്വഗ്രന്ഥത്തിൽ ചേർക്കുകയും ചെയ്തു. ഈ രണ്ട് ഐതിഹ്യങ്ങളിൽ നിന്നും ചേന്നാസ്സനമ്പൂരിയും ഉദ്ദണ്ഡശാസ്ത്രികളും സമകാലികന്മാരെന്നു തന്നെ സിദ്ധിക്കുന്നു. ചേന്നാസ്സ നാരായണൻനമ്പൂരി തന്ത്രസമുച്ചയമുണ്ടാക്കിയ കാലം,

“കല്യബ്ദേഷ്വതിയത്സു നന്ദനയനേ-
ഷ്വംഭോധിസംഖ്യേഷു യഃ
സംഭൂതോ ഭൃഗുവീതഹവ്യമുനിയു-
ങ്ഗോത്രേ സവേദാന്വയേ
പ്രാഹ്ണസ്യ ജയന്തമംഗലപദേ-
ഭം ധാമ നാരായണഃ
സോ/യം തന്ത്രമിദം വ്യധാദ് ബഹുവിധാ-
ദ്ദുദ്ധൃത്യ തന്ത്രാർണ്ണവാത്.”

എന്ന ശ്ലോകത്തിൽനിന്നും കല്യബ്ദം ൪൫൨൯ കഴിഞ്ഞുവരുന്ന ൪൫൩൦-ൽ എന്നു സിദ്ധിക്കുന്നു. അതിൽനിന്നു ‚തരളാംഗം’ വാക്കിനാൽ കിട്ടുന്ന കൊല്ലവർഷം ൬൦൪-ൽ ആയിരിക്കണം

തന്ത്രസമുച്ചയം എഴുതിത്തീൎന്നതു്. ഈ പ്രൌഢഗ്രന്ഥം എഴുതിയകാലത്തു നമ്പൂരിക്കു ൫൦ വയസ്സിൽ കുറവില്ലെന്നു വിചാരിക്കുന്നതിൽ വലിയ തെററുവരുമെന്നു തോന്നുന്നില്ല. അതുകൊണ്ടു പുനത്തിന്നും അക്കാലത്തു് ഏതാണ്ടു് അത്രതന്നെ വയസ്സു കാണാം. അങ്ങനെയാണെങ്കിൽ പുനംനമ്പൂരി കൊല്ലവൎഷം ൫൮൦-നു ശേഷം പ്രബന്ധരചനയിൽ ഏൎപ്പെട്ടതായി വിചാരിക്കാം. ചമ്പുഗ്രന്ഥങ്ങൾ ചാക്യാന്മാരുടെ ആവശ്യത്തിനായിരിക്കാവുന്നതുകൊണ്ടും അവ സരസഫലിതസമ്മിശ്രങ്ങളായിരുന്നതുകൊണ്ടും ചാക്യാന്മാരും നമ്പ്യാന്മാരും പ്രായേണ അവയെ കൂത്തിന്നും പാഠകത്തിന്നും ഉപയോഗപ്പെടുത്തിവന്നതായിട്ടും തീരുമാനിക്കാം. ജനങ്ങൾ ഈ ചമ്പുക്കളെ കൊണ്ടാടിയിരുന്നിരിക്കാവുന്നതുകൊണ്ടു് പുനംനമ്പൂരി പുതിയ പ്രബന്ധങ്ങൾ എഴുതുവാൻ അത്യന്തം പ്രേരിതനായിരുന്നിരിക്കണം. ഭട്ടതിരിയുടെ ബാല്യയൌവനകാലങ്ങളിൽ ഈ പ്രബന്ധങ്ങൾ കേട്ടു രസിക്കുവാൻ അവസരം അദ്ദേഹത്തിന്നു നിശ്ചയമായും ലഭിച്ചിട്ടുണ്ടായിരിക്കും. ഭട്ടതിരി പ്രബന്ധങ്ങൾ എഴുതിത്തുടങ്ങിയതു നാരായണീയം എഴുതിക്കഴിഞ്ഞതിന്റെ ശേഷമാകുന്നതിന്നേ തരമുള്ളു. നാരായണീയം എഴുതിത്തീൎന്നതു് 'ആയുരാരോഗ്യസൌഖ്യം' എന്ന കലിദിനംകൊണ്ടു ൭൬൨-ൽ എന്നു സിദ്ധിക്കുന്നു. അക്കാലത്തു നാരായണഭട്ടതിരിക്കു ഏകദേശം ൫൦ വയസ്സു കഴിഞ്ഞിരിക്കണമെന്നുതന്നെ വിചാരിക്കേണ്ടിയിരിക്കുന്നു. അപ്പോൾ ഭട്ടതിരി പ്രബന്ധം എഴുതുവാൻ ആരംഭിച്ചതു വാൎദ്ധക്യദശയിൽത്തന്നെ ആയിരുന്നിരിക്കണം. ഭട്ടതിരിയുടെ പ്രബന്ധങ്ങൾക്കുള്ള ശബ്ദശുദ്ധിയും അൎത്ഥപുഷ്ടിയും പദലാളിത്യവും കവിയുടെ വാൎദ്ധക്യദശയിലെ പരിണതപ്രജ്ഞതയെത്തന്നെ വ്യഞ്ജിപ്പിക്കുന്നു. ഭട്ടതിരി നൂററാറുവയസ്സുവരെ ജീവിച്ചിരുന്നിട്ടുള്ളതുകൊണ്ടു് അനേകം പ്രബന്ധങ്ങൾ എഴുതുവാനും സാധിച്ചു. അപ്പോൾ ഭട്ടതിരി ഏകദേശം ൭൭൦-ാമാണ്ടിന്നു ശേഷം മാത്രമെ പ്രബന്ധരചനയിൽ ഏൎപ്പെട്ടിട്ടുള്ളു എന്നു സിദ്ധിക്കുന്നു. ഏകദേശം ൮൦൦-ാമാണ്ടു സമീപിച്ചു് അനേകം പ്രബന്ധങ്ങൾ ഭട്ടതിരി എഴുതിത്തീൎത്തിരിക്കണം. ഇരവിച്ചാക്യാരു ഭട്ടതിരിയുടെ പ്രബന്ധങ്ങളെ മററുള്ളവൎക്കു കൊടുക്കാതെ വളരെ ഗോപ്യമായി സൂക്ഷിച്ചിരുന്നതുകൊണ്ടു് അവ എഴുതിത്തീൎന്ന വളരെ

കാലം കഴിഞ്ഞതിന്റെശേഷം മാത്രമെ അവയ്ക്കു പ്രചാരം സിദ്ധിച്ചുള്ളു. അതിനാൽ കൊല്ലവർഷം ൭൨൫-ാമാണ്ടിനുശേഷം ഭട്ടതിരിയുടെ ചമ്പുപ്രബന്ധങ്ങൾക്കു പ്രചാരം സിദ്ധിച്ചു എന്നു വിചാരിക്കാം. അപ്പോൾ പുനംനമ്പൂരിയുടെ പ്രബന്ധങ്ങൾക്കു കൊല്ലവർഷം ൫൭൦-ാമാണ്ടു മുതൽ ൭൨൫-ാമാണ്ടു വരെയുള്ള ഒന്നരശതാബ്ദകാലത്തേക്കു പ്രചുരപ്രചാരമുണ്ടായിരുന്നു എന്നും വിചാരിക്കാവുന്നതാണ്.

പുനംനമ്പൂരി എഴുതീട്ടുള്ള ഭാഷാചമ്പുക്കളിൽ അപൂർവ്വമായി സംസ്കൃതപദ്യങ്ങളും ഗദ്യങ്ങളും ഉണ്ടായിരുന്നിരിക്കാം. എന്നാൽ സംസ്കൃതജ്ഞന്മാരായ ചാക്യാന്മാരും നമ്പ്യാന്മാരും സന്ദർഭോചിതമായ സംസ്കൃതപദ്യങ്ങളും ഗദ്യങ്ങളും മററു ഗ്രന്ഥങ്ങളിൽ നിന്ന് എഴുതിച്ചേർത്തു പുഷ്ടിപ്പെടുത്തുവാൻ യത്നിക്കാതിരുന്നിട്ടില്ലെന്നു തോന്നുന്നു. അതുനിമിത്തമായിരിക്കണം അനേകം പ്രസിദ്ധസംസ്കൃതപദ്യങ്ങളും ഗദ്യങ്ങളും ഭാഷാപ്രബന്ധങ്ങളിൽ സ്ഥലം പിടിക്കുവാൻ ഇടയായിത്തീർന്നിട്ടുള്ളത്.

“ദേവോഽപി നളഃ കപടീ ഹരോഽസ്യ
പ്രഭാവനാസ്തിക്യജനാരിയുക്തഃ
കോളംബകാലാത് ഭൃഗണസ്തു സിംഹാത്
മദ്ധ്യാധിമാസഃ പുനരേവമേവ.”

എന്നുള്ള മഴമംഗലത്തു ശങ്കരൻനമ്പൂരിയുടെ പദ്യത്തിന്റെ നിഷ്കൃഷ്ടാർത്ഥംകൊണ്ട് അദ്ദേഹം ജീവിച്ചിരുന്നതു് ഏകദേശം ൬൭൦-നാം ൭൪൦-നാം മദ്ധ്യേ ആണെന്നു വിചാരിക്കാവുന്നതാണ്. അപ്പോൾ മഴമംഗലത്തിന്റെ വാർദ്ധക്യകാലത്തു നാരായണഭട്ടതിരി സംസ്കൃതഭാഷയിൽ സാമാന്യം പാണ്ഡിത്യം സിദ്ധിച്ചിട്ടുള്ള ഒരു യുവാവായിരുന്നിരിക്കാം. അക്കാലത്തു സർവ്വതന്ത്രസ്വതന്ത്രനും വരകവിയും മഹർഷിവൽപൂജ്യനുമായിരുന്ന മഴമംഗലത്തിന്റെ ദൃഷ്ടിയ്ക്കു ഭട്ടതിരി വിഷയീഭൂതനായിത്തീർന്നിട്ടില്ലായിരുന്നിരിക്കാം. അക്കാലത്തു ഭട്ടതിരിയെ ഉണ്ണിനമ്പൂരിമാരുടെ കൂട്ടത്തിൽ ഒരാളായിട്ടു മാത്രമെ മഴമംഗലം ഗണിച്ചിരിപ്പാൻ ഇടയുള്ളു. മഴമംഗലത്തിന്റെ ഭാഷാനൈഷധചമ്പു കാവ്യം ഉൽകൃഷ്ടമായിട്ടുള്ളതുതന്നെയെങ്കിലും രംഗപ്രവേശനത്തിനു യോഗ്യതയുള്ളതായി ചാക്യാന്മാരും നമ്പ്യാന്മാരും

അക്കാലത്തു കരുതിപ്പോന്നിരുന്നില്ലെന്നുതന്നെ തോന്നുന്നു. നൈഷധം ഇപ്പോഴും ചാക്യാന്മാരും നമ്പ്യാന്മാരും കൂത്തിനും പാഠകത്തിനും ഉപയോഗിക്കാറില്ല. അതിൽനിന്ന് ഒരു പദ്യം പോലും ഒരിടത്തും അവർ ഉപയോഗിച്ചതായി അറിവില്ല. അതു കാവ്യത്തിനു സാരള്യമോ ഗുണപൂർത്തിയോ ഇല്ലാഞ്ഞിട്ടാണെന്ന് ആരും ശങ്കിക്കരുത്. പുനംനമ്പൂരിയുടെ പ്രബന്ധങ്ങളിൽ ജനങ്ങൾക്കുണ്ടായിരുന്ന അതിരുകവിഞ്ഞ ബഹുമാനവും ശ്രദ്ധയും മാത്രമായിരിക്കണം ഈ അനാദരവിന്റെ കാരണം. ഇങ്ങനെ രംഗപ്രവേശം ചെയ്യാത്തതുകൊണ്ടായിരിക്കണം അതിൽ മററു കൃതികളിൽനിന്നു സംസ്കൃതപദ്യങ്ങളും ഗദ്യങ്ങളും അവസരോചിതമായി എടുത്തു ചേർക്കാതിരുന്നത്. ഭാഷാനൈഷധചമ്പുവിന്നു ധാരാളം പ്രചാരം ഉണ്ടായിരുന്നെങ്കിൽ അതിന്റെ കൈയെഴുത്തുപ്രതികൾ സുലഭമായി പല ദിക്കിൽനിന്നും കിട്ടേണ്ടതായിരുന്നു. കൂത്തു പറയുന്ന ചാക്യാന്മാരുടെയോ പാഠകം പറയുന്ന നമ്പ്യാന്മാരുടേയോ ഗ്രന്ഥപ്പുരകളിൽനിന്ന് അതിന്റെ ഒരു പ്രതിപോലും കിട്ടുവാൻ ഇതേവരെ സാധിച്ചിട്ടില്ല. നേരെ മറിച്ചു പുനത്തിന്റെ കൃതികൾ ഈ തൊഴിൽക്കാരുടെ ഗ്രന്ഥപ്പുരകളിൽ സുലഭമായിക്കിട്ടുന്നുമുണ്ട്. പുനംനമ്പൂരിയുടെ ഭാഷാചമ്പുക്കൾ ഭാഷാസാഹിത്യചക്രവർത്തിപദത്തെ ഏകദേശം ഇരുനൂററിഅൻപതു വത്സരകാലം നിരന്തരമായി അലങ്കരിച്ചിരുന്നു എന്നതു മേൽപറഞ്ഞ യുക്തികളിൽനിന്നു സിദ്ധിക്കുന്നു.

ഇതിനിടയ്ക്കുണ്ടായ മഹാകവികൾക്കെല്ലാം പുനംതന്നെ ആയിരുന്നു ആദർശം. അദ്ദേഹത്തിന്റെ കവിതകളെ വായിച്ചു രസിക്കാതെയോ അവയിൽനിന്നു നിരന്തരം പ്രവഹിക്കുന്ന മകരന്ദധാരയെ ആസ്വദിക്കാതെയോ അക്കാലത്ത് ആരുംതന്നെ ഉണ്ടായിരുന്നില്ല. വരകവിയായ മഴമംഗലത്തിന്റെയും മഹാകവിയായ ഭട്ടതിരിയുടേയും കവിതാവാസനയെ പ്രോജ്ജ്വലിപ്പിച്ചു പ്രസരിപ്പിക്കുവാൻ പുനത്തിന്റെ കവിതകൾ അത്യന്തം സഹായിച്ചിരിക്കണം. നമ്പ്യാരുടെ തുള്ളപ്പാട്ടുകളുടെ ബീജം പുനത്തിന്റെ ഗദ്യങ്ങളിൽനിന്നാണ് അദ്ദേഹം സമ്പാദിച്ചിട്ടുള്ളത്. സരസകവിയായ കുഞ്ചൻനമ്പ്യാർ അവയെ വലിയൊരു സാഹിത്യാരാമത്തിൽ നട്ടുവളർത്തുകകാരണം കാലക്രമത്തിൽ സുരഭിലകുസുമങ്ങളെക്കൊണ്ടു നിബിഡവും മധുരഫലങ്ങളെ

കൊണ്ടു വിനമ്രവുമായ വല്ലരീതല്ലജങ്ങളുടേയും വൃക്ഷാഗ്രശാഖകളുടേയും അധോഭാഗങ്ങളിലുള്ള നിബിഡച്ഛായകളിൽ സകലജനങ്ങളും ഒരുപോലെ വന്നിരുന്നു വിഹരിച്ചു രസിച്ചാസ്വദിക്കുവാൻ ഭാഗ്യമുള്ളവരായിത്തീൎന്നു.

ഭട്ടതിരിപ്പാട്ടിൽനിന്നും പുനത്തിന്റേയും മഴമംഗലത്തിന്റേയും ഭാഷാചമ്പുക്കളിലെ ഭാഷാപദ്യങ്ങളെ സ്വവിരചിത സംസ്കൃതചമ്പുക്കളിൽ അവസരോചിതമായി ഭാഷാന്തരം ചെയ്തു ചേൎക്കുവാൻ ഒട്ടുംതന്നെ അമാന്തം കാണിച്ചിട്ടില്ല. ചില ഉദാഹരണങ്ങളെ താഴെ ചേൎക്കുന്നു.

സീതാസ്വയംവരകാലത്തുണ്ടായ ഉത്സവഘോഷത്തെ അനേകം ശ്ലോകങ്ങളെക്കൊണ്ടു പുനംനമ്പൂരി വൎണ്ണിച്ചിരിക്കുന്നതിനെ ഭട്ടതിരി ചുരുക്കി സംസ്കൃതത്തിൽ മറ്റൊരവസരത്തിൽ വൎണ്ണിച്ചിരിക്കുന്നപ്രകാരം കാണുക.

"ഭേരീമദ്ദളകാഹളാദിനിനദഃ
ക്വാപി, ക്വചിദ്യോഷിതാം
ഗീതം, ക്വാപി ച സൌവിദല്ലരഭസ-
പ്രോത്സാരണാനിസ്വനഃ
വിപ്രാണാം ക്വചിദശ്നതാം കലകലോ,
ഗംഭീരകംഭീസ്വര-
പ്രധ്വാനഃ ക്വചിദുത്സവോദയമഹാ-
ഘോഷഃ കഥം കഥ്യതേ."

"ലോഹിതദ്യുതികലൎന്നു മേവിന
കടന്നുകൊണ്ടു ദമയന്തിയാ-
ലാഹൃതീകൃതമനോജ്ഞലാജനികരം
രരാജ ഹുതഭോജനേ
സ്വാഹതൻ മുലയിണെക്കണിഞ്ഞ
നവമുത്തുമാല സരസീരുഹാ-
സ്ത്രാഹവേ ബത മുറിഞ്ഞുവീണു
ചിതറുന്ന മൌക്തികമനോഹരം."

എന്നു മഴമംഗലത്തിന്റെ ഭാഷാനൈഷധചമ്പുവിലെ മനോജ്ഞപദ്യത്തെ ഭട്ടതിരി,

"ലാജാഞ്ജലിഗ്ഗിരിജയാ പരിമുച്യമാനോ
ഭേജേ രുചിം നിപതദഞ്ജലിതേ കൃശാനൌ
വേഗോത്തരേ രതിരണേ ദളിതച്യുതാനാം
സ്വാഹാകുചാന്തധൃതഹാരലതാമണീനാം."

എന്നു പാൎവ്വതീസ്വയംവരം ചമ്പുകാവ്യത്തിൽ ഭംഗിയായി തൎജ്ജമചെയ്തു ചേൎത്തിരിക്കുന്നു.

"നിത്യം പ്രത്യൂഷകാലേ മിളിതരുചികളി-
ച്ചാസ്ഥയാ ദേവകൃത്യം
കൃത്വാ നത്വാ ഗുരൂണാം കഴലിണ കലിതാ-
നന്ദമിന്ദീവരാക്ഷീ
ഭുക്ത്വാ സംചൎവ്യ താംബൂലവുമഴകൊടു
വൃദ്ധാംഗനോക്തം പുരാണം
വൃത്താന്തം കേട്ടുമിത്ഥം മധുരമുഖി ദിവാ
യാപയാമാസ കാലം."

എന്നുള്ള മഴമംഗലത്തിന്റെ ഭാഷാനൈഷധചമ്പുവിലെ പദ്യം സീതാസ്വയംവരാനന്തരം ജനകമഹാരാജാവിന്റെ പട്ടമഹിഷി സീതയ്ക്കു കൊടുക്കുന്ന ഉപദേശങ്ങളുടെ ചില ഭാഗം സംഗ്രഹിച്ചെഴുതീട്ടുള്ളതാകുന്നു.

"എന്നേ! വൈചിത്ര്യമല്ലോ! ധരണിയിലൊരു സൌ-
ദാമിനീ നീലമേഘം
തന്നോടാഹന്ത! വേർപെട്ടിത വിഹരതി ഭം-
ഗ്യാ ചിരം ഭാസമാനാ
എന്നേ! കാണപ്പെടുന്നു ലളിതതരവിലാ-
സങ്ങളെല്ലാമതല്ലേ
മിന്നുന്നു മേല്ക്കുമേലേ ചില മധുരപദാ-
ൎത്ഥങ്ങളോത്താനുബന്ധം."

എന്ന പദ്യവും അതിന്റെ അടുത്ത രാമായണചമ്പുവിലെ പദ്യവും ഈഷൽ പാഠഭേദങ്ങളോടുകൂടി രാജരത്നാവലീയത്തിൽ കാണുന്നു.

"ഗൌരീസൌഭാഗ്യരാശേ! ജയജയ തൊഴുതേ-
നമ്പിലെൻ തമ്പിരാനേ
നേരേവന്നിങ്ങു തൃക്കാലിണയിലടിമ പ-
ക്കീട്ടമസ്മാന്നനാഥാൻ
കാരുണ്യത്തോണിതന്മേലുഴകൊട്ടു കരയേ-
റ്റി പ്രഭോ! കാംക്ഷിതാർത്ഥ-
ഭ്ലപ്പരാം വാരാകരത്തിൻ മറുകരയൊടണ-
ച്ചീണമെൻ തമ്പിരാനേ!"

എന്നാദിയായ ശിവസ്തുതിപരമായ രാമായണചമ്പുവിലെ പദ്യങ്ങളും വേറെ അതിലെ അനേകം പദ്യങ്ങളും ചെല്ലൂർനാഥോദയംചമ്പുവിൽ അതേവിധം തന്നെ കാണുന്നു.

രാജരത്നാവലീയത്തിലെ അനേകം ഭാഷാപദ്യങ്ങൾ കൊടിയവിരഹത്തിലും ബാണയുദ്ധത്തിലും അപ്രകാരം അതിലെ ചില പദ്യങ്ങൾ നാരായണീയം, കംസവധം, രാമായണം മുതലായ ചമ്പുക്കളിലും കാണുന്നുണ്ട്. ഭാഷാപദ്യങ്ങൾ അന്യഗ്രന്ഥങ്ങളിൽനിന്ന് എടുത്തുചേർക്കുന്ന സമ്പ്രദായം ചമ്പുകർത്താക്കന്മാർക്കില്ലാതിരുന്നതുകൊണ്ട് ഈവകകൃതികളെല്ലാം ഒരു കവിയുടേതാണെന്നു തന്നെ തീരുമാനിക്കേണ്ടിയിരിക്കുന്നു.

മഴമംഗലംനമ്പൂരിയുടെ ഭാഷാപദ്യങ്ങളെ ഭട്ടതിരി സംസ്കൃതശ്ലോകങ്ങളാക്കി സ്വഗ്രന്ഥങ്ങളിൽ ചേർത്തിട്ടുള്ളതുപോലെ മഴമംഗലവും പുനംനമ്പൂരിയുടെ ഭാഷാപദ്യങ്ങളെ സംസ്കൃതഭാഷയിലാക്കി സ്വഗ്രന്ഥത്തിൽ ചേർത്തുകാണുന്നുണ്ട്. ഉദാഹരണമായി രാജരത്നാവലീയത്തിലെ

"ധന്യേ പൂർവ്വാനുഭൂതേ ചെവികൾ മധുരഗീ-
താളുതേ ചെന്നുറച്ചു
തന്നെതന്നേ തളീയേ നെറിതടവിന തൃ-
പാളുതേ കണ്ണുരണ്ടും
ഇന്നന്യേ മൂവരും കുന്തളപരിമളവും
ബന്ധുരസ്പർശവും വാർ-
മിന്നും ബിംബാധരാസ്വാദവുമുഴകൊട്ടു സം-
കല്പ്യ തസ്യാം നിലീനാഃ."

എന്ന പദ്യത്തെ ഭാണത്തിൽ,

"ആമോദേന മദാന്ധഭൃംഗതരുണീ-
സംഘാനയാദേന തേ
രൂപേണാതിമനോഹരേണ മധുരേ
നാദേന ഗാനേന ച
സന്തുഷ്ടാ കരുണാമയീ തരുണി! നഃ
ഖിന്നാം തദന്യാമയീം
സമ്പ്രാപ്യാവസരേ ഗിരാ കിമഥവാ
രംഭോരു! സംഭാവയ."

എന്നു പ്രകാരം ഭാഷാന്തരപ്പെടുത്തിയിരിക്കുന്നു. ഓർമ്മയിലുണ്ടായിരുന്ന ചില ഉദാഹരണങ്ങളെമാത്രം സ്ഥാലീപുലാകന്യായേന കാണിച്ചതല്ലാതെ സാകല്യേന കാണിക്കുവാൻ ഇവിടെ യത്നം ചെയ്തിട്ടില്ല. ഇങ്ങനെ നോക്കുന്നതായാൽ പുനംനമ്പൂരിയുടെ കവിതകളെ ആദരിച്ചും ആസ്വദിച്ചും അനുകരിച്ചും ബഹുമാന്യപദത്തെ പ്രാപിച്ചിട്ടുള്ളവരനേകമുണ്ടെന്നു കാണാവുന്നതാണ്.

ഭട്ടതിരിയുടെ സംസ്കൃതപ്രബന്ധങ്ങളെ അനുകരിച്ചു സംസ്കൃതത്തിൽതന്നെ അനേകം കേരളീയകവികൾ പ്രബന്ധങ്ങൾ രചിച്ചിട്ടുണ്ട്. അവയിൽ പ്രധാനസ്ഥാനത്തെ അർഹിക്കുന്നതു് ഇടവെട്ടിക്കാട്ടു നമ്പൂരിയുടെ 'രുഗ്മിണീസ്വയംവരം' ആകുന്നു. ഭട്ടതിരിയുടെ സുഭദ്രാഹരണംചമ്പുവിനോടു കിടപിടിക്കത്തക്കവണ്ണം എഴുതിയിരിക്കുന്ന രുഗ്മിണീസ്വയംവരപ്രബന്ധം അതിനു ഒട്ടും താഴെ അല്ലെന്നു പറയാവുന്നതാണ്.

ഈ പ്രബന്ധങ്ങളെല്ലാം കൂത്തിനും പാഠകത്തിനുംവേണ്ടി എഴുതീട്ടുള്ളവയാണെന്നു പറഞ്ഞുവല്ലൊ. എന്നാൽ ചാക്യാർകൂത്തിന്റെ ആഗമം എങ്ങിനെയാണെന്നുകൂടി ചിന്തിക്കേണ്ടിയിരിക്കുന്നു. അതു പരമ്പരയാ പറഞ്ഞുകേട്ടിട്ടുള്ള പ്രകാരം താഴെ ചേർക്കുന്നു.

പണ്ട് ഉദയനമഹാരാജാവിന്റെ പുത്രനായി വത്സൻ എന്നു ഒരു രാജകുമാരനുണ്ടായിരുന്നു. ഈ രാജകുമാരൻ വേട്ടയാടി കാട്ടിൽ സഞ്ചരിക്കുന്ന കാലത്തു് ഒരു ദിവസം അച്ഛോദസരസ്സിന്റെ സമീപത്തിൽ ചെന്നുചേരുവാൻ സംഗതിയായി. അവിടെ മനോഹരമാകുംവണ്ണം ഗാനംചെയ്തുകൊണ്ടിരുന്ന അപ്സരസ്ത്രീകളുടെ ദാസനായിട്ടു് ഒരു താപസവേഷധാരിയെക്കണ്ടു. ആ താപസവേഷധാരിയുടെ അപേക്ഷപ്രകാരം രാജകുമാരൻ

പോയി തന്റെ മാതാവിന്റെ കങ്കണം കൊണ്ടുചെന്നുകൊടുത്തു. അതു താപസവേഷധാരി വാങ്ങി ദേവസ്ത്രീകൾക്കു കൊടുത്തു ശാപസിദ്ധമായ ദാസ്യഭാവത്തിൽനിന്നു വിമോക്ഷത്തെ പ്രാപിച്ചു. താപസവേഷധാരിയായ വാസുകിയുടെ പുത്രൻ സന്തോഷം നിമിത്തം രാജകുമാരനെ പാതാളലോകത്തുള്ള സ്വപിതാവിന്റെ മന്ദിരത്തിൽ കൂട്ടിക്കൊണ്ടുപോയി. സ്വപുത്രന്റെ ശാപമോക്ഷത്തിനു ഹേതുഭൂതനായ രാജകുമാരന്റെ നേരെയുള്ള സന്തോഷാധിക്യംനിമിത്തം വാസുകി അദ്ദേഹത്തെ സ്വഭവനത്തിൽ ഉപചാരപൂർവ്വം സൽക്കരിച്ചു താമസിപ്പിച്ചു. രാജകുമാരൻ യാത്രപറഞ്ഞു സ്വദേശത്തേക്കുപോകുവാൻ ഭാവിക്കുന്നസമയം പുത്രന്റെ അപേക്ഷപ്രകാരം വാസുകി രാജകുമാരനു ദിവ്യപ്രഭാവങ്ങളോടുകൂടിയ ഒരു ആനയും, കുതിരയും, വീണയും, ചെരുപ്പും കൊടുത്തു. അവയോടുകൂടി വത്സരാജകുമാരൻ സ്വരാജധാനിയിൽ ആനയെ ശുശ്രൂഷിച്ചു താമസിച്ചു. ഉദയനമഹാരാജാവിന്റെ നിൎയ്യാണാനന്തരം വത്സരാജകുമാരൻ മഹാരാജാവായിത്തീൎന്നു.

ഗജശുശ്രൂഷണത്തിൽ മാത്രം താൽപൎയ്യമുണ്ടായിരുന്ന രാജകുമാരനെ മന്ത്രിമാർ കൌശലംകൊണ്ടു രാജ്യകാൎയ്യങ്ങളിൽ പ്രവേശിപ്പിക്കുവാൻ തുടങ്ങി. ആനയാകട്ടെ ഈ അവസരത്തിൽ ചങ്ങലപൊട്ടിച്ചു ദേശാന്തരം പ്രാപിച്ചു. ആനയെ അന്വേഷിച്ച് ഏകാകിയായി സഞ്ചരിക്കുന്ന രാജകുമാരനെ സാലപരാജാവു ബന്ധനസ്ഥനാക്കി. സാലപരാജാവു വത്സരാജന്റെ രാജ്യവും കൂടി സ്വാധീനമാക്കി രണ്ടു രാജ്യവും ഭരിച്ചു.

ഈ സംഭവം നിമിത്തം വത്സരാജാവിന്റെ നാലുമന്ത്രിമാരും ദുഃഖാക്രാന്തന്മാരായിത്തീൎന്നു. അവരിൽ വൈശ്യമന്ത്രിയായ യജ്ഞഗുപ്തൻ ഉടനേതന്നെ മരിച്ചു. ശേഷം മൂന്നുപേരും വേഷച്ഛന്നന്മാരായി വത്സരാജാവിനെ അന്വേഷിച്ചുകൊണ്ടു ദേശാന്തരങ്ങളിൽ സഞ്ചരിച്ചു. വസന്തകൻ എന്ന ബ്രാഹ്മണമന്ത്രി വിദൂഷകവേഷധാരിയായിട്ടു സാലപകമഹാരാജാവിന്റെ രാജധാനിയിൽ പ്രവേശിച്ചു. മറ്റുള്ള രണ്ടു മന്ത്രികളും വേഷംമാറി ദേശാന്തരങ്ങളിൽ സഞ്ചാരം തുടങ്ങി.

വസന്തകനു തന്റെ വാക്ചാതുൎയ്യം നിമിത്തം സാലപമഹാരാജാവിന്റെ പട്ടമഹിഷിയായ മന്ദാരമാലയുടെ സമീപത്തിൽ

ചെന്ന പുരാണകഥകൾ പറയുവാനുള്ള സ്വാതന്ത്ര്യം കാലക്രമത്തിൽ ലഭിച്ചു. ഇങ്ങനെ ഓരോ കഥകൾ പറഞ്ഞു കൊട്ടാരത്തിൽ താമസിച്ചു.

ശേഷമുള്ള രണ്ടു മന്ത്രിമാരും വേഷംമാറി സഞ്ചരിച്ചു സഞ്ചരിച്ചു കാലക്രമത്തിൽ സാലപമഹാരാജാവിന്റെ രാജധാനിയിൽ തന്നെ ചെന്നുചേർന്നു. ഗൂഢതന്ത്രങ്ങളെക്കൊണ്ടു വത്സരാജാവിനെ അവിടെ കാരാഗൃഹത്തിൽ പാർപ്പിച്ചിരിക്കുന്ന വൃത്താന്തം അവർ മനസ്സിലാക്കി. പിന്നീടു വേഷധാരികളായ അവർ മൂവരുംകൂടി ആലോചനനടത്തി വത്സരാജാവിനെ ബന്ധനത്തിൽ നിന്നു വിടുവിക്കുവാൻ വഴിനോക്കി.

സാലപരാജാവിനു വാസവദത്ത എന്നു പേരായ ഒരു മകൾ മാത്രമെ ഉണ്ടായിരുന്നുള്ളു. കന്യാഗൃഹം കാരാഗൃഹത്തിന്റെ സമീപത്തായിരുന്നതുകൊണ്ടു രാജകുമാരിക്കു വത്സരാജാവിനെ പല കുറി കാണുവാൻ സാധിച്ചിരുന്നു. കാലക്രമത്തിൽ അവർക്ക് അന്യോന്യം അനുരാഗവും ഉണ്ടായി. വേഷപ്രച്ഛന്നന്മാരായ മന്ത്രിമാർ ഈ വൃത്താന്തം രാജാവിനെ ധരിപ്പിച്ചു. സാലപമഹാരാജാവു സസന്തോഷം കന്യകയെ വത്സരാജാവിനു വിവാഹം ചെയ്തുകൊടുത്തു. വത്സരാജാവിനെ രണ്ടു രാജ്യത്തേയും രാജാവായി അഭിഷേകംചെയ്തു സാലപമഹാരാജാവു പത്നിയോടുകൂടി തപസ്സുചെയ്വാൻ വനാന്തരത്തിൽ പ്രവേശിച്ചു.

ഈ കഥയിൽ വേഷച്ഛന്നനായ വസന്തകൻ എന്ന ബ്രാഹ്മണൻ മന്ദാരമാലികയുടെ സമീപത്തിലിരുന്നു പുരാണകഥാപ്രസംഗം ചെയ്തതനുസരിച്ചാണ് ചാക്യാർ വേഷംകെട്ടി രംഗത്തു വന്നു കഥാപ്രസംഗം ചെയ്യുന്നത്. ഇതാണു കൂത്തിന്റെ ആഗമം.

വേഷപ്രച്ഛന്നന്മാരായ മൂന്നു മന്ത്രിമാരും കൂടിയിരുന്ന് ആലോചിക്കുന്നതാണ് കൂടിയാട്ടത്തിന്റെ ആഗമം.

ഈ രണ്ടു സംഗതികളേയും അടിസ്ഥാനമാക്കിയാണ് കൂത്തും കൂടിയാട്ടവും കേരളത്തിൽ പ്രചാരപ്പെടുത്തിയതെന്നു പറഞ്ഞുവരുന്നു.

സൂതൻ മഹൎഷിമാരുടെ മുൻപിലിരുന്നു കഥാപ്രസംഗം ചെയ്യുന്നതിനെ അനുസരിച്ചു നടത്തിപ്പോരുന്നതാകുന്നു കൂത്തെന്നു മററു ചിലർ അഭിപ്രായപ്പെടുന്നു. ഇതുകൊണ്ടാണത്രെ ചാക്യാൎക്കു ബ്രാഹ്മണസദസ്സിൽ പീഠത്തിന്മേലിരിക്കുവാൻ അവകാശം സിദ്ധിച്ചതു്.

ഏതുവിധമായാലും ഇപ്രകാരം പുരാണകഥാപ്രസംഗം ചെയ്യുന്ന സമ്പ്രദായം ജനങ്ങളുടെ ഇടയിൽ മതബോധം വൎദ്ധിപ്പിക്കുന്നതിനു് ഒരു ഉത്തമമാൎഗ്ഗമാകുന്നു. എന്നാൽ കാലക്രമത്തിൽ ഇതിൽ കടന്നുകൂടി ദുഷിപ്പിക്കുന്ന അസംഗതവും അസഭ്യവുമായ പ്രവചനങ്ങളെ നിശ്ശേഷം പരിഹരിച്ചു ജനങ്ങളുടെ രുചിഭേദം അനുസരിച്ചു പരിഷ്കരിക്കുന്നതു് ആശാസ്യമായിട്ടുള്ളതാകുന്നു. ഇതുനിമിത്തം ഈ കഥാപ്രസംഗസമ്പ്രദായത്തിനു പൂൎവ്വാധികം പ്രശസ്തിയും പ്രചാരവും സിദ്ധിക്കുന്നതാണു്.

ഇത്രയും പൂൎവ്വപീഠികയോടുകൂടി ചമ്പൂരാമായണത്തിന്റെ സംക്ഷിപ്തനിരൂപണത്തിന്നു് ആരംഭിക്കുന്നു.



III

"ഭാഷാരാമായണചമ്പു" പ്രബന്ധം ബാലകാണ്ഡത്തിൽ ആറു കഥാഭാഗങ്ങൾ അടങ്ങിയിരിക്കുന്നു. അവ (൧) രാവണോദ്ഭവം. (൨) രാമാവതാരം. (൩) താടകാവധം. (൪) അഹല്യാമോക്ഷം. (൫) സീതാസ്വയംവരം. (൬) പരശുരാമവിജയം. എന്നിവയാകുന്നു. ഇതിൽ രാവണോദ്ഭവം വൎണ്ണിക്കുന്നഭാഗം ഉത്തരകാണ്ഡത്തിൽ ചേൎന്നതാണെങ്കിലും പ്രതിനായകന്റെ ബാഹുവീൎയ്യപരാക്രമങ്ങളുടെ വൈപുല്യം പ്രദൎശിപ്പിക്കുന്നതുകൊണ്ടു നായകഗുണങ്ങൾക്കുള്ള പ്രാബല്യവും പ്രാശസ്ത്യവും വ്യക്തമായിത്തീരുന്നതുനിമിത്തം കവി ആദ്യംതന്നെ അവയെ സുസ്പഷ്ടമായിക്കാണിച്ചുതന്നു നായകന്റെ നേൎക്കു ശ്രോതാക്കൾക്കുണ്ടാകുന്നതായ ഭക്ത്യാദരബഹുമാനങ്ങളെ സീമാതീതമായി വൎദ്ധിപ്പിക്കുന്നു.

"ജേതാരം ലോകപാലാനാം
സ്വമുഖൈരൎച്ചിതേശ്വരം

രാമസ്ഖലിതകൈലാസ-
മരാതിം ബഹ്വമന്യത."

എന്നു കാളിദാസനും പറഞ്ഞിരിക്കുന്നു.

ചമ്പൂരാമായണത്തിലെ കഥാവസ്തു വാല്മീകിരാമായണത്തിലുള്ള പ്രകാരമാണെങ്കിലും പുനംനമ്പൂരി രാമായണകഥയെ പ്രതിപാദിക്കുന്ന എല്ലാ സംസ്കൃതഗ്രന്ഥങ്ങളേയും നല്ലവണ്ണം വായിച്ചുനോക്കി അവയിലെ ആശയവിശേഷങ്ങളെ സ്വായത്തമാക്കി മനോധർമ്മംകൊണ്ടു രൂപാന്തരപ്പെടുത്തി സരസവും ഹൃദ്യവുമായ ഒരു പന്ഥാവിൽക്കൂടി അവതരിപ്പിച്ചു കഥാപാത്രങ്ങളേയും മററും നമുക്ക് അക്ഷിഗോചരമാക്കിത്തീർക്കുന്നു.

രാവണനാകട്ടെ

"സാകം ജഗാമ തപസേ നിജസോദരാഭ്യാം
ഗോകർണ്ണമുത്തരമുദിതപരബാഹുതേജാഃ."

എന്നു പറഞ്ഞിട്ടുള്ളത്

"യദ്ദുസ്തരം യദ്ദുരാപം
യദ്ദുർഗ്ഗം യച്ച ദുഷ്കരം
തത്സർവ്വം തപസാ സാദ്ധ്യം
തപോ ഹി ദുരതിക്രമം."

എന്നുള്ള തപോമാഹാത്മ്യത്തെ അറിഞ്ഞിട്ടുള്ളതുകൊണ്ടാകുന്നു.

"പ്രാപ്സ്യാമി തപസാ കാമ-
മിതികൃത്വാദ്ധ്യവസ്യ ച
ആഗച്ഛദാത്മസിദ്ധ്യർത്ഥം
ഗോകർണ്ണസ്യാശ്രമം ശുഭം."

എന്നു രാമായണത്തിൽ കാണുന്നു. അവിടെ രാവണാദികൾ തപസ്സുചെയ്തുകൊണ്ടിരിക്കുമ്പോൾ;

"പിതാമഹസ്തു സുപ്രീതഃ
സാർദ്ധം ദേവൈരുപസ്ഥിതഃ

തവ താവദ്ദശഗ്രീവ!
പ്രീതോഽസ്മീത്യഭ്യഭാഷത."

എന്നതുകൊണ്ടു ബ്രഹ്മാവു പ്രത്യക്ഷമായി വരംകൊടുത്തു എന്നു സിദ്ധിക്കുന്നു. രാവണൻ ശിവനെ തപസ്സുചെയ്തു എന്നു വേറെ ചില ഗ്രന്ഥങ്ങളിൽ കാണുന്നു.

"ദത്വാ സ്വസാരമഥ ശൂർപ്പണഖാം സ വിദ്യു-
ജ്ജിഹ്വായ വിഹ്വലിതവിഷ്ടപചക്രവാളഃ."

എന്നു പറഞ്ഞിട്ടുള്ളതിൽനിന്നു രാവണൻ സോദരിയായ ശൂർപ്പണഖയെ വിദ്യുജ്ജിഹ്വന്നു വിവാഹംചെയ്തുകൊടുത്തു എന്നു സിദ്ധിക്കുന്നു.

"പിതാ പിതാമഹോ ഭ്രാതാ
സകുല്യോ ജനനീ തഥാ
കന്യാപ്രദഃ പൂർവ്വനാശേ
പ്രകൃതിസ്ഥഃ പരഃ പരഃ."

എന്നു യാജ്ഞവല്ക്യൻ പറഞ്ഞിരിക്കുന്നതിൽനിന്നു ഭ്രാതാവിന്നും സോദരിയെ വിവാഹംചെയ്തുകൊടുപ്പാൻ അധികാരം ഉണ്ടെന്നു സിദ്ധിക്കുന്നു. എന്നാൽ രാവണന്റെ പിതാവും പിതാമഹനും ഈ വിഷയത്തിൽ ഉദാസീനന്മാരായതുകൊണ്ടു രാവണന്റെ കൃത്യം ധർമ്മശാസ്ത്രാനുരോധേന തന്നെയെന്നു വന്നുകൂടുന്നു.

"പഞ്ഞിക്കെട്ടെന്നപോലേ രജതശിഖരിണം
പാണിപത്മേ വിലാസം
തഞ്ചിക്കെക്കൊണ്ടു പത്തൻപതുകരികളിയ-
മ്മാനമാട്ടം ദശായാം
അഞ്ചിക്കൊഞ്ചിക്കുഴഞ്ഞാകുലതരമചല-
പ്പൈതൽ പുല്കിപ്രസാദീ
കഞ്ചത്താർബാണവൈരീ വരമരുളിന ല-
ങ്കേശ്വരന്നാതമൊവ്വാ."

എന്ന പദ്യം മാഘത്തിലെ

"സമുൽക്ഷിപൻ യഃ പൃഥിവീഭൃതാം വരം
  വരപ്രദാനസ്യ ചകാര ശൂലിനഃ
ത്രസത്തുഷാരാദ്രിസുതാസസംഭ്രമ-
  സ്വയംഗ്രഹാശ്ലേഷസുഖേന നിഷ്ക്രയം."

എന്ന ശ്ലോകത്തെ സരസമായി വലിച്ചുനീട്ടി ഭാഷാന്തരപ്പെടുത്തിട്ടുള്ളതാകുന്നു. രാവണൻ ഭഗവാന് ഒരു് ഉപകാരം ചെയ്തതിന്റെ പ്രത്യുപകാരമായി വരം കൊടുത്തിരിക്കുന്ന സംഗതിയെ 'നിഷ്ക്രയം'കൊണ്ടു സൂചിപ്പിച്ചിരിക്കുന്നതിനെ മനസ്സിൽവച്ചുകൊണ്ടാണ് പുനംനമ്പൂരി 'ലങ്കേശ്വരന്നാരുമൊപ്പാ' എന്നു പറഞ്ഞിട്ടുള്ളതു്. യാച്ഞാദൈന്യംകൂടാതെ വരംകിട്ടുന്നതു സുലഭമല്ലെന്നു താൽപര്യം.

ഈ ആശയത്തെത്തന്നെ ഒട്ടതിരി പറഞ്ഞിരിക്കുന്നതു്

"യസ്മിൻ കൈലാസശൈലം തുലയതി ജഗതീ-
  ലംഘനാജാംഘികോല്യ-
ജ്യോതിഃ സ്ഥൂലംഭവിഷ്ണൗ പവനബലചല-
  ന്നീലശൈലപ്രകാശേ
ഭീമത്വാം ഹൈമവത്യാം തരളതരതടി-
  ദ്വല്ലിതൗല്യം ദധത്യാ-
മപ്രീണാൻമേരുധന്വാ ഹഹഹ! സ ഹി ഗിരാം
  ദൂരദൂരേ ദശാസ്യഃ."

ഇപ്രകാരമാകുന്നു.

"തോലയാമാസ തം ശൈലം
  സശൈലഃ സമകമ്പത."

... ... ...

"ചചാല പാർവ്വതീദേവി
  തദാശ്ലിഷ്ടാ മഹേശ്വരം."

... ... ...

"ദദൗ ഖഡ്ഗം മഹാദീപ്തം
  ചന്ദ്രഹാസമിതി ശ്രുതം."

എന്നു വാല്മീകിരാമായണത്തിൽ കാണുന്നു.

"വണങ്ങി വിബുധാളിചെന്നളവു പദ്മനാഭൻ തെളി-
  ഞ്ഞുണർന്നു കണികണ്ടിതമ്മലർവധൂമുഖാംഭോരുഹം

അനന്യപരരാഷ്ട്രീണഗുണൈരഗമ്യലോകാന്തരാണാം
മനീഷിതഫലാപ്തിഷു പ്രകടയന്തി തേ ഭാവിനീം.”

എന്നു രസമായി മനോധർമ്മത്തോടുകൂടി വർണ്ണിച്ചു ഫലിപ്പിച്ചിരിക്കുന്ന പദ്യം കാളിദാസന്റെ,

„തേ ച പ്രാപുരുദന്വന്തം
ബുബുധേ ചാദിപൂരുഷഃ
അവ്യാക്ഷേപോ ഭവിഷ്യന്ത്യാഃ
കാര്യസിദ്ധേർഹി ലക്ഷണം.”

എന്ന ശ്ലോകത്തിനെ മനസ്സിൽവച്ചുകൊണ്ടാകുന്നു.

ദേവന്മാർ വൈകുണ്ഠമൂർത്തിയെക്കണ്ടു സങ്കടംപറയുന്ന ഭാഗത്തുള്ള ചമ്പൂരാമായണത്തിലെ പദ്യങ്ങൾ പ്രായേണ എല്ലാം തന്നെ രഘുവംശം പത്താംസർഗ്ഗത്തിലെ ശ്ലോകങ്ങളെ പുനം നമ്പൂരി മനസ്സിൽവച്ചുകൊണ്ടു ഭംഗ്യന്തരേണ പരിഷ്കരിച്ചു മനോധർമ്മാമൃതവർഷംകൊണ്ടു് ആപാദശീർഷം മധുരങ്ങളാക്കിത്തീർത്തിട്ടുള്ളവയാണെന്നു സൂക്ഷ്മദൃക്കുകൾക്കു കാണ്മാൻ കഴിയുന്നതാണു്.

തൊഴിലില്ലാതെ ഉഴന്നു നടക്കുന്നവരെക്കാണുന്നതിൽ ഉള്ള വൈമുഖ്യംകൊണ്ടും, യോഗ്യതയറിഞ്ഞു് ഉദ്യോഗം കൊടുക്കുവാനുള്ള സാമർത്ഥ്യാതിശയംകൊണ്ടും രാവണൻ ചില യോഗ്യന്മാർക്കെല്ലാം ഉദ്യോഗം ഉണ്ടാക്കി കൊടുത്തവിവരം കവി,

„സൂത്രാമാ തത്ര പാത്രം വിതരതി, ദഹനൻ
പാചകൻ, ദണ്ഡധാരീ
കത്തികൊൾവാൻ, മുറിപ്പാൻ നിരൃതി, കഴുകുവാൻ
പാശധാരീ ജലാത്മാ,
ഉദ്യാനേ പൂവറുപ്പാൻ പവന,നറതുറ-
ന്നീടുവാൻ വിത്തപാലൻ,
ചൊല്ക്കൊള്ളും ഗോപുരം കാപ്പതിനു കെഴുമീ-
ശാനനാശാന്തചേതാഃ.

തണ്ടിങ്കൽ പാട്ടുപാടും മുനിവരനധുനാ
നാരദന്നംഗനാനാം
കണ്ടിക്കാർകുന്തൽ ചിക്കുന്നതു ബത! പരിപൂ-
ർണ്ണേന്ദുമന്ദാക്ഷധാരീ

കൊണ്ടാടേണം വസന്താദികളിരുപുറവും
  നിന്നു കൈകൂപ്പി മേളം
തണ്ടും പൊൽത്താമരപ്പൂ പുലരിയിൽ വിരിയി-
  ക്കേണമാരോഗ്യദാതാ.

ആസന്ധ്യം കണ്ടകല്പം മരവുമുടനിഴ-
  യ്ക്കണമൈരാവതം ചെ-
ന്നാതുംഗം വാജിരത്നം പുതിയ പൊടിചുമ-
  ന്നീടുവാനുഡഖേദം
നാൾതോറും നാകനാരീജനമടിതളിചെ-
  യ്തീടുവാൻ ചാടിഴപ്പാ-
ന്നുള്ളാ! യാമ്യം പെരുംപോത്തലമിഹ വചനാ-
  ഡംബരം തമ്പിരാനെ!"

എന്നവിധം സരസമായി വർണ്ണിച്ചിരിക്കുന്നു. ഇതിനെത്തന്നെ രാമായണം ഇരുപത്തിനാലുവൃത്തത്തിൽ,

"വയ്ക്കണമവനശനമഗ്നി കരിയാതെ
  കത്തണമധ്യോളവി തെളിഞ്ഞു ഹരിരാമാ!

കൊല്ലുവതിനൊക്കെ യമനങ്ങവ മുറിപ്പാൻ
  വല്ലമെഴും നിരൃതി പാശി കഴുകാനും
മുല്ലമലരാദികളുരപ്പതിനു മെല്ലെ
  നല്ലപവമാനനെ വണങ്ങി ഹരിരാമാ!

എട്ടുദിശി ദീപമവനഷ്ടമണിനാഗം
  കഷ്ടമിതു കേട്ടു പണിപെട്ടു ഫണിരാജൻ
പൂട്ടറ ഉറപ്പതിനു വൈശ്രവണമാക്കീ
  ചട്ടമിതി ദുഷ്ടനിശിചാരി ഹരിരാമാ!

സ്തംഭശതജൃംഭിതമഹാമണിപുരാഗ്രേ
  കുംഭമുഖരാക്ഷസഭടൗഘതിവശവർത്തീ
സ്തംഭമയനാസ്ഥസതി സമ്പ്രതി മഹാത്മാ
  ജംഭരിപുതാനഗതി ഹന്ത! ഹരിരാമാ!

വാസ്തവമതീശ! യമനേറിനടകൊള്ളും
  പോത്തിനുപിടിച്ചു പണി ചാടുകളിഴപ്പാൻ

ധൂർത്തമതി വന്മരമിഴപ്പതിനചൊല്ലു
 പേർത്തുമയിരാവതഗജത്തെ ഹരിരാമാ!

കാമവശനായവനറക്കറയിൽ വീണാൽ
 മാമകവിലാസിനികൾ കാലുഴികവേണം
മേനക നനപ്പതിനടിപ്പതിന രംഭാ
 ഉർവ്വശി തിലോത്തമ തളിക്ക ഹരിരാമാ!"

എന്നിപ്രകാരം വർണ്ണിച്ചിരിക്കുന്നു.

സൂക്ഷ്മമായി പരിശോധിക്കുന്നവർക്ക രാമായണം ഇരുപത്തിനാലുവൃത്തത്തിൽ, ഭാഷാരാമായണചമ്പുവിലെ പലഭാഗങ്ങളേയും സരസസരസം സംഗ്രഹിച്ചെഴുതിയിരിക്കുന്നതായിക്കാണ്മാൻ സാധിക്കുന്നതാണ്.

വാല്മീകിരാമായണത്തിൽ പറഞ്ഞിരിക്കുന്നപ്രകാരം ശ്രീരാമന്റെ ജാതകം ഭോജചമ്പുവിൽ എഴുതിച്ചേർത്തിട്ടുള്ളതുതന്നെ ഭാഷാരാമായണചമ്പുവിലും ചേർക്കേണ്ടതായിവന്നപ്പോൾ പ്രതിനായകനായ രാവണന്റെ ജാതകംകൂടി ചേർക്കേണ്ടതു യുക്തമെന്നു കരുതിയായിരിക്കാം പുനംനമ്പൂരി അപ്രകാരം ചെയ്തതു്. എന്നാൽ രാവണന്റെ ജാതകം എഴുതിച്ചേർപ്പാൻ അടിസ്ഥാനമായ രാമായണവാക്യങ്ങളോ പുരാണവചനങ്ങളോ ഏതാണെന്നറിയുന്നില്ല. രാവണന്റെ ജാതകം ഋഷീശ്വരന്മാർ ആരുംതന്നെ ഗണിച്ചുപറഞ്ഞിട്ടുള്ളതായി ഓർക്കുന്നില്ല. കമ്പരാമായണത്തിലും തുളസീദാസരാമായണത്തിലും രാവണന്റെ ജാതകം പറഞ്ഞിട്ടുള്ളതായി കേട്ടിട്ടില്ല. അതിനാൽ അതു കവി മനോധർമ്മംകൊണ്ടുതന്നെ കല്പിച്ചിട്ടുള്ളതായി വിചാരിക്കേണ്ടിയിരിക്കുന്നു.

രാവണന്റേയും രാമന്റേയും ജാതകങ്ങളെ സൂക്ഷ്മമായി പരിശോധിക്കുമ്പോൾ രാവണോല്ഭവംകഴിഞ്ഞു് ഏകദേശം അൻപതുസംവത്സരം ചെന്നപ്പോഴാണ് ശ്രീരാമാവതാരമെന്നു സാധിക്കാം. ശ്രീരാമൻ രാവണവധംചെയ്തകാലത്തു് ഏകദേശം നാല്പതുവയസ്സു പ്രായമുള്ളവനായിരുന്നു എന്നൂഹിപ്പാൻ രാമായണംതന്നെ അവകാശം തന്നിരിക്കുന്നു.

വിശ്വാമിത്രൻ യാഗരക്ഷാർത്ഥം രാമനെ ആവശ്യപ്പെടുന്ന കാലത്തു രാമനു പന്ത്രണ്ടു വയസ്സായിട്ടുണ്ടെന്നു ദശരഥവാക്യത്തിൽനിന്നുതന്നെ സിദ്ധിക്കുന്നു.

„ബാലോ ദ്വാദശവൎഷോ/യ-
മകൃതാസ്ത്രശ്ച രാഘവഃ.”

എന്നും,

„ഊനഷോഡശവൎഷോ മേ
രാമോ രാജീവലോചനഃ.”

എന്നും പറഞ്ഞുകാണുന്നു. ആ വൎഷത്തിൽതന്നെ സീതാവിവാഹവും നടന്നിട്ടുണ്ട്.

„സമാ ദ്വാദശ തത്രാഹം
രാഘവസ്യ നിവേശനേ
ഭുഞ്ജാനാ മാനുഷാൻ ഭോഗാൻ
സൎവ്വകാമസമൃദ്ധിനീ.”

എന്നു സീതപറഞ്ഞിട്ടുള്ളതിൽനിന്നു വനപ്രവേശകാലത്തു രാമന് ഏകദേശം ഇരുപത്തിനാലുവയസ്സു കഴിഞ്ഞിരിക്കണം.

„മമ ഭൎത്താ മഹാതേജാ
വയസാ പഞ്ചവിംശകഃ
അഷ്ടാദശ ഹി വൎഷാണി
മമ ജന്മനി ഗണ്യതേ.”

എന്നുള്ള സീതാവാക്യത്തിൽനിന്നും, വനപ്രവേശകാലത്തു രാമന് ഇരുപത്തിഅഞ്ചും അപ്പോൾ സീതയ്ക്കു പതിനെട്ടും വയസ്സു പ്രായമെന്നു സിദ്ധിക്കുന്നു. സ്വയംവരകാലത്തു സീതയ്ക്ക് ആറു വയസ്സിൽ അധികം പ്രായമില്ലെന്നുതന്നെ കിട്ടുന്നു.

“ദശസപ്ത ച വൎഷാണി
ജാതസ്യ തവ പുത്രക!
ആസീനാനി പ്രകാംക്ഷന്ത്യാ,
മയാ ദുഃഖപരിക്ഷയം.”

എന്നുള്ള കൌസല്യാവാക്യത്തിൽനിന്നു രാമനു വനപ്രവേശകാലത്തു പതിനേഴുവയസ്സുമാത്രമെന്നു സിദ്ധിക്കുന്നു. ഈ അഭിപ്രായങ്ങൾ അന്യോന്യവിരോധങ്ങളായിരിക്കുന്നു. ഇവിടെ ക്ഷത്രിയനും ദ്വിജത്വമുള്ളതുനിമിത്തം ‚ജാതസ്യ’ എന്നതുകൊണ്ട് ഉപനയനാനന്തരമുള്ള വയസ്സിനെ പറഞ്ഞിട്ടുള്ളതായി വിചാരിക്കുന്നതായാൽ പരിഹാരം സിദ്ധിക്കുന്നു.

ക്ഷത്രിയന്നു വിഹിതോപനയനകാലം "ഗർഭൈകാദശേഷു രാജന്യം" എന്നു പറഞ്ഞിരിക്കുന്നതുകൊണ്ടു ഗർഭൈകാദശവൎഷത്തിലാകുന്നു. ഇവിടെ വൃദ്ധനായ ദശരഥൻ കാമ്യപക്ഷത്തെ ആശ്രയിച്ചു ഗർഭാഷ്ടമത്തിൽതന്നെ രാമന്റെ ഉപനയനം കഴിച്ചിരിക്കുന്നു എന്നു ധരിച്ചുകൊള്ളണം. അപ്പോൾ കൌസല്യാവാക്യം സംഗതമായിത്തീരുന്നു. ഉപനയനാൽപൂൎവ്വമുള്ള എട്ടുവയസ്സിനെ കൂടി ചകാരം സമുച്ചയിക്കണമെന്നു വിചാരിച്ചായിരിക്കണം "ദശ സപ്ത ച വൎഷാണി" എന്നു കൌസല്യ പറഞ്ഞിരിക്കുന്നതു്. ഇരുപത്തഞ്ചാമത്തെ വയസ്സിൽ വനവാസത്തിന്നു പോയ രാമൻ പതിന്നാലു സംവത്സരം കാട്ടിൽ താമസിക്കുന്നു. പതിന്നാലാമത്തെ സംവത്സരത്തിന്റെ അവസാനത്തിലാണു് രാവണവധം ചെയ്യുന്നതു്. അതുകൊണ്ടാണു് രാവണവധംചെയ്ത കാലത്തു രാമന്നു് ഏകദേശം നാല്പതുവയസ്സായി എന്നുപറഞ്ഞതു്.

അപ്പോൾ രാവണന്നു് അതുപിടിച്ചു തൊണ്ണൂറുവയസ്സു പ്രായംചെന്നിരിക്കണം. യൌവനയുക്തനായ രാമൻ പടുവൃദ്ധനായ രാവണനെക്കൊന്നതിൽ അത്ഭുതപ്പെടുവാനൊന്നുമില്ലെന്നു വിചാരിച്ചായിരിക്കാം തുല്യവയസ്കന്മാരും തുല്യപരാക്രമശാലികളുമായ ലക്ഷ്മണന്റെയും മേഘനാദന്റെയും യുദ്ധകൌശലങ്ങളെ പ്രശംസിച്ചു ലക്ഷ്മണൻ ഇന്ദ്രജിത്തിനെ നിഗ്രഹിച്ചപ്രകാരത്തെ മഹൎഷിമാർ ഉത്തരകാണ്ഡത്തിൽ കൊണ്ടാടുവാൻ ഇടയായതു്.

"ശ്രുത്വാ തു തേഷാം വചന-
മൃഷീണാം ഭാവിതാത്മനാം
വിസ്മയം പരമം ഗത്വാ
രാമഃ പ്രാഞ്ജലിരബ്രവീൽ.

ഭഗവന്തഃ കുംഭകൎണ്ണം
രാവണം ച നിശാചരം
അതിക്രമ്യ മഹാവീൎയ്യൌ
കിം പ്രശംസഥ രാവണിം."

എന്നു ശ്രീരാമൻതന്നെ അത്ഭുതപാരവശ്യത്തോടുകൂടി മഹൎഷിമാരോടു ചോദിക്കുന്നതിന്നു് അവർ രാമന്നു് അപകൎഷമുണ്ടാവാതിരിക്കത്തക്കവണ്ണം ഉത്തരംപറഞ്ഞു സമാധാനപ്പെടുത്തുന്നു.

എന്നാൽ പ്രായാധിക്യംകൊണ്ടുള്ള രാവണന്റെ ബലഹാനിയെ അവർ അന്തരാന്തരാ സൂക്ഷ്മമായി നിർദ്ദേശിച്ചിട്ടുണ്ടെന്നുള്ളതു സൂക്ഷ്മദൃക്കുകൾക്കു കാണ്മാൻ കഴിയുന്നതാണ.

„വൃദ്ധയായേററം വിരൂപയായുള്ളോരു
നക്തഞ്ചരാധിപസോദരി രാമനെ
ക്രുദ്ധിച്ചകാരണമാപത്തിതൊക്കവെ
വർദ്ധിച്ചുവന്നതു മററില്ല കാരണം."

എന്നുള്ള അദ്ധ്യാത്മരാമായണവചനത്തിൽനിന്ന ശൂർപ്പണഖ വൃദ്ധയാണെന്ന സിദ്ധിക്കുന്നു. അപ്പോൾ അവളുടേയും കുംഭകൎണ്ണന്റേയും ജ്യേഷ്ഠഭ്രാതാവായ രാവണൻ പടുവൃദ്ധനായിത്തീൎന്നിട്ടുണ്ടെന്നുള്ള സംഗതി വ്യക്തമാകുന്നുണ്ടല്ലൊ.

ദശരഥമഹാരാജാവു ധൎമ്മമാൎഗ്ഗം അനുസരിച്ചു രാജ്യംഭരിച്ചിരുന്നകാലത്തു

„കാലേ കാലേ ചൊരിയും മഴ നിരതിശയം
കള്ളരെന്നുള്ള ശബ്ദം-
പോലും കേൾപ്പാനരിപ്പം പുഴവഴി തടയാ-
മാളുകൾകൊണ്ടും ന ദീനം."

എന്നു ചുരുക്കമായിപ്പറഞ്ഞിട്ടുള്ളതിനെ വാല്മീകിരാമായണത്തിൽ

„സ്വകൎമ്മനിരതാ നിത്യം
ബ്രാഹ്മണാ വിജിതേന്ദ്രിയാഃ
ദാനാദ്ധ്യയനശീലാശ്ച
സംയതാശ്ച പ്രതിഗ്രഹേ.

ന നാസ്തികോ നാനൃതകോ
ന കശ്ചിദബഹുശ്രുതഃ
നാസൂയകോ ന ചാശക്തോ
നാവിദ്വാൻ വിദ്യതേ തദാ.

... ... ... ... ... ... ... ... ...

ദീൎഘായുഷോ നരാഃ സൎവ്വേ
ധൎമ്മം സത്യം ച സംശ്രിതാഃ
സഹിതാഃ പുത്രപൌത്രൈശ്ച
ശൂരാ വിക്രമസംയുതാഃ

എന്നു തുടങ്ങി അനേകം പദ്യങ്ങളെക്കൊണ്ടു വിവരിച്ചിരിക്കുന്നു. രാജാവു ധർമ്മാനുസരണം രാജ്യപാലനം ചെയ്യുന്നസമയം പ്രജകൾക്കു ധർമ്മനിരതത്വവും സൌഖ്യവും ഉണ്ടാവുന്നതുപോലെ രാജാവിനു് ഐഹികാമുഷ്മികശ്രേയഃപ്രാപ്തിയുമുണ്ടാകുമെന്നുള്ള ധർമ്മശാസ്ത്രത്തെ ഇവിടെ അനുസ്മരിച്ചിരിക്കുന്നു.

“രാജ്ഞി ധർമ്മിണി ധർമ്മിഷ്ഠാഃ
പാപേ പാപാഃ സമേ സമാഃ
ലോകാസ്തമനുവർത്തന്തേ
യഥാ രാജാ തഥാ പ്രജാഃ.”

എന്നു ശാസ്ത്രം.

„സന്താനാർത്ഥമവനിന്ദ്രേ തദനു നരപതൌ
ഗാഢചിന്താം കുറിക്കൊ-
ണ്ടന്തഃ സന്തപ്യമാനേ സഹ സചിവവരൈ-
ർമ്മന്ത്രശാലാന്തരാളേ.”

എന്നു പറഞ്ഞിട്ടുള്ളതിൽനിന്നു ദശരഥമഹാരാജാവിനു് അനേകം മന്ത്രിമാരുണ്ടായിരുന്നു എന്നു സിദ്ധിക്കുന്നു.

„അഷ്ടൌ ബഭൂവുർവ്വീരസ്യ
മഹാമാത്യാ യശസ്വിനഃ
ശുചയശ്ചാനുരക്താശ്ച
രാജകൃത്യേഷു നിത്യശഃ.

ധൃഷ്ടിർജ്ജയന്തോ വിജയഃ
സിദ്ധാർത്ഥോ ഹ്യർത്ഥസാധകഃ
അശോകോ മന്ത്രപാലശ്ച
സുമന്ത്രശ്ചാഷ്ടമോഽഭവത്.”

എന്നു രാമായണത്തിലും കാണുന്നു. ഇതുകൊണ്ടു രാജാവിനു സദ്ഗുണവിശിഷ്ടന്മാരായിരിക്കുന്ന എട്ടു മന്ത്രിമാർ ഉണ്ടായിരിക്കണമെന്നുള്ള ശാസ്ത്രതത്വം ഉദ്ബോധിപ്പിക്കപ്പെട്ടു.

„മൌലാഞ്ഛാസ്ത്രവിദഃ ശൂരാൻ
ലബ്ധലക്ഷാൻ കുലോദ്ഗതാൻ
സചിവാൻ സപ്ത വാഷ്ടൌ വാ
പ്രകുർവീത പരീക്ഷിതാൻ.

മന്ത്രിണോ യസ്യ കുലജാ
  അസംഹാര്യ്യാഃ സഹോഷിതാഃ
നൃപതേർമ്മതിദാഃ സന്തി
  സംബന്ധജ്ഞാനകോവിദാഃ.

അനാഗതവിധാതാരഃ
  കാലജ്ഞാനവിശാരദാഃ
അതിക്രാന്തമശോചന്തഃ
  സ രാജ്യഫലമശ്നുതേ.

സമദുഃഖസുഖാ യസ്യ
  സഹായാഃ പ്രിയകാരിണഃ
അർത്ഥചിന്താപരാഃ സഭ്യാഃ
  സ രാജ്യഫലമശ്നുതേ.”

എന്നു മനുസ്മൃതിയിൽ കാണുന്നു.

‘മന്ത്രാർത്ഥം സംപ്രവൃത്തേ’ എന്നു പറഞ്ഞിട്ടുള്ളതു,

“തൈർമ്മന്ത്രിഭിർമ്മന്ത്രഹിതേ നിവിഷ്ടൈർ-
  വൃതോഽനുരക്തൈഃ കുശലൈഃ സമർത്ഥൈഃ
സ പാർത്ഥിവോ ദീപ്തിമവാപ യുക്ത-
  സ്തേജോമയൈർഗ്ഗോഭിരിവോദിതോഽർക്കഃ.”

എന്നു രാമായണപദ്യത്തെ അനുസ്മരിച്ചാകുന്നു.

ഇവിടെ

“സ്വയം സമർത്ഥോഽപി രാജാ സർവ്വലക്ഷണാന്വിതൈഃ പുരോഹിതാമാത്യൈരന്വിത ഏവ രാജ്യപാലനം കുര്യാത്.”

എന്നു ധർമ്മശാസ്ത്രവാക്യത്തെ അനുസന്ധാനം ചെയ്തുകൊള്ളണം

“അപി യത് സുകരം കർമ്മ
  തദപ്യേകേന ദുഷ്കരം
വിശേഷതോഽസഹായേന
  കിമു രാജ്യം മഹോദയം.

നിത്യം തസ്മിൻ സമാശ്വസ്തഃ
  സർവ്വകാര്യ്യാണി നിക്ഷിപേത്

തേന കാൎയ്യം വിനിശ്ചിത്യ
തതഃ കൎമ്മ സമാചരേത്."

എന്നു മനുസ്മൃതിവചനം.

ഇപ്രകാരം സൎവ്വവിധധൎമ്മങ്ങളേയും അനുഷ്ഠിച്ചുപോരുന്ന ദശരഥമഹാരാജാവിനു പുത്രനില്ലാത്തതുകൊണ്ടു വ്യസനം ഉണ്ടായി. പുത്രോത്പത്തിയിൽനിന്ന് ഋണനിവൃത്തി, നരകോദ്ധാരണം, ഉത്തമലോകപ്രാപ്തി, വംശാഭിവൃദ്ധി എന്നിവ സിദ്ധിക്കുന്നു എന്നു ശ്രുതി ഘോഷിക്കുന്നു.

"ജായമാനോ വൈ ബ്രാഹ്മണസ്ത്രിഭിർഋണവാൻ ജായതേ, ബ്രഹ്മചൎയ്യേണ ഋഷിഭ്യോ, യജ്ഞേന ദേവേഭ്യഃ, പ്രജയാ പിതൃഭ്യ ഏഷ വാ അനൃണോ യഃ പുത്രീ."

എന്ന് ഋണനിവൎത്തകത്വവിഷയത്തിൽ ശ്രുതിവാക്യം.

നരകോദ്ധാരണത്തെക്കുറിച്ചു

"പുന്നാമ്നോ നരകാത് ത്രായത ഇതി പുത്രഃ."

എന്നും, ഉത്തമലോകപ്രാപകത്വവിഷയത്തിൽ

"നാപുത്രസ്യ ലോകോഽസ്തി."

എന്നും, വംശവൃദ്ധികരത്വവിഷയത്തിൽ

"പ്രജാതന്തും മാ വ്യവച്ഛേത്സീഃ."

എന്നും വചനങ്ങൾ കാണുന്നു.

പുത്രേണ ലോകാൻ ജയതി
പൌത്രേണാനന്ത്യമശ്നുതേ
അഥ പുത്രസ്യ പൌത്രേണ
നാകമേവാധിരോഹതി."

എന്നു ബോധായനനും പറഞ്ഞിരിക്കുന്നു.

'ആത്മാ വൈ പുത്രനാമാസി' എന്നും വചനം കാണുന്നു. മഹാഭാരതം ആദിപൎവ്വത്തിൽ പാണ്ഡുമഹാരാജാവ്,

"അപ്രജസ്യ മഹാഭാഗേ
ന ദ്വാരം പ്രതിചക്ഷതേ
ദേഹനാശേ ധ്രുവോ നാശഃ
പിതൄണാമേവ നിശ്ചയഃ.

ഋണൈശ്ചതുർഭിഃ സംയുക്താ
ജായന്തേ മാനവാ ഭുവി
പിതൃദേവർഷിമനുജ-
ദേയൈഃ ശതസഹസ്രശഃ.

ഏതാനി തു യഥാകാലം
യോ ന ബുദ്ധ്യതി മാനവഃ
ന തസ്യ ലോകാഃ സന്തീഹ
ധർമ്മവത്സുപ്രതിഷ്ഠിതാഃ.

യജ്ഞൈസ്തു ദേവാൻ പ്രീണാതി
സ്വാധ്യായൈസ്തപസാ മുനീൻ
പുത്രൈഃ ശ്രാദ്ധൈഃ പിതൄംശ്ചൈവ
ആനൃശംസ്യേന മാനവാൻ.

അപത്യം നാമ ലോകേഷു
പ്രതിഷ്ഠാ ധർമ്മസംഹിതാ
ഇതി കുന്തി! വിദുഃ പ്രാജ്ഞാഃ
ശാശ്വതം ധർമ്മമാസ്ഥിതാഃ.

ഇഷ്ടം ദത്തം തപസ്തപ്തം
നിയമശ്ച സ്വനുഷ്ഠിതാഃ
സർവമേവാനപത്യസ്യ
ന പാവനമിഹോച്യതേ.”

എന്നപ്രകാരം കുന്തീദേവിയോടു പറഞ്ഞിരിക്കുന്നു.

ഹരിവംശത്തിൽ സ്വപുത്രകാമയായ രുഗ്മിണിയോടു

“പുത്രേണ ലേഭിരേ ലോകാൻ
നതാ കാമദുഹോ ഹി മേ
നരകം പുദിതി ഖ്യാതം
ദുഃഖം ച വിബുധാ വിദുഃ.

പുതസ്ത്രാണാത്തതഃ പുത്ര-
മിഹേച്ഛന്തി പരത്ര ച
അനന്താഃ പുത്രിണോ ലോകാഃ
പുരുഷസ്യ പ്രിയേ ശ്രുതാഃ.

പതിജ്ജായാം പ്രവിശതി
ഗർഭോ ഭൂത്വാ സ മാതരം
തസ്യാം പുനൎന്നവോ ഭൂത്വാ
ദശമേ മാസി ജായതേ.

പുത്രവന്തം ബിഭേതീന്ദ്രഃ
കിന്നു തേനാജിതം ഭവേത്."

എന്നാദിയായി ശ്രീകൃഷ്ണൻ പറഞ്ഞിരിക്കുന്നു.

"ശ്ലാഘനീയമഹിമാ മഹീപതി വിചാൎയ്യ
മന്ത്രിഭിരമന്ത്രിതം
പ്രാഹിണോൽ സമമനേകസൈന്യഘടയാ യ-
ഥാവിധി ഹയോത്തമം
ആഗതേ സപദി തത്ര നീളെ വിപുലേ ന-
ടത്തി വസുധാതലേ
യാഗവാടമഴകോടുതീൎത്തിതുടനത്ത-
ത്ര സരയൂതടേ."

എന്നു പറഞ്ഞപ്രകാരം ദശരഥമഹാരാജാവ് അശ്വമേധം ചെയ്തു,

"സർവ്വം പാപ്മാനം തരതി തരതി ബ്രഹ്മഹത്യാം
യോ/ശ്വമേധേന യജതേ."

എന്ന ശ്രുതിവാക്യത്തേയും

"ബ്രഹ്മഹത്യാശ്വമേധാഭ്യാം ന പരം പുണ്യപാപയോഃ."

എന്ന മനുസ്മൃതിവാക്യത്തേയും അനുസ്മരിച്ചിട്ടാണെന്ന് ഇപ്പോൾ പ്രത്യക്ഷമായല്ലോ.

ഭാഷാരാമായണചമ്പുവിലെ പല പദ്യങ്ങളേയും അനേകം കവികൾ തങ്ങളുടെ ഗ്രന്ഥങ്ങളിൽ അനുകരിച്ചു ഭംഗ്യന്തരേണ എഴുതിച്ചേൎത്തുകാണുന്നുണ്ടു.

"കനകകലശശോഭാം കാൽപിടിപ്പിച്ചു വാഴും-
പുണർമുലയിണ ചാഞ്ഞു പുണ്ഡരീകാക്ഷനായാഃ
കനിവൊടുലകമുണ്ണും പൊററ വിശ്വംഭരൻതൻ-
ജനനകലവികാര്യം കാണ്മതിന്നെന്നപോലെ."

എന്ന പദ്യത്തെ രാമായണം ഇരുപത്തിനാലുവൃത്തത്തിൽ

"പൊന്മണികുംഭംപോലെവിളങ്ങുന്ന
നന്മുലയിണ ചുരത്തു കൌസല്യയുടെ
ഇമ്മൂന്നുലോകംപെററ ഹരിജന്മം
കാണ്മാനെന്നതുപോലവേ ഗോവിന്ദ!"

എന്നപ്രകാരത്തിൽ എഴുതിച്ചേർത്തിരിക്കുന്നു.

കാളിദാസമഹാകവിയുടെ രഘുവംശത്തിലെ,

"ജനായ ശുദ്ധാന്തചരായ ശംസതേ
കുമാരജന്മാമൃതസമ്മിതാക്ഷരം
അദേയമാസീൽ ത്രയമേവ ഭൂപതേഃ
ശശിപ്രഭം ഛത്രമുഭേ ച ചാമരേ."

എന്ന പദ്യത്തെ പുനംനമ്പൂരി,

"അന്നേരം കൌതുകം പൂണ്ടധികമുടനുടൻ
ചെന്നുചൊന്നുണ്ണിയുണ്ടാ-
യെന്നോതുന്നോർക്കു പൊന്നും പുടവ പണവുമെ-
കീടിനാണെന്നുവേണ്ടാ
ധന്യാത്മാ ചെററുകാരത്തവണദശയിലേ
നൾകിനാൻ പ്രീതിശാലീ
മന്നോർമാണിക്യമപ്പോ! കുടകം തഴകളി-
ത്യാദിവേറായതെല്ലാം."

എന്നവിധത്തിൽ അർത്ഥപുഷ്ടിയോടുകൂടി എഴുതിച്ചേർത്തിട്ടുള്ളതിനേയും രഘുവംശത്തേയും അനുകരിച്ചു രാമായണം ഇരുപത്തിനാലുവൃത്തത്തിൽ,

"ഉണ്ണിയുണ്ടായ സന്തോഷംകൊണ്ടുടൻ
പുണ്യലോകായ ഭൂതി കൊടുക്കയാൽ
ആലവട്ടം കുടതഴയെന്നിയെ
ശേഷിച്ചില്ലൊന്നും ഭൂപനു ഗോവിന്ദ!"

എന്നു സരസമായി എഴുതിച്ചേർത്തിരിക്കുന്നു.

സാധാരണപുണ്യകാലം ഉത്സവകാലമല്ലാതെയും, ഉത്സവകാലം പുണ്യകാലമല്ലാതെയുമാണ് പറയപ്പെട്ടിട്ടുള്ളത്. എന്നാൽ പുത്രോത്പത്തികാലമാകട്ടെ പുണ്യോത്സവോഭയകാലമായിട്ടാണ് ശാസ്ത്രം ഘോഷിക്കുന്നത്.

„ദേവാശ്ച പിതരശ്ചൈവ
പുത്രേ ജാതേ ദ്വിജന്മനാം
ആയാന്തി തസ്മാത്തദഹഃ
പുണ്യം പൂജ്യം ച സർവ്വദാ.

തത്ര ദദ്യാത് സുവർണ്ണം ച
ഭൂമിം ഗാം തുരഗം രഥം
ഛത്രം ച ഗന്ധമാല്യം ച
ശയനം ചാസനം ഗൃഹം.”

എന്നു വ്യാസൻ പറഞ്ഞിരിക്കുന്നു. ഇവിടെ പുണ്യപൂജ്യശബ്ദങ്ങളെക്കൊണ്ടു പുത്രോത്പത്തിദിവസത്തിന്റെ ഉഭയരൂപതാം ദർശിതമായി എന്നു ധരിച്ചുകൊള്ളുകയും വേണം. അപ്പോൾ ആഗതന്മാരായിരിക്കുന്ന ദേവകളെയും പിതൃക്കളെയും ജാതേഷ്ടി വൃദ്ധിശ്രാദ്ധാദികളെക്കൊണ്ടു തൃപ്തിപ്പെടുത്തണം. „വൈശ്വാനരം ദ്വാദശകപാലം നിർവ്വപേത് പുത്രേ ജാതേ” എന്നു ബോധായനനും, „ജാതമേവ വിദിത്വാ” എന്നു ശാലീകിയും പറഞ്ഞിരിക്കുന്നു.

„സചേലസ്യ പിതുഃ സ്നാനം
ജാതേ പുത്രേ വിധീയതേ
ജാതകർമ്മ തദാ കുര്യാ-
ച്ഛ്രാദ്ധമാഭ്യുദയം ചരേത്.”

എന്നു വിഷ്ണുപുരാണത്തിൽ കാണുന്നു.

„ത്രിവിധാനി ച ദാനാനി ദേയാനി” എന്നും പറഞ്ഞിരിക്കുന്നു. ഇവിടെ അദൃഷ്ടാർത്ഥം ബ്രാഹ്മണർക്ക് ഗോദാനാദിയും, ഉത്സവദിനമായതുകൊണ്ടു പ്രിയവാദികളായ ജനങ്ങൾക്കു പ്രീതിജനകദാനങ്ങളും, നടനർത്തകന്മാർക്ക് കീർത്ത്യർത്ഥമായ ദാനങ്ങളും വിഹിതങ്ങളാകുന്നു.

“ധർമ്മാർത്ഥം ബ്രാഹ്മണേ ദാനം
യശോഽർത്ഥം നടനർത്തകേ.”

എന്നു മഹാഭാരതത്തിൽ പറഞ്ഞിരിക്കുന്നു.

പ്രിയശംസികളായവർക്കുള്ള ദാനം മഹാന്മാരുടെ ആചാരങ്ങളിൽനിന്നു സിദ്ധമാകുന്നു.

“ദൃഷ്ട്വാ പ്രിയാണി ച ശ്രുത്വാ
ഹർഷാദ്യദ്യത് പ്രയച്ഛതി
ഹർഷദാനമിതി പ്രാഹു-
ർദ്ദാനം ധർമ്മവിചിന്തകാഃ.”

എന്നു മാധവീയത്തിൽ ദേവലവാക്യം കാണുന്നു.

വിശ്വാമിത്രനും ദശരഥനും ഓരോന്നു പറഞ്ഞു പിശകി പിണങ്ങി കോപലൌല്യത്തോടുകൂടി വിശ്വാമിത്രൻ യാത്ര ചൊല്ലാതെ തിരിച്ചപ്പോൾ വാമദേവവദനാംബുജോദ്ഗത വസിഷ്ഠവാക്യം രാജാവിനെ സാന്ത്വനപ്പെടുത്തുന്നു.

“ന ആമഗമനേ രാജൻ!
സംശയം ഗന്തുമർഹസി
തേഷാം നിഗ്രഹണേ ശക്തഃ
സ്വയം ച കുശികാത്മജഃ.

തവ പുത്രഹിതാർത്ഥായ
ത്വാമുപേത്യ ഹി യാചതേ.”

എന്നു രാമായണത്തിലും കാണുന്നു.

അകാര്യനിരതനായ രാജാവിനെ ശാസിച്ചു വേണ്ട ഹിതോപദേശം ചെയ്യുന്നതിനു മന്ത്രികൾക്കു സ്വാതന്ത്ര്യമുണ്ട്.

“സജ്ജമാനമകാര്യേഷു
നിരുന്ധ്യുർമ്മന്ത്രിണോ നൃപം
ഗുരൂണാമിവ ചൈതേഷാം
ശൃണുയാദ്വചനം നൃപഃ.

നൃപസ്യ തേ ഹി സുഹൃദ-
സ്ത ഏവ ഗുരവോ മതാഃ
യ ഏനമുത്പഥഗതം
വാരയന്ത്യനിവാരിതാഃ

സജ്ജമാനമകാര്യേഷു
സുഹൃദോ വാരയന്തി യേ
ന കേവലം തേ സുഹൃദോ
ഗുരവോ ഗുരവോ ഹി തേ."

എന്നു കാമന്ദകനീതിശാസ്ത്രത്തിലും കാണുന്നു.

രാമലക്ഷ്മണന്മാരെ വിശ്വാമിത്രന്റെകൂടെ അയയ്ക്കാൻ ദശരഥൻ അനുവദിച്ചസമയം

"സഹസാ സഹ സോദരേണ തസ്മൈ
മഹസാം ശേവധയേ നനാമ രാമഃ."

എന്നു പറഞ്ഞിട്ടുള്ളതു

"അഭിവാദനശീലസ്യ
നിത്യം വൃദ്ധോപസേവിനഃ
ചത്വാരി തസ്യ വർദ്ധന്തേ
ആയുഃ പ്രജ്ഞാ യശോ ബലം."

എന്നു മനുസ്മൃതിയേയും

"വർദ്ധയന്നിഹ ധർമ്മാർത്ഥൌ
സേവിതൌ സദ്ഭിരാദരാത്
നിഗൃഹീതേന്ദ്രിയഗ്രാമഃ
കുർവ്വീത ഗുരുസേവനം."

എന്നു കാമന്ദകവാക്യത്തെയും മനസ്സിൽവച്ചുകൊണ്ടാകുന്നു.

"മുന്നം ഞാൻചെയ്ത പുണ്യോല്ക്കരഫലപരിണാ-
മേന കാണായിതിപ്പോൾ
നിന്നംഗം ചേററിടാനീം തദനു ദുരിതവും
മീലിതം കാങ്കുകൊണ്ടു
മന്യേ മേലിന്നിമേവുന്നതുമൊരു കശ്മലം
നൂന;മിജ്ജന്മഭാജാം
ധന്യം ത്രൈലോക്യസൌഖ്യം ഭവനമിതി മഹതാ-
മാഗമം മൌനബന്ധോ!"

എന്നു പദ്യം മാഘത്തിലെ,

"ഹരത്യഘം സമ്പ്രതി ഹേതുരേഷ്യതഃ
ശുഭസ്യ, പൂൎവ്വാചരിതൈഃ കൃതം ശുഭൈഃ
ശരീരഭാജാം ഭവദീയദൎശനം
വ്യനക്തി കാലത്രിതയേഽപി യോഗ്യതാം."

എന്ന ശ്ലോകത്തിന്റെ ഒരു സരസമായ ഭാഷാന്തരം മാത്രമാകുന്നു.

യാഗരക്ഷാൎത്ഥം വിശ്വാമിത്രൻ രാമനെ അയച്ചാൽ കൊള്ളാമെന്നു ദശരഥനോട് അപേക്ഷിച്ചപ്പോൾ ദശരഥൻ,

"ഊനഷോഡശവൎഷോ മേ
രാമോ രാജീവലോചനഃ
ന യുദ്ധയോഗ്യതാമസ്യ
പശ്യാമി സഹ രാക്ഷസൈഃ."



എന്നു പറഞ്ഞിരിക്കുന്നതിൽനിന്നു ബാല്യംനിമിത്തം ഒരു മനുഷ്യനോടുതന്നെ യുദ്ധം ചെയ്വാൻ സാമൎത്ഥ്യമില്ലാത്ത രാമന് ഒരു രാക്ഷസനുമായിട്ടു യുദ്ധംചെയ്യുന്നകാൎയ്യമസാദ്ധ്യമെന്നും വിശേഷിച്ചു രാക്ഷസന്മാരോടുള്ള യുദ്ധം ചിന്തിക്കപോലും ചെയ്യുന്നതിനു ശക്തിയില്ലെന്നും സിദ്ധിക്കുന്നു. രാജീവലോചനനെന്നു പറഞ്ഞിട്ടുള്ളതിൽനിന്നു താമരപ്പൂക്കൾ സായംകാലം കൂമ്പുന്നതു സഹജമായിട്ടുള്ളതുപോലെ ബാലനായ രാമൻ ആദിത്യൻ അസ്തമിച്ചാൽ ഉറങ്ങുന്നതു പതിവായിട്ടുള്ളതുകൊണ്ടു രാത്രിഞ്ചരന്മാരോടുകൂടി യുദ്ധംചെയ്വാൻ അസാദ്ധ്യമായിട്ടുള്ളതാണെന്നും ധ്വനിപ്പിച്ചിരിക്കുന്നു. ഈവക അഭിപ്രായങ്ങളെ പുനംനമ്പൂരി മനസ്സിൽ കരുതി ഭാഷാചമ്പൂരാമായണത്തിൽ ആ ഭാഗങ്ങളെ വിശദമായും ശക്തിയോടുകൂടിയും വൎണ്ണിച്ചിരിക്കുന്നു.

താടകാവധം ചെയ്യുവാൻ ഭഗവാൻ വിശ്വാമിത്രൻ ശാസിക്കുന്ന സമയം തന്റെ പ്രവൃത്തി ധൎമ്മ്യമായിട്ടുള്ളതാണൊ എന്നു സംശയിക്കുന്നതുതന്നെ രാമന്റെ ധൎമ്മബുദ്ധിയെ സവിശേഷമായി പ്രകാശിപ്പിക്കുന്നു. തന്റെ കുലത്തിനും ഗുരുവായ വസിഷ്ഠനും അപമാനത്തെ ഉണ്ടാക്കുന്നതായ യാതൊരു പ്രവൃത്തിയും ചെയ്യുവാൻ രാമൻ ഒരിക്കലും സന്നദ്ധനാവുന്നില്ല.

“ത്രൈലോക്യശ്ലാഘ്യതേജോനിധികുശികസുതൻ
മെല്ലമേലങ്ങപേക്ഷി-
ച്ചാലോലാത്മാ പറഞ്ഞോരളവുമശിഥില-
സ്ത്രീവധോദ്യോഗഭ്രമാ
മേലേമേലേ മദംപൂണ്ടുലകുകളെ നട-
ങ്ങിക്കുമത്താടകാമ-
ങ്ങാലോക്യാലോക്യ കോപം വളരുമളവുമാ-
ശങ്ക രാമൻ കലർന്നു.”

എന്നു പറഞ്ഞിരിക്കുന്നതു രാമൻെറനേർക്കു നമുക്കുണ്ടാകുന്ന സ്നേഹാദരങ്ങളെ വർദ്ധിപ്പിക്കുകതന്നെ ചെയ്യുന്നു.

സ്ത്രീവധം ശാസ്ത്രനിഷിദ്ധമാകുന്നു. മായാസീതാവധോദ്യുക്തനായ ഇന്ദ്രജിത്തിനോടു

“യേ ച സ്ത്രീഘാതിനാം ലോകാ
വീരലോകേഷു കുത്സിതാഃ
ഇഹ ജീവിതമുത്സൃജ്യ
പ്രേത്യ താൻ പ്രതിപത്സ്യസേ.”

എന്നു വിധത്തിൽ ഹനുമാൻ പറഞ്ഞിരിക്കുന്നു.

“പ്രതിപ്രദാനം ശരണാഗതസ്യ
സ്ത്രിയോ വധോ ബ്രാഹ്മണസ്വാപഹാരഃ
മിത്രദ്രോഹസ്താനി ചത്വാരി ശക്ര!
ഭക്തത്യാഗശ്ചൈവ സമം മതോ മേ.”

എന്നു മഹാഭാരതത്തിൽ മഹാപ്രസ്ഥാനത്തിലും പറഞ്ഞുകാണുന്നു.

വധാർത്ഥമുദ്യുക്തനായ പൃഥുവിനോടു,

“സ്ത്രീവധേ ത്വം മഹാപാപം
കിം നരേന്ദ്ര! ന പശ്യസി
യേന മാം ഹന്തുമത്യർത്ഥം
പ്രകരോഷി നൃപോദ്യമം.”

എന്നു പൃഥ്വി പറഞ്ഞസമയം പൃഥു

“ഏകസ്മിന്യത്ര നിധനം
പ്രാപിതേ ദുഷ്ടകാരിണി!

ബ്രഹ്മനാം ഭവതി ക്ഷേമ-
സ്തസ്യ പുണ്യപ്രദോ വധഃ."

എന്നു പറഞ്ഞിട്ടുള്ള സമാധാനത്തെ പര്യവേക്ഷണംചെയ്യുമ്പോൾ താടകാവധം ദോഷമല്ലെന്നും പ്രത്യുത പുണ്യമെന്നും സാധിക്കാവുന്നതാണ്.

"ധർമ്മാഗമാൻ ധർമ്മപരാൻ
യേ ന രക്ഷന്തി മാനവാൻ
പാർത്ഥിവാഃ പുരുഷവ്യാഘ്ര!
തേഷാം പാപം ഹരന്തി തേ."

എന്നാദിയായി അനേകം ഭാരതവാക്യങ്ങളെ ഉദ്ധരിച്ചു ചേർത്തു വിശ്വാമിത്രയാഗരക്ഷചെയ്യുവാൻ ശ്രീരാമന്റെ സുബാഹുപ്രമുഖവധത്തെ നീതീകരിക്കാവുന്നതാണ്.

അനാഹൂതഗമനനിഷേധത്തിന് അർത്ഥിച്ചെല്ലാത്തവിഷയത്തിങ്കൽ മാത്രം പ്രവൃത്തിയുള്ളതുകൊണ്ടു യാഗദർശനാർത്ഥമുള്ള രാമന്റെ ഗമനം ധർമ്മവിരുദ്ധമായിട്ടുള്ളതല്ല.

"നയജ്ഞൈരവൃതോ ഗച്ഛേദ്ദർശനാർത്ഥന്തു കാമം."

എന്നു ഗൗതമവാക്യവും

"അനാഹൂതോഽധ്വരം ഗച്ഛേൽ."

എന്നു സ്മൃതിയും ഉണ്ട്.

രാക്ഷസവധംചെയ്തു മഖസംരക്ഷണംചെയ്തശേഷം രാമൻ വിനയാനമിതനായിട്ടു ഗുരുവിന്റെ സമീപത്തിൽ നില്ക്കുന്ന വിധത്തെ

"നാശം നൈശാചരം ചേത്താഖിലമപി മഖ-
ത്രാണമാധായ വാഗ്മ്യം
തേജോരാശൗ പുരസ്താന്നമതി കലഗുരോ-
രന്തികേ രാമചന്ദ്രേ
ആശാകാശാവകാശോത്ഥിത'ജയ ജയ' ശ-
ബ്ദങ്ങളും മൌനഭാജാ-
മാശീർവാദങ്ങളും തങ്ങളിലൊരുമകലർ-
ന്നു നഭോമദ്ധ്യരംഗേ."

എന്നു സരസമായി വർണ്ണിച്ചിരിക്കുന്നതു ധീരോദാത്തനായ രാമന്റെ സ്വഭാവത്തിനു അനുഗുണമായിട്ടിരിക്കുന്നു.

ആകാശഗംഗയുടെ ആർഭാടത്തോടുകൂടിയുള്ള ആഗമനത്തെ കവി ഉചിതമായ വൃത്തത്തിൽ രണ്ടു പദ്യങ്ങളെക്കൊണ്ടു ഭംഗിയായി വിവരിച്ചിരിക്കുന്നു.

,,തുംഗഭംഗുരതരംഗസംഘലകബളീകൃ-
താംബരദിഗങ്കണാ-
സംഗശീകരശംഖസങ്കലിതതാര-
മൌക്തികസമാകുലാ
മംക്ഷു ഫേനവിഹിതാത്മകഞ്ചുകരഗവേഷ-
ണാകുലപുരന്ദരാ
ഭംഗകൃഷ്ടഹയവിഹ്വലാരുണദിശാ വി-
മൂഢദിവസേശ്വരാ.

ദൃശ്യമാനവിടപാഗ്രസമ്മൃഗനമേന -
നന്ദനമഹീരുഹാ-
കർണ്ണാ ജലദജാലശൈവലിതനാകവ-
മോദകന്ദരാന്തരാ
ഉദ്ധതധ്വനി പ്രപാത ശങ്കരജടോദ്ധ-
രേ സുരനദീ ഘലനാ-
വർത്തഗർത്തവലമാനഭാസുരവിമാന-
പോതവിഹിതാദ്ഭുതാ.

ഇതിലെ ആശയങ്ങളുടെ ബീജം മററു ഗ്രന്ഥങ്ങളിൽനിന്നു സ്വീകരിച്ചിട്ടുണ്ടെങ്കിലും അതിനെ പോഷിപ്പിച്ചു ഹൃദ്യമാക്കിത്തീർക്കുവാൻ വാസനാബലംകൊണ്ടു മാത്രമേ സാദ്ധ്യമായിത്തീരുന്നുള്ളു.

,,അലഘുനിർഗ്ഗമാ ശംഭോഃ
കപർദ്ദാദമരാപഗാ
ഭേദൌ ദൂർവാശിഖാലഗ്ന-
തുഷാരകണികോപമാ.''

എന്ന ഭോജചമ്പുവിലെ ആശയത്തെ നമ്മുടെ കവി

,,വിസ്സ്ലിന്റെ ഹരജടാജൂടഗഹ്വരേ
നിലയായ ദൂർവാശിഖാ-
ലഗ്നസ്വല്പതുഷാരവിഭ്രമധരാം
ഗംഗാമദഭ്രോദ്ഭടാം.

എന്നവിധത്തിൽ ഭാഷയിൽ വിവർത്തനം ചെയ്തിരിക്കുന്നു.

ധൈര്യം, ക്ഷമ, ഉത്സാഹം എന്നീ മൂന്നു ഗുണങ്ങളെയും ഉണ്ടാക്കുന്നതായ ഭഗീരഥകഥയെ വിശ്വാമിത്രൻ ഉപദേശിച്ച ശേഷം ഭവിതവ്യതാവിധുരിതനായ ഇന്ദ്രനും, വിപുലബാഹ്യമെഴു ഭാവിതാശക്തികൊണ്ടു ലോലാത്മാവായ അഹല്യക്കും സംഭവിച്ച ശാപകാരണത്തെപ്പറയുന്നു.

അനാര്യവൃത്തനായ വൃത്രഹന്താവിനെ ഗൌതമൻ,

„മമ രൂപം സമാസ്ഥായ
കൃതവാനസി ദുർമ്മതേ!
അകർത്തവ്യമിദം യസ്മാ-
ദ്വിഫലസ്ത്വം ഭവിഷ്യസി.''

എന്നു ശപിച്ച ശേഷം അഹല്യയെ

„ഇഹ വർഷസഹസ്രാണി
ബഹൂനി ത്വം നിവത്സ്യസി
വായുഭക്ഷാ നിരാഹാരാ
തപ്യന്തീ ഭസ്മശായിനീ.
അദൃശ്യാ സർവ്വഭൂതാനാ-
മാശ്രമേ ത്വം ഭവിഷ്യസി.''

എന്നും ശപിച്ചു എന്നു വാല്മീകിരാമായണത്തിൽ പറഞ്ഞു കാണുന്നു.

പരദാരാഭിമർശനംചെയ്യുന്ന മഹാപാപിക്കു പ്രാണാത്യയമൊ മഹാക്ലേശമൊ ഭവിക്കുന്നതു യുക്തമെന്നുതന്നെ ഇതിൽ നിന്നു സിദ്ധിക്കുന്നു.

„നഹീദൃശമനായുഷ്യം
ലോകേ കിഞ്ചന വിദ്യതേ
യാദൃശം പുരുഷസ്യേഹ
പരദാരാഭിമർശനം.''

എന്നു യുദ്ധകാണ്ഡത്തിൽ സീത പറഞ്ഞതായിട്ടും കാണുന്നു.

ഗൌതമമഹർഷിയുടെ കോപംനിമിത്തമഫലനായ ഇന്ദ്രനെ പിതൃപ്രാർത്ഥനാലബ്ധമായ മേഷവൃഷണംകൊണ്ടു ദേവന്മാർ സഫ

ലനാക്കി ചെയ്തു. ഇത്രയും കഥപറഞ്ഞശേഷം വിശ്വാമിത്രൻ ആശ്രമത്തെ ചൂണ്ടിക്കാണിച്ചു രാമനോടു

“താരയൈനാം മഹാഭാഗാ-
മഹല്യാം ദേവരൂപിണീം.”

എന്നു പറഞ്ഞപ്പോൾ രാമൻ സ്വപാദവിന്യാസമാത്രംകൊണ്ടു തന്നെ അഹല്യക്കു മോക്ഷം കൊടുത്തു.

തദനന്തരം രാമൻ ലക്ഷ്മണനോടും വിശ്വാമിത്രനോടുംകൂടി മിഥിലാരാജധാനിയിൽ പ്രവേശിക്കുന്നു.

സിംഹാസനാരൂഢനായ ജനകമഹാരാജാവിനെക്കവി സരസമായി വർണ്ണിച്ചിരിക്കുന്ന ശ്ലോകംകൊണ്ടു നമുക്ക് അദ്ദേഹത്തിനെ പ്രത്യക്ഷമാക്കിത്തന്നിരിക്കുന്നു.

“കണ്ടാരഗ്രേ നരേന്ദ്രം ജനകമമലഭ-
ദ്രാസനേ ഭാസമാനം
തണ്ടാർമാതിൻ കടാക്ഷാഞ്ചലകുവലയമാ-
ലാവിലോലാഖിലാംഗം
കണ്ടോളം കാമ്യരൂപം പുകൾപെരിയ പര-
ബ്രഹ്മസാക്ഷാൽക്രിയായാ
ഭണ്ഡാരം പാർശ്വഭാഗേ മരുവുമൊരു ശതാ-
നന്ദനാൽ നന്ദ്യമാനം.”

എന്ന പദ്യംകൊണ്ടു പുനംനമ്പൂരി ജനകമഹാരാജാവിന്റെ ഒരു ഛായാപടം വരച്ചിരിക്കുന്നു. ഇതു

“ജ്യാഘാതഃ കാർമ്മുകസ്യ ശ്രയതി കരതലം
കണ്ഠമോങ്കാരനാദ-
സ്തേജോ ഭാതി പ്രതാപാദിധമവനിതലേ
ജ്യോതിരാത്മീയമന്തഃ
രാജ്യം സിംഹാസനശ്രീഃ ശമമപി പരമം
വക്തി പത്മാസനശ്രീ-
സ്തേഷാം തേ യൂയമേതേ നിമികുലകമുദാ-
നന്ദചന്ദ്രാ നരേന്ദ്രാഃ.”

എന്ന ജയദേവന്റെ ശ്ലോകത്തെ സ്മരിപ്പിക്കുന്നു.

ജനകമഹാരാജാവു വിശ്വാമിത്രനുംമററുമായി കൂടിയാലോചന നടത്തിയ ശേഷം സീതാസ്വയംവരത്തിന്നു വേണ്ട കോപ്പുകൾകൂട്ടി രാജാക്കന്മാരെ ക്ഷണിക്കുവാൻ ‘മടക്കോല’ അയക്കുന്നു.

വിശ്വാമിത്രമഹർഷി രാമന്റെ വിവാഹത്തെക്കുറിച്ച് ആലോചനചെയ്യുന്നതു ദശരഥമഹാരാജാവിന്റെ അഭിപ്രായമറിഞ്ഞു വേണ്ടതല്ലെ എന്നു വിചാരിക്കുന്നതായാൽ, വിശ്വാമിത്രൻ യാഗരക്ഷാർത്ഥം രാമലക്ഷ്മണന്മാരെക്കൂട്ടികൊണ്ടുപോരുവാൻ ദശരഥസമീപത്തിൽ ചെന്നസമയം,

“അഥ രാജാ ദശരഥ-
സ്തേഷാം ദാരക്രിയാം പ്രതി
ചിന്തയാമാസ ധർമ്മാത്മാ
സോപാദ്ധ്യായഃ സബാന്ധവഃ.”

എന്നു പറഞ്ഞിരിക്കുന്നവിധം രാജധാനിയിൽ ആലോചന നടന്നിട്ടുണ്ട്. രാമൻ ദാരക്രിയായോഗ്യദശയെ പ്രാപിച്ചോ എന്നാണെങ്കിൽ

“വേദാനധീത്യ വേദൌ വാ
വേദം വാപി യഥാക്രമം
അവിപ്ലുതബ്രഹ്മചര്യോ
ലക്ഷണ്യാം സ്ത്രീയമുദ്വഹേത്.”

എന്നു യാജ്ഞവല്ക്യസ്മൃതിയനുസരിച്ചു വിഹിതകാലം പ്രാപ്തമായി എന്നു തന്നെ സിദ്ധിക്കുന്നു. ശൈവധനുസ്സിന്റെ ആരോപണം ചെയ്യുന്നവന്നു സീതയെ വിവാഹംചെയ്തുകൊടുക്കാമെന്നുള്ള ജനകമഹാരാജാവിന്റെ വീരശുല്ക്കത്തെ കേട്ടപ്പോൾ വിശ്വാമിത്രൻ,

“സദൃശോ ധർമ്മസംബന്ധഃ
സദൃശോ രൂപസംപദാ.”

എന്നു മനസ്സുകൊണ്ടു വിചാരിച്ചു നിശ്ചയിക്കുന്നു. എന്തുകൊണ്ടെന്നാൽ സദൃശവയോരൂപസമ്പന്നന്മാരായിരിക്കുന്ന വധൂവരന്മാരുടെ വിവാഹം കുലലക്ഷണാദിപരീക്ഷാപൂർവ്വകം ചെയ്യേണ്ടതാണല്ലോ. “കുലമഗ്രേ പരീക്ഷേത മാതൃതഃ പിതൃതശ്ച എന്ന് ആശ്വലായനാചാര്യൻ പറഞ്ഞിരിക്കുന്നു.

"മഹാന്ത്യപി സമൃദ്ധാനി
ഗോജാവിധനധാന്യതഃ
സ്ത്രീസംബന്ധേ ദശൈതാനി
കുലാനി പരിവർജ്ജയേൽ.

ഹീനക്രിയം നിഷ്പുരുഷം
നിശ്ഛന്ദോ രോമശാർശസം
ക്ഷയ്യാമയാവ്യപസ്മാരി
ശ്വിത്രികുഷ്ഠകുലാനി ച."

എന്നു മനുസ്മൃതിയിലും,

"ചതുർദ്ദശകുലാനീമാ-
ന്യവിവാഹ്യാനി നിർദ്ദിശേത്

അനാർഷേയം ബ്രാഹ്മണാനാ-
മൃത്വിജാം ചൈവ വർജ്ജയേൽ.

അത്യുച്ചമപ്യതിഹ്രസ്വ-
മതിവർണ്ണം ച വർജ്ജയേൽ

ഹീനാംഗമതിരിക്താംഗ-
മാമയാവികുലാനി ച
ശ്വിത്രികുഷ്ഠികുലാദീനാം
കന്യാദപിപരിവർജ്ജനം

സദാ കാമകുലം വർജ്ജ്യം
രോമശാനാം ച യത് കുലം
ആപസ്മാരികുലം യച്ച
യച്ച പാണ്ഡുകുലം ഭവേത്.

യേ സ്തേനാഃ പിശുനാഃ ക്ലീബാ
യേ ച നാസ്തികവൃത്തയഃ
വികർമ്മണാ ച ജീവന്തോ
വികൃതാകൃതയസ്തഥാ.

പ്രവൃദ്ധവൈരാഃ ഗുരൈശ്ച
രാജകില്ബിഷിണസ്തഥാ
ബ്രഹ്മസ്വാദാനനിത്യാശ്ച
കന്യാശ്ച വിഗർഹിതാഃ.

ന പ്രജാ യേഷു വംശേഷു
സ്ത്രീപ്രജാപ്രസവസ്തഥാ
പതിഭ്യയഃ സുവാസിന്യ-
സ്താശ്ച യത്നേന വർജ്ജയേൽ.”

എന്നു യമനും, പറഞ്ഞിരിക്കുന്നു.

മഹാഭാരതത്തിൽ

„യന്മൂലം സർവ്വകർമ്മാണാം
പ്രജനസ്യ ഗൃഹസ്യ ച
പിതൃദേവാതിഥീനാം ച
തന്മേ ബ്രൂഹി പിതാമഹ!”

എന്നു ധർമ്മപുത്രർ ചോദിച്ചതിന്റെ മറുപടിയായി ഭീഷ്മർ,

„ശീലം വൃത്തിം ച വിജ്ഞായ
വിദ്യാം യോനിം ച കർമ്മ ച
സത്ഭിരേവം പ്രദാതവ്യാ
കന്യാ ഗുണവതേ വരേ.”

എന്നു പറഞ്ഞിരിക്കുന്നു.

„ഉത്തമൈരുത്തമൈർന്നിത്യം
സംബന്ധാനാചരേൽ സഹ
നിനീഷുഃ കുലമുത്കർഷ-
മധമാനധമാംസ്ത്യജേത്.

വിശുദ്ധാഃ കർമ്മഭിശ്ചൈവ
ശ്രുതിസ്മൃതിനിദർശിതൈഃ
അവിപ്ലുതബ്രഹ്മചര്യാ
മഹാകുലസമന്വിതാഃ.

മഹത്കുലേന സംബദ്ധാ
മഹതേപ ച വ്യവസ്ഥിതാഃ
സന്തുഷ്ടാഃ സജ്ജനഹിതാഃ
സാധവഃ സമദർശിനഃ.

ലോഭരാഗദ്വേഷമത്സ–
രാമോഹാദിവിവർജ്ജിതാഃ
അക്രോധനാഃ സുപ്രസാദാഃ
കാര്യാഃ സംബന്ധിനഃ സദാ.

എന്നു യാജ്ഞവല്ക്യനും പറഞ്ഞിരിക്കുന്നു.

വരലക്ഷണത്തെപ്പററി ഗൌതമൻ

„വിദ്യാചാരിത്രബന്ധുലക്ഷണശീലലക്ഷണസമ്പന്നായ ദദ്യാത്.”

എന്നു പറഞ്ഞിട്ടുണ്ടു്.

„ബന്ധുശീലലക്ഷണസമ്പന്നഃ ശ്രുതവാനരോഗ ഇതി വരസമ്പത്.”

എന്നു് ആപസ്തംബന്റെ അഭിപ്രായം. 'ബുദ്ധിമതേ കന്യാം പ്രയച്ഛേത്' എന്നു് ആശ്വലായനൻ ഘോഷിച്ചിരിക്കുന്നു. യമനാകട്ടെ,

“കുലം ച ശീലം ച വപുർവ്വയശ്ച
വിദ്യാം ച വിത്തം ച സനാഥതാം ച
ഏതാൻ ഗുണാൻ സപ്ത പരീക്ഷ്യ ദേയാ
കന്യാ ബുധൈഃ ശേഷമചിന്തനീയം.”

എന്നപ്രകാരമാണു് അഭിപ്രായപ്പെട്ടിരിക്കുന്നതു്.

കന്യാലക്ഷണങ്ങളെക്കുറിച്ചു

„ബുദ്ധിരൂപശീലലക്ഷണസമ്പന്നാമരോഗാമുപയച്ഛേത.”

എന്നു് ആശ്വലായനൻ പറഞ്ഞിട്ടുണ്ടു്.

“അരോഗിണീം ഭ്രാതൃമതീ–
മസമാനാർഷഗോത്രജാം
ഉദ്വഹേത ദ്വിജഃ കന്യാ–
മസപിണ്ഡാം യവീയസീം.”

എന്നാണു് യാജ്ഞവല്ക്യൻ നിർദ്ദേശിച്ചിട്ടുള്ളതു്.

„അസപിണ്ഡാ ച യാ മാതു–
രസഗോത്രാ ച യാ പിതുഃ
സാ പ്രശസ്താ ദ്വിജാതീനാം
ദാരകർമ്മണി മൈഥുനേ.

നോദ്വഹേത് കപിലാം കന്യാം
നാധികാംഗീം ന രോഗിണീം
നാലോമികാം നാതിലോമാം
ന വാചാടാം ന പിംഗലാം.

നർക്ഷവൃക്ഷനദീനാമ്നീം
നാന്ത്യപർവ്വതനാമികാം
ന പക്ഷ്യഹിപ്രേഷ്യനാമ്നീം
ന വിഭീഷണനാമികാം.

അവ്യംഗാംഗീം സൌമ്യനാമ്നീം
ഹംസവാരണഗാമിനീം
തനുരോമകേശദശനാം
മൃദ്വംഗീമുദ്വഹേത് സ്ത്രിയം.

യസ്യാസ്തു ന ഭവേദ് ഭ്രാതാ
ന വിജ്ഞായേത വാ പിതാ
നോപയച്ഛേത താം പ്രാജ്ഞഃ
പുത്രികാധർമ്മശങ്കയാ.”

എന്നു മാനവധർമ്മശാസ്ത്രമുദ്ഘോഷിക്കുന്നു.

„ദത്താം ഗുപ്താം ദ്യോതാമൃഷഭാം ശരഭാം വിനതാം വികടാം മുണ്ഡാം മണ്ഡൂഷികാം സാംകാരികാം രാതാം പാലീം മിത്രാം സ്വനുജാം വർഷകാരീം ച വർജ്ജയേത്. നക്ഷത്രനാമാ നദീനാമാ വൃക്ഷനാമാ ച ഗർഹിതാഃ സർവ്വാശ്ച രേഫലകാരോപാന്താ വരണേ പരിവർജ്ജയേത്” എന്ന് ആപസ്തംബനും പറഞ്ഞുകാണുന്നു.

„ഗൃഹസ്ഥഃ സദൃശീം ഭാര്യാം വിന്ദേത അനന്യപൂർവ്വാം യവീയസീം.”

എന്നു ഗൌതമനും പറഞ്ഞിട്ടുണ്ട്.

„ന ശ്മശ്രുവ്യഞ്ജനവതീം
നചൈവ പുരുഷാകൃതിം
ന ഘർഘരസ്വരാം ക്ഷാമാം
തഥാ കാകസ്വരാം ന ച.

നാതിവൃത്തേക്ഷണാം തദ്വ-
ദ്വൃത്താക്ഷീം നോദ്വഹേദ് ബുധഃ
യസ്യാശ്ച രോമശേ ജംഘേ
ഗുൽഫൌ യസ്യാസ്തഥോന്നതൌ.

ഗണ്ഡയോഃ കൂപ്പരേ യസ്യാ
ഹസന്ത്യാസ്താം ച നോദ്വഹേത
നാതിരൂക്ഷച്ഛവിം പാണ്ഡും
കരജാമരുണേക്ഷണാം.

ആപീനഹസ്തപാദാം ച
ന കന്യാമുദ്വഹേദ് ബുധഃ
ന വാമനാം നാതിദീർഘാം
നോദ്വഹേത് സംഹതഭ്രുവം.

നചാതിച്ഛിദ്രദശനാം
ന കരാളമുഖീം നരഃ."

എന്ന വിഷ്ണുവാക്യം ഇവിടെ സ്മർത്തവ്യമാകുന്നു.

"യയോരാത്മസമം വിത്തം
ജന്മൈശ്വര്യാകൃതിർഭവഃ
തയോർവിവാഹോ മൈത്രീ ച
നോത്തമാധമയോഃ ക്വചിൽ."

എന്നു ഭാഗവതത്തിൽ ശ്രീകൃഷ്ണൻ രുഗ്മിണിയോടു പറഞ്ഞിരിക്കുന്നു.

"വിവാഹശ്ച തഥാ മൈത്രീ
സമയോരേവ ശോഭതേ."

എന്നു പ്രമാണം.

ഇപ്രകാരമുള്ള ശ്രുതിസ്മൃതിപുരാണാദിവാക്യങ്ങളെല്ലാം കരതലാമലകംപോലെ കണ്ടുകൊണ്ടിരിക്കുന്ന വിശ്വാമിത്രമഹർഷിയുടെ അഭിപ്രായങ്ങൾ സ്മൃതിതുല്യങ്ങളായതുകൊണ്ടു സർവ്വവും ശോഭനമാകുന്നു.

സ്വയംവരഘോഷം എത്രതന്നെ വർണ്ണിച്ചിട്ടും കവിക്കു തൃപ്തിവന്നതായി തോന്നുന്നില്ല. രാജാക്കന്മാരുടേയും ബ്രാഹ്മണരുടേയും വരവും തിക്കും തിരക്കുമെല്ലാം കവിക്കുതന്നെ അനുഭൂതിയുണ്ടായിട്ടുള്ള ഏതോ ചില സംഭവങ്ങളെ അടിസ്ഥാനപ്പെടുത്തിത്തന്നെയാണ് വർണ്ണിച്ചിരിക്കുന്നത്.

സീതയുടെ സൌന്ദര്യാതിശയത്തെ ഉപമാനങ്ങളെക്കൊണ്ടു മാത്രം സരസമായി വർണ്ണിച്ചിരിക്കുന്നു. സംസ്കൃതകവികളെ അനുകരിച്ചു ഭാഷയിൽ എഴുതീട്ടുള്ള ഈ പദ്യം പല അർവാചീന കവിതകൾക്കും നിദാനമായിത്തീർന്നിട്ടുണ്ട്.

"പൊന്നിൻ ചെന്താമരയ്ക്കുണ്ടുപരി കനകത്തൂ-
ണീയുഗം ബാലരംഭാ-
ദണ്ഡം തേർത്തട്ടുമുണ്ടതിനുമുകളിലാ-
കാശമെന്നോ! വിനോദം
ചിന്തുന്നു രണ്ടു പൂവല്ലികൾ മലകളുമാ
ശംഖവും ചന്ദ്രബിംബേ
ബന്ധൂകാദർശമല്ലീകുവലയമളിതേ
ഭാതി മേലേ പയോദഃ."

ഇവിടെ പാദാദികേശമായിട്ടാണ് വർണ്ണനാക്രമം. ഇതൊന്നുകൊണ്ടും തൃപ്തിവരാതെ കവി ഖണ്ഡകത്തിലും സരസമായി സീതയുടെ സൌന്ദര്യത്തെ വർണ്ണിക്കുന്നു. പിന്നീടു രാജാക്കന്മാർ സൌന്ദര്യലഹരികൊണ്ടു കൃത്യബോധശൂന്യന്മാരായി ചെയ്യുന്ന ഗോഷ്ഠികളെ വിസ്തരിച്ചുവർണ്ണിക്കുന്നു. അനന്തരം,

"തസ്മിൻ ക്ഷണേ സസ്മിതവക്ത്രപദ്മാ
ഭദ്രാസനസ്ഥാനഖിലാൻ നരേന്ദ്രാൻ
നിവേദയാമാസ നൃപാത്മജായൈ
നിരീക്ഷ്യ ധാത്രീ വചസാം പ്രവീണാ."

എന്നു നൈഷധത്തെ അനുകരിച്ചു രാജാക്കന്മാരുടെ ഗുണഗണങ്ങളെ സീതയെ വർണ്ണിച്ചുകേൾപ്പിക്കുന്നു. രാജാക്കന്മാരെല്ലാവരും ശൈവചാപം പൊക്കുന്നതിനുകൂടി സാധിക്കാതെ ലജ്ജാവിനമ്രമുഖങ്ങളോടുകൂടി പിന്തിരിഞ്ഞപ്പോൾ രാമചന്ദ്രൻ രംഗപ്രവേശംചെയ്തു. അപ്പോൾ,

„ആർത്തു നാനാജനൌഘം കനിവിനൊടിവനാ
രെന്നമോർത്തു വിശങ്കാം
തീർത്തു രാജന്യചൂഡാമണി മനസികള്ള –
ർത്തു വിദേഹാത്മജായാഃ
വാഴ്ത്തീ വീണാപ്രവീണോ മുനി ഗഗനതലേ
വന്ദിവർഗ്ഗം പുകഴ്ത്തീ
താതേതാർത്തുകന്നവാചാ ദശരഥതനയേ
കാർമ്മുകാദാനലോലേ.”

പിന്നീട്ട രാമൻ മൃഡാനിയെയും അനന്തരം മൃഡനേയും നമസ്കരിക്കുന്നു. ചാപഭംഗംകൊണ്ടു കുപിതനായ മൃഡന്റെ കോപത്തെ മൃഡാനിയെക്കൊണ്ടു പരിഹരിപ്പിക്കണമെന്നുള്ള ഉദ്ദേശത്തോടുകൂടിയാണ് ആദ്യമായി മൃഡാനിയെ നമസ്കരിക്കുന്നത്. „നഹി വസ്തുഹാനി മനശ്ശോചതി കാമീ” എന്നു കവിതന്നെ പിന്നീട്ട സമർത്ഥിക്കുന്നുമുണ്ട്. ഈ ഭാഗം ചാക്യാന്മാർ പല ഉപകഥകളോടുകൂടി വിസ്തരിച്ചു പറയാറുള്ളതാണ്.

ചാപഭംഗാനന്തരം

„മന്ദീഭൂതേ ജനൌഘേ പരിമളബഹുളം
കയ്യിലാദായ മാലാം
മന്ദാരാഭോഗമന്ദസ്മിതമധുരമുഖീ
മംഗലസ്ത്രീസമേതാ
മന്ദം മന്ദം നയന്തീ ഘനജഘനഭരം
പ്രാപ്തതൽപ്രായമഗ്രേ
മന്ദാക്ഷാലംകൃതാക്ഷീ മനസിജകലികാ
മൈഥിലീ സാ നടന്നാൾ.”

എന്നു മൈഥിലിയുടെ വരണമാലയുംകൊണ്ടുള്ള രംഗപ്രവേശം സരസമധുരമാകുംവണ്ണം തന്നെ കവി വർണ്ണിച്ചിരിക്കുന്നു. ഭാഷാ നൈഷധചമ്പുവിൽ • ദമയന്തിയുടെ രംഗപ്രവേശത്തെ മഴമംഗലംനമ്പൂരി

"കലയന്തീ കരേ മാലാം
    തുലയന്തീ രതിം രുചാ
ദമയന്തീ ഗതാ രംഗം
    നമയന്തീ മുഖാംബുജം."

എന്നു വർണ്ണിച്ചിരിക്കുന്ന പദ്യത്തെ ഈ സന്ദർഭത്തിൽ അനുസ്മരിക്കുന്നു.

ജനകമഹാരാജാവിന്റെ നിദേശപ്രകാരം ഉചിതജ്ഞന്മാരായ അമാത്യോപാദ്ധ്യായന്മാർ പോയി സംബന്ധികളായ ദശരഥമഹാരാജാവു തുടങ്ങിയുള്ളവരെ കൂട്ടിക്കൊണ്ടുവന്നു. അവരെയെല്ലാവരേയും യഥാക്രമം സല്ക്കാരപൂർവ്വം ജനകമഹാരാജാവു തന്നെ എതിരേറ്റു പൂജിച്ചു. എന്നിട്ടു ജനകൻ

"ഏകാഹ്നാ രാജപുത്രീണാം
    ചതസൃണാം മഹാമുനേ!
പാണീൻ ഗൃഹ്ണന്തു ചത്വാരോ
    രാജപുത്രാ മഹാബലാഃ.

ഉത്തരേ ദിവസേ ബ്രഹ്മൻ!
    ഫല്ഗുനീഭ്യാം മനീഷിണഃ
വൈവാഹികം പ്രശംസന്തി
    ഭഗോ യത്ര പ്രജാപതിഃ."

എന്നുവിധം വിശ്വാമിത്രമഹർഷിയെ അറിയിക്കുന്നു. അതുപ്രകാരം വിവാഹത്തിനു വേണ്ട സകല ഏർപ്പാടുകളും ചെയ്തു പൂർത്തിയാക്കിയ സമയം ദശരഥമഹാരാജാവ്,

"ദാതാരം ത്വാമഭികാംക്ഷതേ."

എന്നു ജനകമഹാരാജാവിനോടു പറഞ്ഞു. അപ്പോൾ ജനകൻ

"കാരയസ്വ ഋഷേ! സർവ്വ-
    മൃഷിഭിഃ സഹ ധാർമ്മിക!
രാമസ്യ ലോകരാമസ്യ
    ക്രിയാം വൈവാഹികീം വിഭോ!"

എന്നു വസിഷ്ഠമഹർഷിയോടു നിർദ്ദേശിക്കുന്നു. വസിഷ്ഠൻ വിധിപ്രകാരം ഹോമാദികളെല്ലാം ചെയ്തു. ജനകമഹാരാജാവു

സർവ്വാഭരണഭൂഷിതയായ സീതയെ അഗ്നിസമക്ഷം നിർത്തി രാഘവാഭിമുഖനായിട്ടു സാദരമിപ്രകാരം പറഞ്ഞു.

"ഇയം സീതാ മമ സുതാ
സഹധർമ്മചരീ തവ
പ്രതീച്ഛ ചൈനാം ഭദ്രം തേ
പാണിം ഗൃഹ്ണീഷ്വ പാണിനാ.

പതിവ്രതാ മഹാഭാഗാ
ഛായേവാനുഗതാ സദാ
ഇത്യുക്ത്വാ പ്രാക്ഷിപദ്രാജാ
മന്ത്രപൂതം ജലം തദാ."

ഇപ്രകാരം ശ്രീരാമചന്ദ്രന്റെ വൈവാഹികകർമ്മം വിധിയാകുംവണ്ണം നടത്തി.

വിവാഹം എട്ടുവിധമെന്നു സ്മൃതിയിൽ പറഞ്ഞിരിക്കുന്നു.

"ബ്രാഹ്മോ ദൈവസ്തഥൈവാർഷഃ
പ്രാജാപത്യസ്തഥാസുരഃ
ഗാന്ധർവ്വോ രാക്ഷസശ്ചൈവ
പൈശാചശ്ചാഷ്ടമോ ധമഃ.

ആച്ഛാദ്യ ചാർച്ചയിത്വാ ച
ശ്രുതിശീലവതേ സ്വയം
ആഹൂയ ദാനം കന്യായാ
ബ്രാഹ്മോ ധർമ്മഃ പ്രകീർത്തിതഃ.

യജ്ഞേ ച വിതതേ സമ്യ-
ഗൃത്വിജേ കർമ്മ കുർവ്വതേ
അലംകൃത്യ സുതാദാനം
ദൈവം ധർമ്മം പ്രചക്ഷതേ.

ഏകം ഗോമിഥുനം ദ്വേ വാ
വരാദാദായ ധർമ്മതഃ
കന്യാപ്രദാനം വിധിവ-
ദാർഷോ ധർമ്മഃ സ ഉച്യതേ.

സഹോഭൌ ചരതാം ധർമ്മ-
മിതി വാചാനുഭാഷ്യ ച

കന്യാപ്രദാനമഭ്യർച്ച്യ
    പ്രാജാപത്യോ വിധിഃ സ്മൃതഃ.

ജ്ഞാതിഭ്യോ ദ്രവിണം ദത്വാ
    കന്യായൈ ചൈവ ശക്തിതഃ
കന്യാപ്രദാനം സ്വാച്ഛന്ദ്യാ-
    ദാസുരോ ധൎമ്മ ഉച്യതേ.

ഇച്ഛയാന്യോന്യസംസക്തഃ
    കന്യായാശ്ച വരസ്യ ച
ഗാന്ധൎവ്വസ്സ തു വിജ്ഞേയോ
    മൈഥുന്യഃ കാമസംഭവഃ.

ഹത്വാ ഛിത്വാ ച ഭിത്വാ ച
    ക്രോശന്തീം രുദതീം ഗൃഹാത്
പ്രസഹ്യ കന്യാഹരണം
    രാക്ഷസോ വിധിരുച്യതേ.

സുപ്താം മത്താം പ്രമത്താം വാ
    രഹോ വാ യത്ര ഗച്ഛതി
സ പാപിഷ്ഠോ വിവാഹാനാം
    പൈശാചശ്ചാഷ്ടമോഽധമഃ."

എന്ന മനുസ്മൃതിയിൽ പറഞ്ഞിരിക്കുന്നു.

രാമന്റെ വിവാഹം മേൽപറഞ്ഞ എട്ടുവിധവിവാഹങ്ങളിലൊന്നിന്റെയും ലക്ഷണങ്ങളോടുകൂടികാണാത്തതുകൊണ്ട് അവയിലുൾപ്പെട്ടതല്ലായിരിക്കുമോ എന്ന ചിന്തിക്കേണ്ടിയിരിക്കുന്നു.

ആഹൂയദാനാഭാവം നിമിത്തം ബ്രാഹ്മമല്ല. ക്ഷത്രിയന്ന് ആൎത്വിജ്യാസംഭവം നിമിത്തം ദൈവവുമല്ലല്ലൊ. കന്യാപിതാവിന്ന ഗോമിഥുനഗോദാനം കൊടുത്തിട്ടില്ലാത്തതുകൊണ്ട് ആൎഷവുമല്ല. വീൎയ്യശുല്കംനിമിത്തം പ്രാജാപത്യമല്ല. കന്യാപിതാവിന്ന ദ്രവ്യദാനം ചെയ്തിട്ടില്ലാത്തതുകൊണ്ട് ആസുരമല്ല. പരസ്പരാനുരാഗബന്ധം കൊണ്ടുണ്ടായ വിവാഹമല്ലാത്തതുകൊണ്ട ഗാന്ധൎവ്വമല്ല. ഛേദനഹനനാദികളെക്കൊണ്ടു ബലാത്കാരം നിമിത്തമുണ്ടായിട്ടുള്ളതല്ലാത്തതുകൊണ്ട രാക്ഷസവുമല്ല. സ്വാപപ്രമാദാദ്യന്യതമാവസ്ഥായുക്തയായിരിക്കുന്നവളെ രഹസ്സിൽ ധൎഷണം

ചെയ്യിട്ടില്ലാത്തതുനിമിത്തം പൈശാചവുമല്ല. എന്നാൽ പിന്നെ രാമന്റെ വിവാഹം ഏതിലുൾപ്പെട്ടതാണെന്നുള്ള നിരൂപണം സംഗതമായിരിക്കുന്നു. സീതയെ വിവാഹംചെയ്തുകൊടുക്കുന്ന സമയം ജനകൻ 'സഹധർമ്മചരീ' എന്നു പറഞ്ഞിട്ടുള്ളതു പ്രാജാപത്യവിവാഹത്തിന്റെ ലക്ഷണമായതുകൊണ്ടു പ്രകൃത വിഷയമായ വിവാഹം പ്രാജാപത്യമെന്നു ധരിച്ചുകൊള്ളുകയും വേണം.

'സഹധർമ്മം ചരത ഇതി പ്രാജാപത്യഃ' എന്ന് ആശ്വലായനനും പറഞ്ഞിരിക്കുന്നു. "സംയോഗമന്ത്രഃ പ്രാജാപത്യേ സഹ-ധർമ്മം ചര്യതാം" എന്നു ഗൌതമന്റെ അഭിപ്രായം.

"സഹോഭൗ ചരതാം ധർമ്മ-
മിതി വാചാനുഭാഷ്യ ച
കന്യാപ്രദാനമഭ്യർച്ച്യ
പ്രാജാപത്യോ വിധിഃ സ്മൃതഃ."

എന്നുള്ള മനുസ്മൃതിവാക്യത്തെ മുൻപുദ്ധരിച്ചു കാണിച്ചിട്ടുണ്ടല്ലോ. "ആച്ഛാദ്യാലംകൃത്യൈഷാ സഹധർമ്മം ചര്യതാമിതി പ്രാജാ-പത്യഃ" എന്നു ബോധായനവാക്യം.

എന്നാൽ ചില ധർമ്മശാസ്ത്രകർത്താക്കന്മാർ വർണ്ണക്രമാനുസാരേണ വിവാഹവിഭാഗം ചെയ്തിട്ടുള്ളതിൽനിന്നു പ്രാജാപത്യം ക്ഷത്രിയർക്കു വിഹിതമായിട്ടുള്ളതല്ലെന്നു സിദ്ധിക്കുന്നു.

"ഷഡാനുപൂർവ്യാ വിപ്രസ്യ
ക്ഷത്രസ്യ ചതുരോവരാൻ
വിട്ശൂദ്രയോസ്തു താനേവ
വിദ്യാദ്ധർമ്യാനരാക്ഷസാൻ."

എന്നും,

"ചതുരോ ബ്രാഹ്മണസ്യാദ്യാൻ
പ്രശസ്താൻ കവയോ വിദുഃ
രാക്ഷസം ക്ഷത്രിയസ്യൈക-
മാസുരം വൈശ്യശൂദ്രയോഃ."

എന്നും മനു പറഞ്ഞിട്ടുള്ളതിൽനിന്നു ബ്രാഹ്മണൎക്കു ബ്രാഹ്മദൈവാൎഷപ്രാജാപത്യാസുരഗാന്ധൎവ്വങ്ങൾ ധൎമ്മ്യങ്ങളെന്നും, ക്ഷത്രിയൎക്കു ആസുരഗാന്ധൎവ്വരാക്ഷസപൈശാചങ്ങൾ ധൎമ്മ്യങ്ങളെന്നും, വൈശ്യശൂദ്രൎക്കു ആസുരഗാന്ധൎവ്വപൈശാചങ്ങൾ ധൎമ്മ്യങ്ങളെന്നും, ബ്രാഹ്മണൎക്കു ബ്രാഹ്മദൈവാൎഷപ്രാജാപത്യങ്ങൾ പ്രശസ്തമെന്നും, ക്ഷത്രിയൎക്കു രാക്ഷസം പ്രശസ്തമെന്നും, വൈശ്യശൂദ്രൎക്കു ആസുരം പ്രശസ്തമെന്നും സിദ്ധിക്കുന്നു.

“ഏഷാം ചത്വാരഃ പൂൎവ്വേ ബ്രാഹ്മണസ്യ തേഷ്വപി പൂൎവ്വഃ പൂൎവ്വഃ ശ്രേയാൻ, ഉത്തരേഷാം ഉത്തരോത്തരഃ പാപീയാൻ, അത്രാപി ഷഷ്ഠസപ്തമൌ ക്ഷത്രധൎമ്മാനുഗതൌ തത്പ്രത്യയത്വാത് ക്ഷത്രിയസ്യ, പഞ്ചമാഷ്ടമൌ വൈശ്യശൂദ്രാണാം, ഗാന്ധൎവ്വമപ്യേകേ പ്രശംസന്തി സൎവ്വേഷാം സ്നേഹാനുഗതത്വാത്.”

എന്നുള്ള ബോധായനസൂത്രങ്ങളിൽനിന്നു ബ്രാഹ്മണൎക്കു ബ്രാഹ്മപ്രാജാപത്യാൎഷദൈവങ്ങളെന്നു വിവാഹം നാലുവിധമാണെന്നും അതിൽ പൂൎവ്വപൂൎവ്വമുള്ളതു ശ്രേയാനെന്നും കിട്ടുന്നു. ക്ഷത്രിയൎക്കു ആസുരരാക്ഷസമെന്നു വിവാഹം രണ്ടുവിധം. വൈശ്യശൂദ്രൎക്കു ഗാന്ധൎവ്വപൈശാചങ്ങളെന്നു വിവാഹം രണ്ടുവിധം. ഗാന്ധൎവ്വവിവാഹം എല്ലാവൎക്കും സാധാരണമാകുന്നു എന്നും കല്പിക്കാം. ഇപ്രകാരം സ്മൃതിവാക്യങ്ങളെ പൎയ്യാലോചനചെയ്യുമ്പോൾ പ്രശസ്തത്വധൎമ്മ്യത്വവശാൽ പ്രാജാപത്യവ്യതിരിക്തവിവാഹങ്ങൾ ക്ഷത്രിയൎക്കു വിഹിതത്വേന കല്പിച്ചിരിക്കുന്നതുകൊണ്ടു ക്ഷത്രിയനായ ദാശരഥിയുടെ വിവാഹം പ്രാജാപത്യമെന്നു ശാസ്ത്രരീത്യാ സിദ്ധിക്കുന്നില്ലെന്നു വിചാരിക്കുന്നെങ്കിൽ താഴെ ചേൎക്കുന്ന യുക്തികളേക്കൂടി പരിഗണിച്ചുകൊള്ളേണ്ടതാകുന്നു.

“പഞ്ചാനാം തു ത്രയോ ധൎമ്മ്യാ
ദ്വാവധൎമ്മ്യൌ സ്മൃതാവിഹ
പൈശാചശ്ചാസുരശ്ചൈവ
ന കൎത്തവ്യൌ കഥഞ്ചന.”

വ്യാഖ്യാനം:—പഞ്ചാനാം പ്രാജാപത്യാദീനാം മദ്ധ്യേ പ്രാജാപത്യഗാന്ധൎവ്വരാക്ഷസാ ധൎമ്മ്യാഃ ധൎമ്മാദനപേതാഃ. യഥോക്താലാഭേ

ചതുൎണ്ണാം വൎണ്ണാനാം ഭാവധൎമ്മ്യേ. പൈശാചാസുരൌ ന കൎത്തവ്യൌ. തത്ര ക്ഷത്രിയവൃത്തിസ്ഥസ്യ വിപ്രസ്യ രാക്ഷസഃ. അയം തു ആസുരപൈശാചൌ ശൂദ്രവിശോഃ വികല്പിതൌ. ബ്രാഹ്മാദി ബ്രാഹ്മണസ്യൈവ.

എന്നുള്ള രാഘവാനന്ദീയവ്യാഖ്യാനത്തിൽനിന്നു വൎണ്ണവിഭാഗക്രമമനുസരിച്ചുള്ള വ്യവസ്ഥിതവിവാഹത്തിന്റെ അഭാവത്തിൽ പ്രാജാപത്യഗാന്ധൎവ്വരാക്ഷസങ്ങൾ സൎവ്വവൎണ്ണസാധാരണ്യേന ധൎമ്മ്യങ്ങളെന്നു പറഞ്ഞിട്ടുള്ളതിൽനിന്നു ക്ഷത്രിയന്നു പ്രാജാപത്യവിവാഹം വിഹിതമെന്നുതന്നെ സിദ്ധമാകുന്നു. ഇപ്രകാരം എട്ടുവിധവിവാഹങ്ങളെ കല്പിച്ചിട്ടു

„ചത്വാരോ ധൎമ്മ്യാഃ പ്രഥമാഃ ഷഡിത്യേകെ.”

എന്ന സൂത്രംകൊണ്ടു വൎണ്ണവിഭാഗത്തെ അനുസരിക്കാതെ ബ്രാഹ്മാദിനാലിന്റെയൊ ആറിന്റെയൊ ധൎമ്മ്യത്വത്തെ പ്രതിപാദിക്കുന്ന ഗൌതമാചാൎയ്യൻകൂടി പ്രാജാപത്യം ക്ഷത്രിയവിഹിതമായിട്ടുള്ളതെന്നുതന്നെ നിൎണ്ണയിച്ചിരിക്കുന്നു. മിതാക്ഷരാവ്യാഖ്യാനത്തിൽ ഇതിനെത്തന്നെ അനുവദിച്ചിട്ടുണ്ടു്. „ഏവം അഷ്ടൌ വിവാഹാ ഉക്താഃ. തേഷു ചത്വാരോ ധൎമ്മ്യാഃ പ്രഥമാഃ ആദിത-ശ്ചത്വാരോ ധൎമ്മ്യാഃ ധൎമ്മാദനപേതാഃ പ്രശസ്താഃ. അവിശേഷാത് സൎവ്വേഷാമേവ വൎണ്ണാനാം ഷഡിത്യേകെ ഏകെ ആചാൎയ്യാഃ ഷട് ധൎമ്മ്യാ ഇത്യാഹുഃ പ്രഥമാ ഇത്യേവ.”

„തേഷാം ത്രയ ആദ്യാഃ പ്രശസ്താഃ പൂൎവ്വഃ പൂൎവ്വഃ ശ്രേയാൻ.”

എന്ന് ആപസ്തംബാചാൎയ്യൻ പറഞ്ഞിട്ടുള്ളതു വൎണ്ണവിഭാഗം കൂടാതെയാകുന്നു. ഇങ്ങനെയാണെങ്കിൽ ക്ഷത്രിയന്നു രാക്ഷസവിവാഹം ഒന്നുതന്നെ പ്രശസ്തമെന്നുവന്നുകൂടുന്നതുകൊണ്ടു പ്രാജാപത്യവിവാഹം രാമൻ ചെയ്തതു ശരിയായൊയെന്നാണെങ്കിൽ കരുണാനിധിയായ രാമചന്ദ്രന്റെ മനസ്സിൽ ഇപ്രകാരമുള്ള ബലാദ്ഗ്രഹണം ചിന്തിക്കപോലും വയ്യാത്തതാണെന്നു രാമായണത്തിന്റെ ഏതുഭാഗവും വിളിച്ചു പറയുന്നതുകൊണ്ടു പ്രാജാപത്യവിവാഹം സ്മൃതിസമ്മതിയെ പ്രാപിച്ചതുനിമിത്തം സൎവ്വം ശോഭനംതന്നെ.

"പാണിം ഗൃഹ്ണീഷ്വ പാണിനാ."

എന്നുള്ള ജനകമഹാരാജാവിന്റെ വാക്കു വിവാഹവ്യവസ്ഥയെ കാണിക്കുന്നു. സവർണ്ണകളിൽ പാണിഗ്രഹണവും അസവർണ്ണകളിൽ ശരപ്രതോദവസ്ത്രദശാദിഗ്രഹണവും ശാസ്ത്രസമ്മതിയുള്ളതാകുന്നു.

"പാണിഗ്രഹണസംസ്കാരഃ
സവർണ്ണാസൂപദിശ്യതേ
അസവർണ്ണാസ്വയം ജ്ഞേയോ
വിധിരുദ്വാഹകർമ്മണി.

ശരഃ ക്ഷത്രിയയാ ഗ്രാഹ്യഃ
പ്രതോദോ വൈശ്യകന്യയാ
വാസസോദശാ ശൂദ്രയാ തു
വർണ്ണാത് കൃഷ്ടസ്യ വേദനേ."

എന്നു മാനവധർമ്മശാസ്ത്രം.

ബ്രാഹ്മണൻ ക്ഷത്രിയസ്ത്രീയെ വിവാഹംചെയ്യുന്ന സമയം അവളുടെ കയ്യിലിരിക്കുന്ന ശരക്കോൽ ബ്രാഹ്മണന്റെ കൈകൊണ്ടു ഗ്രഹിച്ചാൽ വിവാഹബന്ധം ഏർപ്പെട്ടു.* ഇപ്രകാരം ഉത്കൃഷ്ടവർണ്ണങ്ങളിലുൾപ്പെട്ട വരൻ അസവർണ്ണയെ വിവാഹം ചെയ്യുമ്പോളുള്ള സമ്പ്രദായം വ്യക്തമാക്കിയിരിക്കുന്നു.

"പുത്രീണാം കല്പയന്നഷ്ടളതഹരണമസൗ
പൌത്രമാത്മാനുരൂപം."

എന്നു പറഞ്ഞിട്ടുള്ളതു,

"ദദൌ പരമസംഹൃഷ്ടഃ
കന്യാധനമനുത്തമം."

എന്നു രാമായണവാക്യത്തെ അനുസരിച്ചാകുന്നു. കന്യാധനം കൊടുക്കുന്നതും വാങ്ങുന്നതും ആചാരം അനുവദിച്ചിട്ടുള്ളതാകുന്നു.

ദ്രൌപദീവിവാഹാനന്തരം,

"കൃതേ വിവാഹേ ദ്രുപദോ ധനം ദദൌ
മഹാരഥേഭ്യോ ബഹുരൂപമുത്തമം

* 'ക്ഷത്രിയയാ ഗൃഹീതഃ ശരഃ ഉത്കൃഷ്ടേന വരേണ ഗ്രാഹ്യഃ നതു വരേണ ഗൃഹീതഃ ശരഃ കന്യയാ, ഏവം പ്രതോദാദിഷു.
എന്നു പ്രാചീനവ്യാഖ്യാനം, കല്ലൂകഭട്ടൻ ഇങ്ങനെ അല്ല വ്യാഖ്യാനിച്ചിരിക്കുന്നത്',

ശതം രഥാനാം വരഹേമമാലിനാം
ചതുൎയ്യുജാം ഹേമഖലീനശാലിനാം.”

എന്നാദിയായി ഭാരതം ആദിപൎവ്വത്തിലും, സുഭദ്രാവിവാഹാനന്തരം,

„തേഷാം ദദൌ ഹൃഷീകേശഃ
കന്യാൎത്ഥേ ധനമുത്തമം
ഹരണം വൈ സുഭദ്രായാ
ജ്ഞാതിദേയം മഹായശാഃ.”

എന്നാദിയായി മറെറാരിടത്തും പറഞ്ഞിട്ടുള്ളതിൽനിന്നു ഭഗവാൻ ശ്രീകൃഷ്ണൻ കൊടുത്തതായും,

„പ്രതിജഗ്രാഹ തത്സൎവ്വം
ധൎമ്മരാജോ യുധിഷ്ഠിരഃ.”

എന്നതുകൊണ്ടു യുധിഷ്ഠിരൻ സ്വീകരിച്ചതായും കാണുന്നു.

തദനന്തരം മാണ്ഡവിയെ ഭരതനും, ഊൎമ്മിളയെ ലക്ഷ്മണനും, ശ്രുതകീൎത്തിയെ ശത്രുഘ്നനും യഥാവിധി വിവാഹം ചെയ്യുന്നു. ദശരഥമഹാരാജാവു പുത്രന്മാരോടും അവരുടെ ധൎമ്മപത്നിമാരോടുംകൂടി അയോദ്ധ്യാനഗരത്തിലേക്കു പുറപ്പെടുന്നതിന്റെ മുൻപായി

„നാരീമാണിക്യഭൂഷാ നരപതിമഹിഷീ
ജാനകീം മാനയിത്വാ
വേറെവച്ചാശ്വസിപ്പിച്ചതിമൃദുവചസാ
മന്ദമന്ദം ബഭാഷേ.”

എന്നു് ഉപദേശം കൊടുക്കുന്നതിന്നാരംഭിക്കുന്നു. സ്ത്രീകൾ അറിഞ്ഞിരിക്കേണ്ടവയും പറഞ്ഞുകൊടുക്കേണ്ടവയുമായ പല സംഗതികളും ഇവിടെ കവി ശാസ്ത്രാനുരോധേന സരസമായി വൎണ്ണിച്ചിരിക്കുന്നു.

„ഭൎത്താവത്രേ പരം ദൈവതമമൃതഗിരാ-
മാകയാൽ വേറിടൊല്ലാ
മദ്ധ്യേ വേർപെട്ടുവന്നീടിലുമൊരുപൊഴുത-
ങ്ങാസ്ഥ നീ കൈവിടൊല്ലാ

ഇന്നും ത്രൈലോക്യമൊക്കത്തിരികിലുമരിയാ-
ളായുള്ള മററാരൊടും നീ
മൂഢ! ചാടീട്ട ചെന്തീക്കനലിലപി പതി-
പ്രേക്ഷിതാ നിവ്വിശങ്കം.'

എന്നു പറഞ്ഞു കൊടുത്തിട്ടുള്ളതിൽ ഭാവിയായ രാമായണകഥ മുഴുവൻ നിഴലിച്ചിട്ടുണ്ടെന്നു പ്രത്യേകം പറയേണ്ടതില്ലല്ലോ. ജനകമഹാരാജാവിൻെറ പട്ടമഹഷിക്ക് ഈ ദീഘദശിത്വം ഉണ്ടായതിൽ ആശ്ചയ്യപ്പെടുവാനില്ലതന്നെ. സഭ്രാതൃമിത്രനായിരിക്കുന്ന രാമചന്ദ്രൻ നാലുമൂന്നാറം മിഥിലനൃപപുരത്തിങ്കൽ സ്വസ്ഥാത്മാവായി വസിച്ചതിൻെറ ശേഷം അയോദ്ധ്യാനഗരത്തിലേക്കു പുറപ്പെട്ടു.

യാത്രാമദ്ധ്യത്തിൽ കോപാവിഷ്ടനായ പരശുരാമൻ കണ്ടെതിക്കുവാൻ ഭാവിക്കുന്നു. പരശുരാമൻെറ സാഹങ്കാരമായ ആത്മപ്രശംസയും രഘുരാമൻെറ വിനയാന്വിതമായ മധുരസ്വഭാവവും കവി വ്യക്തമായി പ്രദശിപ്പിച്ചിട്ടുണ്ട്.

„പണ്ടു ഭൂപതികൾ വീഴ്ചയുള്ളവരരക്കണോ
പൊരുതു നിന്നിതോ
ചണ്ഡശീല! തവ മുൻപിവിന്ന മമ
ബാലനോ കലഹഭാജനം?
ചണ്ഡികാരമണബാലശിഷ്യ! തൊഴുകൈ
വിശിഷ്ട കലയെ തെളി-
ഞ്ഞിണങ്ങൽപോക്കി മമ വംശമാത്രു പരിപാഹി
നിമ്മലഗുണാംബുധേ!"

എന്നാദിയായി പുത്രസ്നേഹപാരവശ്യം നിമിത്തം വൃദ്ധനായ ദശരഥൻ ചാപല്യത്തെ പ്രകടപ്പിച്ചു ഭീതിതരളഹൃദയത്തെ പ്രസ്പുടമാക്കുന്ന ദീനവാക്യങ്ങളെ കവി മനോധമ്മത്തോടുകൂടി വണ്ണിച്ചിരിക്കുന്നു.

പ്രകൃത്യാ കോപിഷ്ഠനായ പരശുരാമൻെറ ഉള്ളിൽ രാമൻെറ സമരസവും ശാന്തവുമായ വാക്കുകൾ രോഷാഗ്നിയെ ജ്വലിപ്പിച്ചു. ഉക്തിപ്രത്യുക്തികളിൽ കോപാന്ധനായ പരശുരാമനു തന്നെ മടക്കം സംഭവിച്ചു.

അനന്തരം പരശുരാമൻ,

"ഹരധനുരിദമാസ്ഥാം; വീരഭൂപാലഹസ്താ-
കരണമിതു കുലച്ചീടാകിൽ വൈകുണ്ഠചാപം."

എന്നു പറഞ്ഞുംകൊണ്ടു കൊടുത്ത വൈഷ്ണവചാപം വാങ്ങിയ സമയം രഘുരാമൻ

"അന്നേരമേഷ ഭൃഗുസുതേ തമിമം ഗൃഹീത്വാ
മുന്നേതിലേററമിളകീടിന തീവ്രതേജാഃ."

ഈ വൈഷ്ണവചാപത്തോടുകൂടി പരശുരാമനിലുണ്ടായിരുന്ന വൈഷ്ണവകല രഘുരാമൻ ആദാനംചെയ്തു. പരശുരാമൻെറ അവതാരകൃത്യങ്ങളെല്ലാം ഭംഗിയാകുംവണ്ണം സാധിച്ചുകഴിഞ്ഞിരുന്നു കൊണ്ടായിരിക്കണം രഘുരാമൻ അപ്രകാരം ചെയ്തു് അദ്ദേഹത്തെ തപോവനത്തിലേക്കു യാത്രയാക്കുവാൻ കാരണമായതു്.

വീരന്മാരുടെ വാഗ്വാദത്തിൽ പെട്ടുഴലുന്ന വായനക്കാരുടെ മനസ്സിനു് അല്പം നിർവൃതിയുണ്ടാകുന്നതു്

"പ്രാകാശ്യമാർന്നലവില്ലുകുലച്ചു ദോർഭ്യാം
വേഗേന കിഞ്ചന വികൃഷ്ടി രാമചന്ദ്രേ
ഏകാ സപത്നിയുളവായിതു രൂപമെന്ന
മാകാണിനേരമകമേ വിഷസാദ സീതാ."

എന്ന ശ്ലോകം വായിക്കുന്ന സമയത്തു മാത്രമാകുന്നു.

ചാപവിദ്യാരാമനായിരിക്കുന്ന രാമൻ പേർകുലചില വലിച്ചു ശസ്ത്രാനുസന്ധാനം ചെയ്തപ്പോൾ

"കാമാരിശിഷ്യനമതുഷ്ടഗുണനായ് ചമഞ്ഞു
ധൂമാവശേഷവനപാവകനെന്നപോലെ."

രാമസായകം അമോഘമായതുകൊണ്ടു

"ഭവ പരഗതിരോധി വസ്തുതാമെന്നു ചൊല്ലി-
പ്രവരശരമയച്ചു രാമഭദ്രസ്സദാനീം."

എന്നു പറഞ്ഞു പരശുരാമൻെറ അനുവാദപ്രകാരം

"തസ്യാജ്ഞ ബാണമമരാലയസൌഖ്യലക്ഷ്മീ-
മെത്താതവാറിവനു തൽപ്രിയതാപവേദി."

അതിൻെറശേഷം

“ഉദാരം പോർവില്ലും വിശിഖനിരയും തൽക്ഷണമസൗ
നിധായ സ്വച്ഛന്ദം മനകലവൃഷോ ലക്ഷ്മണകരേ
പ്രസാദംപൂണ്ടുള്ളിൽ ഭൃഗുപതിനായകനോടഞ്ജലിമുഖം
പദാംഭോജംകൂപ്പിപ്പരിചൊടഥ നിന്നു രഘുവരൻ.’

അപ്പോൾ പരശുരാമൻ

“ആസ്ഥയാ വിധദാശിഷം തദാ
യാത്രചൊല്ലി നിജമാശ്രമം യയൌ.”

പിന്നീട് എല്ലാവരുംകൂടി അയോദ്ധ്യാനഗരിയിൽ പ്രവേശിച്ച സമയം പൌരാവലി അത്യാദരവോടുകൂടി അവരെ ഉചിതമാംവണ്ണം എതിരേല്ക്കുന്നു. പിന്നെ,

“ഭ്രാതാ രാമചന്ദ്രൻ ദശരഥനൊടുമ-
സ്സോദരന്മാരൊടും ചേ-
ന്നത്യാനന്ദാലകംപുക്കണിമണിനഗരീം
വിശ്വമംഗല്യപൂർണ്ണാം
കൃത്വാ ഭൂപാലവംശോചിതമിനിയവസി-
ഷ്യാമഞ്ജയാ സീതയാ ചേ-
ന്നത്യന്മോദേന ദേവീ നിഖിലഭുവനസ-
മ്മോദപീയൂഷധാമാ.”

ഇപ്രകാരം ബാലകാണ്ഡത്തിലെ കഥാഭാഗനിരൂപണം കഴിഞ്ഞു.

രാമായണമഹാകാവ്യത്തിലെ ഏഴു കാണ്ഡങ്ങളും നന്നാലു വിഭാഗങ്ങളോടുകൂടിയവയാണ്.

“ചതസ്രഃ കവിനാ ഭാഗാഃ
പ്രതികാണ്ഡം പ്രപഞ്ചിതാഃ.”

എന്നു പറഞ്ഞിട്ടുമുണ്ട്.

ഇവിടെ ‘രാമായണസ്വരൂപം’ ‘ബാലകാണ്ഡമഹാമൂല’മായിട്ടുള്ളതാകുന്നു. അതിന്റെ നാലു പ്രധാന വിഭാഗങ്ങൾ രാമാവതാരം, വിശ്വാമിത്രയാഗരക്ഷ, ധനുർഭംഗം, സീതാപാണിഗ്രഹണം എന്നിവയാകുന്നു.

"മുനിനാ ബാലകാണ്ഡാഖ്യം
ചതുഷ്പ്രകരണീകൃതഃ.
കഥാപുരുഷനിഷ്പത്തി-
വിശ്വാമിത്രാദ്ധ്വരാവനം
ത്രൈയംബകധനുർഭംഗഃ
സീതാപാണിപരിഗ്രഹഃ."

എന്നു പൂർവ്വാചാര്യ്യന്മാരുടെ അഭിപ്രായവും കാണുന്നു.

ബാലകാണ്ഡത്തിൽനിന്നു പഠിക്കേണ്ട പാഠം,

"സർവ്വേഷാം സമ്പദോ മൂലം
മഹതാമനുരോധനം."

എന്നു പറഞ്ഞിട്ടുള്ളതിനെത്തന്നെ പ്രകാരാന്തരേണ

"നിഷേവാ മഹതാം കിം കിം
ന സാധയതി സംഭൃതാ
ഇതി സന്ദർശിതാനേന
കാണ്ഡേന കവിവേധസാ."

എന്നു മറ്റൊരിടത്തും കാണുന്നതിൽനിന്നു മഹാന്മാരെ സേവിക്കുന്നവർക്കു സർവ്വസമ്പത്തുകളുമുണ്ടാവുമെന്നു സിദ്ധിക്കുന്നു.

## IV

അതാതു രസത്തെ ഉചിതമായ പദപ്രയോഗങ്ങളെക്കൊണ്ടു പ്രകടിപ്പിക്കുവാനുള്ള അനിതരസാധാരണമായ പാടവം പുനംനമ്പൂരിക്കുണ്ടായിരുന്നു. ആശയപുഷ്ടിക്കനുഗുണമായ ഫലിതവും ഗാംഭീര്യ്യവും സന്ദർഭോചിതമായി സർവ്വത്ര വ്യഞ്ജിപ്പിച്ചിട്ടുണ്ട്. 'വാക്യം രസാത്മകം കാവ്യം' എന്ന ആലങ്കാരികവചനത്തെ പുനംനമ്പൂരിയുടെ കവിതയിൽ അക്ഷരംപ്രതി ദീക്ഷിച്ചിട്ടുള്ളതായിക്കാണാം. സംസ്കൃതകവികളുടെ ആശയങ്ങൾതന്നെ പുനംനമ്പൂരിയുടെ നാരായത്തുമ്പുകളിൽനിന്നു പ്രവഹിക്കുമ്പോൾ ആസ്വാദ്യതരങ്ങളായിത്തീരുന്നു. സർവ്വത്ര മനോധർമ്മത്തോടുകൂടി ഗദ്യപദ്യങ്ങൾ എഴുതിരസിപ്പിക്കുവാൻ പുനംനമ്പൂരിക്കു പ്രത്യേകം വാസനയുണ്ടായിരുന്നു. പുനംനമ്പൂരിയുടെ ഗദ്യപദ്യപ്രബന്ധങ്ങളെച്ചൊല്ലി വിസ്തരിച്ചർത്ഥംപറഞ്ഞുകേട്ടു പദപ്രയോജനങ്ങളെ മനസ്സിലാക്കുന്ന സമയം അവ മനസ്സിനെ സുഖിപ്പിക്കുകയും

മസിപ്പിക്കുകയും ചെയ്യുന്നതുകൂടാതെ മദിപ്പിക്കുകതന്നെചെയ്യും. ആലോചനാമൃതമായിരിക്കുന്ന പുനത്തിന്റെ കവിതകളെ ആസ്വദിക്കുംതോറും മനസ്സിന്നുണ്ടാകുന്ന ഉന്മേഷം വദ്ധിച്ചു വദ്ധിച്ചു ലഹരികൊള്ളുന്നതിൽ അത്ഭുതപ്പെടുവാനില്ല.

"മധുമദമണമേലും പദ്യഗദ്യൈരനേകൈഃ
മദയതി പുനമിന്നും ഭൂരി ഭൂചക്രവാളം."

എന്നു ചന്ദ്രോത്സവത്തിൽ പറഞ്ഞിട്ടുള്ളതു് അത്യന്തം വാസ്തവമായിട്ടുള്ളതാകുന്നു. പ്രാചീനകവിയായ പുനംനമ്പൂരിയുടെ കവിതയിൽ ഓജസ്സും ജീവനും പുഷ്ടിയോടുകൂടി പ്രകാശിച്ചുകാണുന്നതിൽ അത്ഭുതത്തിന്നവകാശം ചിലക്കുണ്ടായെന്നു വന്നേക്കാം. എന്നാൽ ഒരു ദേശഭേദംകൊണ്ടു വരാവുന്നതാണ്. സഞ്ചാരംകൊണ്ടും സംസൎഗ്ഗബലംകൊണ്ടും ഭാഷയുടെ മമ്മംഗ്രഹിച്ചു പുഷ്ടിപ്പെടുത്തുവാൻ ബുദ്ധിയും വാസനാബലവുമുള്ളവക്കു സാദ്ധ്യമാണ്. എന്നാൽ സംസ്കൃതഭാഷാദേവിയുടെ അധീനതയിൽ വളൎന്നുപോന്ന കൈരളിക്കു കേവലം സ്വാതന്ത്ര്യം അന്നു ലഭിച്ചിട്ടില്ലാതിരുന്നതുകൊണ്ടു ചില വൈകല്യങ്ങൾ സംഭവിക്കാതിരുന്നില്ല. വിശേഷണവിശേഷ്യങ്ങൾക്കുള്ള വിഭക്തിപ്പൊരുത്തം ഇതിന്നു ഉത്തമദൃഷ്ടാന്തമാകുന്നു. പുനംനമ്പൂരിക്കും ഈ ബന്ധത്തിൽനിന്നു സാകല്യേന മോക്ഷം പ്രാപിക്കുവാൻ സാധിച്ചിട്ടില്ല. ഭാഷാമമ്മജ്ഞന്മാരുടെ ദൃഷ്ടിയിൽ ഇതു ദോഷമാണെങ്കിലും പുനംനമ്പൂരിയുടെ കാലത്ത് അതു ഭൂഷണമായി വിചാരിച്ചുപോന്നിരിക്കണം. ജീവദ്ഭാഷക്കു മൃതഭാഷയെ അനുകരിച്ചു നടപ്പാൻ ഒരിക്കലും സാധിക്കുന്നതല്ലല്ലൊ. മൃതഭാഷയുടെ വല്ല നിയമങ്ങളും ജീവദ്ഭാഷയെ ബന്ധിച്ചിട്ടുണ്ടെങ്കിൽ അവയെല്ലാം അതിന്റെ സവ്വതോമുഖമായ വികാസത്തോടുകൂടി ശിഥിലതയെ പ്രാപിക്കുന്നതു സ്വാഭാവികമാകുന്നു.

പുനംനമ്പൂരിയുടെ സരസപ്രയോഗങ്ങളേയൊ, മനോധമ്മസുന്ദരമായ ആശയവിശേഷങ്ങളേയൊ, വൎണ്ണനാചാതുൎയ്യത്തേയൊ, ചമത്കാരപരിമളപ്പുഷ്ഫലിതമായ വാഗ്വിലാസങ്ങളേയൊ തെളിയിക്കുന്നതിന്നു ഉദാഹരണങ്ങൾ സവ്വത്ര സുലഭമായതുകൊണ്ടു പ്രത്യേകം ഇവിടെ എടുത്തുചേൎത്തു അവതാരികയെ ദീൎഘിപ്പിക്കുന്നില്ല.

വൎണ്ണനകളെല്ലാം പ്രായേണ പദ്യഗന്ധികളായ ഗദ്യങ്ങളെക്കൊണ്ടാണ് പൂൎണ്ണം നിൎവ്വഹിച്ചിട്ടുള്ളതു്. ദണ്ഡകങ്ങളും ധാരാളം പ്രയോഗിച്ചുകാണുന്നുണ്ടു്. നഗണദ്വന്ദ്വം കൊണ്ടാരംഭിച്ചു് ആവശ്യംപോലെ രഗണം ചേൎത്തു തുടൎത്തുള്ള ദണ്ഡകങ്ങളാണ് പ്രായേണ കാണുന്നതു്. എന്നാൽ മററു രീതിയിലുള്ള ദണ്ഡകങ്ങളും പ്രയോഗകോടിയിൽ കൊണ്ടുവരാതിരുന്നിട്ടില്ല.

ഭാഷയിലും സംസ്കൃതത്തിലും പദ്യഗദ്യങ്ങളെ എഴുതുന്നതിനു നമ്പൂരിക്കു തുല്യമായ പാടവമുണ്ടായിരുന്നു. കാദംബരീരീതിയിലാണ് അധികവും സംസ്കൃതഗദ്യങ്ങൾ എഴുതിക്കാണുന്നതു്. ചില പ്രസിദ്ധ സംസ്കൃതഗദ്യങ്ങളിൽ ഈഷദ്ഭേദംചെയ്തു സന്ദൎഭോചിതമായി പ്രയോഗിച്ചിട്ടില്ലെന്നും ഇല്ല. എന്നാൽ അങ്ങനെ ചെയ്തിട്ടുള്ളതു ഗ്രന്ഥകൎത്താവോ ചാക്യാന്മാരൊ എന്നു നിശ്ചയമില്ല. രഘുവംശം, മാഘം, ഭോജചമ്പു, കിരാതാൎജ്ജുനീയം, ഭാരതചമ്പു, നൈഷധകാവ്യം, അനൎഘരാഘവം, ശ്രീകൃഷ്ണവിലാസം, ശാകുന്തളം, ബാലരാമായണം മുതലായ പ്രസിദ്ധഗ്രന്ഥങ്ങളിലെ അനവധി പദ്യങ്ങൾ സന്ദൎഭോചിതമായി ചേൎത്തുകാണുന്നുണ്ടു്. അവയെല്ലാം കൂത്തുപറയുവാൻ ചാക്യാന്മാരൊ, പാഠകം പറയുവാൻ നമ്പ്യാന്മാരൊ യഥേഷ്ടം കൂട്ടിച്ചേൎത്തവയാകുന്നു. സംസ്കൃതപദങ്ങളേയും ഭാഷാപദങ്ങളേയും അസമരസമായി കൂട്ടിയോജിപ്പിച്ചു മോരും നെല്ലും കൂട്ടിക്കലൎന്നതുപോലെ ഒരിടത്തും വിരസമാക്കിത്തീൎത്തിട്ടില്ല. ഭാഷാപദങ്ങൾക്കു സംസ്കൃതവിഭക്തിപ്രത്യയംചേൎത്തു ശ്രോതാക്കളുടെ കൎണ്ണങ്ങളിൽ തോദമുണ്ടാക്കിത്തീൎത്തിട്ടില്ല. സംസ്കൃതതിങന്തങ്ങളെ ഭാഷാപദ്യങ്ങളിൽ ഉപയോഗിച്ചിട്ടുള്ളതു ദോഷമല്ലെന്നു കരുതുന്നവരും ധാരാളം ഉണ്ടായേക്കാം.

സംസ്കൃതഭാഷാപ്രചുരമായ ചമ്പുപ്രബന്ധങ്ങൾ ഒരു വായനക്കാൎക്കു മുഴുവൻ മനസ്സിലാക്കുവാൻ സാധിക്കാത്തവയാണെങ്കിൽ ഗ്രന്ഥകൎത്താവു് അപരാധിയല്ലല്ലൊ. സംസ്കൃതഭാഷയിൽ ദൃഢവ്യുൽപത്തിയുള്ളവൎക്കു മാത്രമെ ഇതിൽ പല ഭാഗങ്ങളും വായിച്ചു രസിക്കുവാൻ സാധിക്കയുള്ളു. അങ്ങനെയുള്ള വല്ലവൎക്കും ഇതിൽ വൈരസ്യം തോന്നിയാൽ "ഭിന്നരുചിൎഹി ലോകഃ" എന്ന സമാധാനം മാത്രമെ ശരണീകരണീയമായിട്ടുള്ളു. വ്യുൽപത്തി

കുറവായിട്ടുള്ളവരുടെ വൈരസ്യം താൽകാലികവും സ്വല്പപരിശ്രമംകൊണ്ടു പരിഹരിക്കാവുന്നതുമാണ്. അമൃതകല്പമായ ബാലശങ്കരസലിലത്തെ പാനംചെയ്യേണമെന്നാഗ്രഹിക്കുന്നവർ അതിന്നുവേണ്ടി ചെയ്യുന്ന പ്രയത്നം ശ്രമാവഹമായിക്കരുതുന്നില്ലെന്നുള്ളതുതന്നെ ഇവിടേയും സമാധാനം.

V

ഈ ഗ്രന്ഥത്തിന്റെ കൎത്താവു പുനംനമ്പൂരിയാണെന്നു പറഞ്ഞുവല്ലൊ. പുനംനമ്പൂരിയുടെകാലം കൊല്ലം ഒൻപതാം ശതാബ്ദത്തിലെന്നു ഭാഷാചരിത്രത്തിൽ പറഞ്ഞിട്ടുള്ള അഭിപ്രായത്തെ പല പണ്ഡിതന്മാരും അനുവദിച്ചുകാണുന്നു. ആ മഹാശയന്മാരുടെ അഭിപ്രായത്തോടു യോജിക്കുന്നതു ശോഭനമായിട്ടുള്ളതാണെങ്കിലും നിവൃത്തിയില്ലായ്കയാൽ വ്യസനിക്കുന്നു.

കൊച്ചിരാജ്യം ഭരിച്ചിരുന്ന ഒരു പ്രസിദ്ധനായ ശക്തൻതമ്പുരാൻ ജീവിച്ചിരുന്നതു കൊല്ലവൎഷം ൯൨൦-നും ൯൮൦-നും മദ്ധ്യേയാണ്. അദ്ദേഹത്തിന്റെ ചരിത്രം രാജരത്നാവലീയത്തിൽ പുനംനമ്പൂരി വിവരിച്ചിട്ടുള്ളതുകൊണ്ടു പുനം ആ ശക്തൻതമ്പുരാന്റെ സമകാലികനായിരുന്നിരിക്കണം. തൃശ്ശിവപേരൂർ പൂരം തുടങ്ങിയതു് ഈ ശക്തൻരാജാവായിട്ടാണെന്നാണ് ഐതിഹ്യം. പൂരം തുടങ്ങീട്ട് ഇപ്പോൾ ൧൦൦ സംവത്സരം കഴിഞ്ഞിരിക്കുന്നു എന്നുള്ള ഐതിഹ്യവും ഇതോടു യോജിച്ചുതന്നെ ഇരിക്കുന്നു. ഉദ്ദണ്ഡശാസ്ത്രികളേയും പുനംനമ്പൂരിയേയും തന്ത്രസമുച്ചയം ഉണ്ടാക്കിയ ചേന്നാസ്സു നമ്പൂരിയേയും കുറിച്ചു പല ഐതിഹ്യങ്ങളും പുനത്തിനെക്കുറിച്ചു ശാസ്ത്രികളുടെ ശ്ലോകവും 'അന്ന ഹന്തകിന്തുപ്പട്ട്' എന്നു പറഞ്ഞു ശാസ്ത്രികളുടെ സമ്മാനവും മററും പ്രസിദ്ധമായിട്ടുള്ളതുകൊണ്ടു് അവർ സമകാലികന്മാരായിരുന്നിരിക്കണം. എന്നാൽ തന്ത്രസമുച്ചയത്തിൽനിന്നു നമ്പൂരിയുടെ കാലം ഏതാണ്ട് ൬൦൦-ാമാണ്ടാണെന്നു സൂക്ഷ്മമായി അറിവാൻ സാധിക്കുന്നതാണെന്നു മുൻപു വ്യക്തമാക്കിയല്ലോ.

"താരിൽതന്വീകടാക്ഷാഞ്ചലമധുപകുലാ-
രാമ! രാമാജനാനാം
നീരിൽതാർബാണ! വൈരാകരനികരതമോ-
മണ്ഡലീചണ്ഡഭാനോ!

നേരത്താരോരു നീയാം തൊട്ടുകുറികളയാ-
    ലെണ്ണന്നാമേഷാ കളിയ്ക്കു-
ന്നേരത്തിന്നിപ്പുറം വിക്രമനൃവര! ധരാ-
    ഹന്ത കല്പാന്തതോയേ.”

എന്നു കോഴിക്കോട്ടു മാനവിക്രമൻ രാജാവിനെക്കുറിച്ചും,

“ജംഭപ്രദ്വേഷിമുൻപിൽ സുരവരസദസി
    തപദ്ഗുണൌഘങ്ങൾ വീണാ-
ഗ്രുംഭൽപാണൌ മുനൌ ഗായതി സുരസുദൃശാം
    വിഭ്രമം ചൊല്ലുവല്ലേ
കമ്പിട്ടാളുർവ്വശിപ്പെണ്ണുകകമലമഴിഞ്ഞു
    മട്ടിക്കത്തഴിഞ്ഞു
രംഭയ്ക്കുഞ്ചോറുവട്ടം കബരിതിലകിനാൾ
    മേനകാ മാനവേന്ദ്ര!”

എന്നിങ്ങനെ അദ്ദേഹത്തിനെക്കുറിച്ചു മറെറാരു പദ്യവും പുനം ഉണ്ടാക്കിയതായി പ്രസിദ്ധമായി കേട്ടിട്ടുണ്ട്. ഇവിടെ ‘മാനവേന്ദ്ര’ എന്നതിന്നുപകരം ‘മാനവേദ’ എന്നു ചിലർ പഠിച്ചു രണ്ടാംപദ്യം മാനവേദൻ രാജാവിനെ ഉദ്ദേശിച്ചാണെന്നു കല്പിക്കുന്നു. എന്നാൽ രാജാവെന്നുള്ള അർത്ഥത്തിൽ മാനവേന്ദ്ര എന്നു പ്രയോഗിച്ചിട്ടുള്ളതായിട്ടാണ് അധികം പ്രസിദ്ധി. ഈ രണ്ടു പദ്യങ്ങളും മാനവിക്രമരാജാവിനെക്കുറിക്കുന്നതായാലും, പാഠഭേദം അനുസരിച്ചു മാനവിക്രമരാജാവിനേയും മാനവേദൻ രാജാവിനേയും കുറിക്കുന്നതായാലും, ഈ രണ്ടു നാമധേയങ്ങളോടുകൂടി അനേകം രാജാക്കന്മാർ കോഴിക്കോട്ടു സാമൂതിരിവംശത്തിൽ ഉണ്ടായിരുന്നതുകൊണ്ടു ശ്ലോകങ്ങൾ രണ്ടും ഏതു രാജാവിനേയോ രാജാക്കന്മാരേയോ പരാമർശിക്കുന്നു എന്നു ഖണ്ഡിച്ചു പറവാൻ സാധിക്കുന്നതല്ല. കൊല്ലവർഷം അറുനൂറാമാണ്ടിടയ്ക്കുണ്ടായിരുന്നതായ ഒരു രാജാവിനേയോ രണ്ടു രാജാക്കന്മാരേയോ പരാമർശിക്കുന്നതായി വിചാരിച്ചാൽതന്നെയും അബദ്ധമൊന്നും വരുവാനില്ല. സാമൂതിരിരാജാക്കന്മാരെല്ലാവരും പ്രായേണ വിദ്വാന്മാരും വിദ്വത്പ്രോത്സാഹനതല്പരന്മാരുമായിരുന്ന സ്ഥിതിക്കു ഗ്രന്ഥകർത്തൃത്വം മുതലായവകൊണ്ടു പ്രസിദ്ധി സമ്പാദിച്ച മാനവിക്രമൻ രാജാവിനെക്കുറിക്കുന്നു എന്നു പറയുന്നതു സാഹസമായിരിക്കും.

“മദയതി പുനരിന്നും ഭൂരിഭൂചക്രവാളം.”

എന്നുള്ള ചന്ദ്രോത്സവത്തിലെ വാക്യംകൊണ്ടു പുനത്തിന്റെ കൃതി അദ്യാപി ജനങ്ങളെ മദിപ്പിക്കുന്നു എന്നു പറയുന്നതു സമഞ്ജസമായിരിക്കുമെന്നു തോന്നുന്നു. പ്രാചീനകവിയായ പുനത്തിന്റെ കവിതകൾ ഇന്നും ലോകരെ മദിപ്പിക്കുന്നു എന്നല്ലാതെ ചന്ദ്രോത്സവകർത്താവിന്റെ സമകാലികനാണ് പുനം എന്നു കല്പിക്കുന്നതു വൈരസ്യപ്രദമല്ലയോ എന്നു ശങ്കിക്കുന്നു.

ചന്ദ്രോത്സവകർത്താവു വാല്മീകിവ്യാസന്മാരെ ആദ്യവും തദനന്തരം കാളിദാസൻ, ഭാരവി, മുരാരി, ബാണഭട്ടൻ എന്നിവരെയും ഏതാണ്ടു കാലഗണനയെ അനുസരിച്ചുതന്നെ പറഞ്ഞു. പിന്നീടുള്ള പേരു പുനത്തിന്റേതാണ്. അതിനുശേഷം,

“ഉചിതരസവിചാരേ ചാരുവാഗ്ദേവതാശ്രീ
കരകിസലയസംസ്പൃഷ്ടശ്രമസ്വേദജാലം
അഹമഹമികയാവന്നത്ത്ശബ്ദപ്രവാഹം
ഭവതു വദനബിംബം പ്രീതയേ ശാങ്കരം മേ.”

എന്നു പറഞ്ഞിരിക്കുന്നതു മഴമംഗലംനമ്പൂരിയെ ഉദ്ദേശിച്ചാണെന്നു തോന്നുന്നു. മഴമംഗലംനമ്പൂരിയുടെ പേർ ശങ്കരൻ എന്നായിരുന്നു എന്ന് അദ്ദേഹത്തിന്റെ മുഹൂർത്തപദവിയുടെ ‘ബാലശങ്കരം’ എന്ന പേരായ വ്യാഖ്യാനത്തിൽനിന്നും, ‘ബാലശങ്കരം’ എന്ന പേരായ കാലദീപവ്യാഖ്യാനത്തിൽനിന്നും അറിയുവാൻ സാധിക്കുന്നതാണ്.

“ഇതി പരമേശ്വരപ്രിയശിഷ്യേണ ശങ്കരേണ വിരചിതേ മുഹൂർത്തപദവീവ്യാഖ്യാനേ പ്രഥമപരിച്ഛേദഃ സമാപ്തഃ” എന്നു മുഹൂർത്തപദവീവ്യാഖ്യാനത്തിലും “ഇതി പരമേശ്വരപ്രിയശിഷ്യേണ ശങ്കരേണ വിരചിതേ ബാലശങ്കരനാമ്നി കാലദീപവ്യാഖ്യാനേ പ്രഥമോഽധ്യായഃ സമാപ്തഃ” എന്നു കാലദീപവ്യാഖ്യാനത്തിലും പറഞ്ഞുകാണുന്നതുകൊണ്ടു മഴമംഗലംനമ്പൂരിയുടെ പേർ ശങ്കരൻ എന്നുതന്നെ സിദ്ധിക്കുന്നു. അതിന്റെ കർത്താവു മഴമംഗലമാണെന്നുള്ളതിലേക്ക് ആ വ്യാഖ്യാനത്തിൽതന്നെ ആന്തരമായ പല തെളിവുകളും ഉണ്ട്.

ഇനി ജ്യോതിർഗ്രന്ഥങ്ങളുടെ വ്യാഖ്യാതാവും കാലദീപത്തിൻെറ കൎത്താവും ആയ മഴമംഗലംതന്നെയോ പ്രസിദ്ധകവിയായ മഴമംഗലം എന്നു ശങ്കിക്കുവാൻ അവകാശമില്ലെന്നില്ല. ആ ശങ്കയെ പരിഹരിക്കുന്നതിനു ചില യുക്തികളെ പറയാം. ഭാഷാനൈഷധചമ്പുവിൽ കവി ദമയന്തിയെ വൎണ്ണിക്കുന്ന ഘട്ടത്തിൽ 'ഭാസ്വതാ ഭൂഷണേന, അമൃതമയേനാധരേണ, രക്തേന പാണിതലേന, സൌമ്യേന ശീലേന, ഗുരുണാ നിതംബേന, സിതേന ദശനേന, അസിതേന കൈശികേന ച ജ്യോതിർമ്മയീ വിരാജമാനാ' എന്നുള്ള ജ്യോതിഷപരമായ വൎണ്ണനകൊണ്ടും ജ്യൌതിഷികന്മാരെ തൻെറ കൃതികളിൽ ഒന്നിലുംതന്നെ അപഹസിച്ചു കാണാത്തതുകൊണ്ടും ദമയന്തീസ്വയംവരത്തിനു മുഹൂൎത്തം നിശ്ചയിക്കുന്ന വിഷയത്തിൽ കാണിച്ചിരിക്കുന്ന കൌശല്യം കൊണ്ടും മഴമംഗലംനമ്പൂരിമാർ രണ്ടുപേർ ഉണ്ടായിട്ടുള്ളതായി പ്രസിദ്ധിയില്ലാത്തതുകൊണ്ടും കവിയും ജ്യൌതിഷികനും ഒരാളെന്നുതന്നെ തീരുമാനിക്കേണ്ടിയിരിക്കുന്നു.

ഇവിടെ പരമേശ്വരപ്രിയശിഷ്യനെന്നു പറഞ്ഞിരിക്കുന്നതിൽനിന്ന് അദ്ദേഹത്തിൻെറ ഗുരു പരമേശ്വരൻ എന്നു സിദ്ധിക്കുന്നു. ചെങ്ങന്നൂർ പ്രസിദ്ധജ്യൌതിഷികനായ വാഴമാവേലി പരമേശ്വരൻപോററിയുടെ പ്രിയശിഷ്യനായിരുന്നു മഴമംഗലത്തു ശങ്കരൻനമ്പൂരി. അദ്ദേഹം എഴുതിയിരിക്കുന്ന ബാലശങ്കരം വ്യാഖ്യാനാവസാനത്തിൽ 'എൻെറ വാഴമാവേലിക്കു നമസ്കാരം' എന്ന് എഴുതിക്കാണുന്നുണ്ട്. എന്നാൽ മഹാകവിയായ ഇദ്ദേഹത്തിൻെറ കാലം ഏതാണ്ട് എഴുനൂറിനടുത്തായിരുന്നു എന്നു കല്പിക്കുവാനുള്ള മാൎഗ്ഗം മുൻപു കാണിച്ചിട്ടുണ്ടല്ലോ. പ്രാചീനന്മാരായ കവികളുടെ പേരു മുൻപു മുൻപു പറഞ്ഞിരിക്കുന്ന ചന്ദ്രോത്സവകൎത്താവു മഴമംഗലത്തിൻെറ പേരു പറയുന്നതിൻെറ മുൻപു പുനത്തിൻെറ പേരു പറഞ്ഞിരിക്കുന്നതുകൊണ്ടു പുനം മഴമംഗലത്തു ശങ്കരൻനമ്പൂരിയെക്കാൾ പ്രാചീനനെന്നു തന്നെ സിദ്ധിക്കുന്നു.

ഉദ്ദണ്ഡശാസ്ത്രികളുടെ കൃതിയായ കോകിലസന്ദേശത്തിൽ കാണുന്ന

"ദൃഷ്ട്വാ ദേവം പരിസരജുഷം ശംബരേ ബാലകൃഷ്ണം
ലോപാമുദ്രാസഖതിലകിതം ദിങ്മുഖം ഭൂഷയിഷ്യൻ
കോലാനേലാവനസുരഭിലാൻ യാഹി യത്ര പ്രഥന്തേ
വേലാതീതപ്രഥിതവചസഃ ശങ്കരാദ്യാഃ കവീന്ദ്രാഃ."

എന്ന പദ്യത്തിലെ ശങ്കരകവി 'കൃഷ്ണവിജയ' കാവ്യത്തിന്റെ കർത്താവായിരിക്കാം. മഴമംഗലത്തു ശങ്കരൻനമ്പൂരി ഉദ്ദണ്ഡശാസ്ത്രികളുടെ പിൻകാലത്തുണ്ടായ ആളായതുകൊണ്ട് അദ്ദേഹത്തെക്കുറിച്ച് ഉദ്ദണ്ഡശാസ്ത്രികൾക്കു പറയുവാൻ സാധിക്കുന്നതല്ലല്ലൊ. മേൽ ഉദ്ധരിച്ച ശ്ലോകത്തിൽ 'പ്രഥന്തേ' എന്ന ലട്ട് ഉപയോഗിച്ചിരിക്കുന്നതുകൊണ്ടു ശങ്കരകവി ഉദ്ദണ്ഡശാസ്ത്രികളുടെ കാലത്തു ജീവിച്ചിരിക്കുന്നുണ്ടെന്നുതന്നെ സിദ്ധിക്കുന്നു.

"ശ്രീശങ്കരേണ വിദുഷാ കവിസാർവ്വഭൌമേ-
നാനന്ദമഗ്നമതിനാ പുരതോ ഗതേന
ശ്രീമന്മുകുന്ദമുരളീമധുരസ്വരേണ
പദ്യൈരവദ്യരഹിതൈരഥ വർണ്ണ്യമാനാ."

എന്ന ചന്ദ്രോത്സവത്തിലെ പദ്യംകൊണ്ടു ശങ്കരകവി കൃഷ്ണവിജയം കാവ്യത്തിന്റെ കർത്താവെന്നു സിദ്ധിക്കുന്നു. എന്തുകൊണ്ടെന്നാൽ 'ശ്രീമന്മുകുന്ദമുരളീമധുരസ്വരേണ' എന്നപ്രയോഗം ശ്രീകൃഷ്ണവിജയംകാവ്യത്തെക്കൂടി ധ്വനിപ്പിക്കുന്നതായി വിചാരിക്കാവുന്നതാണ്. അപ്പോൾ ഉദ്ദണ്ഡശാസ്ത്രികളും ചന്ദ്രോത്സവകർത്താവും പ്രസ്താവിച്ചിരിക്കുന്ന ശങ്കരകവി ഒരാളെന്നുതന്നെ വന്നുകൂടുന്നു.

ചന്ദ്രോത്സവകർത്താവു പുനത്തിന്റെ പിൽക്കാലത്തു ജീവിച്ചിരുന്ന കവിയായിരുന്നു എന്നല്ലൊ മുൻപു സാധിച്ചതു. എന്നാൽ

"മധുരമൊഴി പുനമെന്നാനൽക്കവീന്ദ്രേണ സാര-
സ്വതപരിമളമോലും പദ്യമേകൈരനേകൈഃ
പകലിരവുവളർത്തി സ്തൂയമാനാപദാനാ
മധുരകവിഭിരന്യൈരന്വിതാ രാഘവാദ്യൈഃ."

എന്ന പദ്യത്തിലെ "സ്തൂയമാനാപദാനാ" എന്ന പ്രയോഗ

ത്തിന്റെ സാരസ്യത്തിന്നു ഭംഗം വരാതിരിക്കുവാനായി സിദ്ധാന്തിക്കുന്ന മറെറാരു കൂട്ടരുടെ ശാഠ്യമോ അഭിലാഷമോ അനുസരിച്ചു പുനംനമ്പൂരിയെയും ചന്ദ്രോത്സവകർത്താവിനെയും സമകാലികന്മാരായി കല്പിച്ചാൽ തന്നെയും ദോഷമൊന്നും വരുവാനില്ല. എന്തുകൊണ്ടെന്നാൽ അതുനിമിത്തം ചന്ദ്രോത്സവകർത്താവു കുറെക്കൂടി പ്രാചീനനായിത്തീരുമെന്നുള്ളതല്ലാതെ പുനംനമ്പൂരി കുറെക്കൂടി ആധുനികനായിത്തീരുവാൻ ചേന്നാസ്സു നമ്പൂരിയുടെ കാലം മുതലായതൊന്നും അനുവദിക്കുന്നതല്ല. ഈ അഭിപ്രായം സ്വീകാര്യമായി വരുന്നപക്ഷം ശങ്കരകവി മുൻപു് ആശങ്കിച്ചതുപോലെ മൃഷ്ടമംഗലമായിരിക്കാമെന്നതിന്നുള്ള അവകാശം കേവലം നിരസ്തമായിത്തീരുന്നതാണു്.

ചന്ദ്രോത്സവകാരന്റെ രാഗവാദികളാരെല്ലാമാണെന്നൊന്നും സൂക്ഷ്മമായി അറിവാൻ സാധിച്ചിട്ടില്ലാത്തതുകൊണ്ടു് അവരാരുംതന്നെ മേൽപറഞ്ഞ അഭിപ്രായത്തെ തല്ക്കാലം വിഘടിപ്പിക്കുന്നില്ല.

ഭരതചരിതം സംസ്കൃതകാവ്യത്തിന്നും ചന്ദ്രോത്സവത്തിന്നും ചില വിഷയങ്ങളിൽ ചില സാദൃശ്യം കാണുന്നുണ്ടു്. ഭരതചരിതം ഒരു കോലകവിയുടെ കൃതിയാണെന്നു സ്ഥാപിക്കുവാൻ പ്രയാസമില്ല. എന്നാൽ അതിവിടെ സംഗതമല്ലാത്തതുകൊണ്ടു് അതിന്നായി യത്നിക്കുന്നില്ല. ഭരതചരിതത്തിന്റെ ആദ്യം കവികളെ അനുസ്മരിക്കുന്ന സമ്പ്രദായം ചന്ദ്രോത്സവകാരനും അനുകരിച്ചിരിക്കുന്നു.

„ആദേശികൌ പദ്യപഥോദ്ധൃതാനാം
രത്നാകരൌ സൂക്തിമഹാമണീനാം
സന്മാർഗ്ഗസന്ദർശനപുണ്യവന്തൌ
വന്ദേ കവീനാം പ്രഥമൌ മുനീന്ദ്രൌ."

എന്നു ഭരതചരിതത്തിൽ വാല്മീകിവ്യാസന്മാരെക്കുറിച്ചു പറഞ്ഞിട്ടുള്ളതിനെ,

„അകതളിരിലുപാസേ പൂർണ്ണപുണ്യപ്രവാഹൌ
കനമുടയ കവീനാമാദിമൌ സാർവ്വഭൌമൌ

അഴ്കൈക്യമനുകമ്പാവാരിധീ വിശ്വഭാജാം
ഹൃദയതിമിരമാലാസൂര്യ്യചന്ദ്രൌ മുനീന്ദ്രൌ.”

ഇപ്രകാരം ചന്ദ്രോത്സവത്തിൽ അനുവദിച്ചുകാണുന്നു.

ഇതിന്റെശേഷം ഭരതചരിതത്തിൽ,

„അസ്പൃഷ്ടദോഷാ നളിനീവ ഹൃഷ്ടാ
ഹാരാവലീവ ഗ്രഥിതാ ഗുണൌഘൈഃ
പ്രിയാങ്കപാളീവ വിമർദ്ദഹൃദ്യാ
ന കാളിദാസാദപരസ്യ വാണീ.”

എന്നു കാളിദാസനെക്കുറിച്ചു പറഞ്ഞിട്ടുള്ളതിനെ അനുസ്മരിച്ചു ചന്ദ്രോത്സവത്തിൽ,

„ശോചനിർഭിരമൃതബിന്ദുസ്യന്ദിഭിഃ പ്രീണയന്തീ
സഹൃദയമധിരാമൈരഞ്ചിതാ ഭാവഭേദൈഃ
സരസമുചിതശയ്യാമാശ്രിതാ വിശ്വലോകം
സുഖയതി സുകുമാരാ കാളിദാസസ്യ വാണീ.”

എന്നവിധം സരസമായിപ്പറഞ്ഞിരിക്കുന്നു.

ഇപ്രകാരം തന്നെ ഭാരവി മുതലായ മററു ചില കവികളെ കൂടി രണ്ടു കവികളും പ്രശംസിച്ചുകാണുന്നു. ഇവിടെ ആരു് ആരെ അനുകരിച്ചതായിട്ടാണു് വിചാരിക്കേണ്ടതു്? ഭരതചരിതകർത്താവായ കൃഷ്ണകവി ചന്ദ്രോത്സവകർത്താവിനെക്കാൾ പ്രാചീനനാണെന്നു വിചാരിക്കേണ്ടിയിരിക്കുന്നു. എന്തുകൊണ്ടെന്നാൽ ഭരതചരതത്തിലെ

„ബിഭ്രാണഃ സമകരഭൂഷണാം ധരിത്രീ-
മാസീനാം ഫണിപതിവിഷ്ടരേ വിശാലാം
ദൈത്യാരേസ്സ്തനമിവ യോഗമാത്രസിദ്ധാം
രാജേന്ദ്രഃ സസുഖമുവാസ വാസവശ്രീഃ.”

എന്ന അവസാനപദ്യത്തിലെ „ബിഭ്രാണഃ” എന്നതു ഗ്രന്ഥനിർമ്മാണംചെയ്തു കൊല്ലവർഷത്തെക്കുറിക്കുന്നതായി വിചാരിക്കുന്നതിനു „സമ” ശബ്ദം ഗമകമായിത്തീരുന്നതാണു്. ഇവിടെ സൂചനം മാത്രം നിർദ്ദിഷ്ടമായതുകൊണ്ടു വത്സരശബ്ദവാചിയായ

സമാശബ്ദത്തിന്റെ സ്ത്രീലിംഗത്വത്തിൽ കവികൾക്കു സാധാരണ വിവക്ഷകാണുന്നില്ല. അപ്പോൾ „ബിമ്പാണ''എന്നതുകൊണ്ടു കൊല്ലവർഷം ൭൨൮ എന്നു സിദ്ധിക്കുന്നു. കവി കേരളീയനായതുകൊണ്ടു മററു നിർദ്ദേശങ്ങളില്ലാതിരിക്കുമ്പോൾ പറഞ്ഞിട്ടുള്ളതു കൊല്ലവർഷമായിരിക്കുവാനെ തരമുള്ളു. അപ്പോൾ ഭരതചരിതകർത്താവു കൊല്ലവർഷം ൭൨൮-ാമാണ്ടു ജീവിച്ചിരുന്നതായി വിചാരിക്കണം. അതുകൊണ്ടു കൃഷ്ണകവി ചന്ദ്രോത്സവകാരനെക്കാൾ പ്രാചീനനെന്നും കൃഷ്ണകവിയെ ചന്ദ്രോത്സവകാരൻ ഏതാണ്ട് അനുകരിച്ചിട്ടുണ്ടെന്നും സിദ്ധിക്കുന്നു.

ഇങ്ങനെ ചന്ദ്രോത്സവ കാരനെക്കുറിച്ച് ഒരു് അഭിപ്രായഗതിവന്നാലും മുൻപറഞ്ഞ പൂനത്തിന്റെ കാലനിർണ്ണയത്തിന്ന് ഇതു ബാധകമായിത്തീരുന്നതല്ല.

അതിനാൽ ചന്ദ്രോത്സവത്തിലെ ‚ശങ്കരൻ' മേൽപറഞ്ഞ കൃഷ്ണവിജയകർത്താവായ ശങ്കരകവിയാണെങ്കിൽതന്നെയും അതിലെ ശ്ലോകങ്ങളുടെ അനുക്രമംകൊണ്ടു പൂനംനമ്പൂരി ശങ്കരകവിയുടെ സമകാലികനെന്നും സ്വല്പമെങ്കിലും പ്രായംകൂടിയ ആളായിരുന്നു എന്നും ഊഹിപ്പാൻ വഴികിട്ടുന്നു. അപ്പോൾ പൂനംനമ്പൂരിയും, ഉദ്ദണ്ഡശാസ്ത്രികളും, ശങ്കരകവിയും, ചേന്നാസ്സനംപൂരിയും സമകാലികന്മാരെന്നുതന്നെ വന്നുകൂടുന്നു.

ഈവക യുക്തികളെക്കൊണ്ടും ചേന്നാസ്സുനമ്പൂരിയുടെ കാലം നിർണ്ണയിച്ചിട്ടുള്ളതുകൊണ്ടും മററും പൂനംനമ്പൂരിയുടെ കാലം ഏകദേശം ൭൭൦-നും ൮൨൦-നും മദ്ധ്യെ എന്നുതന്നെ സിദ്ധിക്കുന്നു.

കൃഷ്ണഗാഥ എഴുതീട്ടുള്ളതു ചെറുശ്ശേരി തന്നെയാണ്. ചെറുശ്ശേരിയും ഈ പൂനവും ഒരാൾതന്നെയെന്നു ചിലൎക്ക് അഭിപ്രായമുണ്ടു്. ഒരിക്കലും ഈ അഭിപ്രായം ശരിയല്ല. ചെറുശ്ശേരിയുടെ കാലം ഏകദേശം ഭാഷാചരിത്രകർത്താവു പറയുന്നതുപോലെയായിരിക്കാം. അതിൽ കുറെക്കൂടി പ്രാചീനഭാഷ കാണുന്നതു കവി ജീവിതംനയിച്ച ദേശഭേദംകൊണ്ടു വന്നിട്ടുള്ളതായിരിക്കണം. ഇക്കാലത്തും ദേശഭേദം അനുസരിച്ചു ഭാഷാശുദ്ധിക്കു കൂടുതൽകുറവു നാം കാണുന്നുണ്ടല്ലൊ.

പുനംനമ്പൂരിയുടെ കൃതികൾ ഏകദേശം കൊല്ലവർഷം ൬൦൦-ാമാണ്ടിടക്ക് എഴുതീട്ടുള്ളവയാണെന്നും അവയ്ക്കു കേരളത്തിൽ അധികമായ പ്രചാരമുണ്ടായിരുന്നു എന്നും മേൽപറഞ്ഞ യുക്തികളെക്കൊണ്ടു സിദ്ധമായി എന്നുതന്നെ വിചാരിക്കുന്നു.

ഈ യുക്തികളെ ഖണ്ഡിക്കുന്നതിന് ഉദ്ദണ്ഡശാസ്ത്രികൾ എന്ന പേരുള്ളവർ ഒന്നിലധികം പേരുണ്ടായിരുന്നു എന്നും ചേന്നാസ്സനമ്പൂരി എന്ന് ഐതിഹ്യത്തിൽ കേട്ടിട്ടുള്ള വിദ്വാൻ തന്ത്രസമുച്ചയകർത്താവല്ലായിരുന്നു എന്നും മാനവേദൻരാജാവ് ആധുനികനാണെന്നും കൊച്ചി ശക്തൻതമ്പുരാൻ പ്രാചീനനല്ലെന്നും ശങ്കരകവി കൃഷ്ണവിജയകർത്താവോ മഴമംഗലമോ അല്ലെന്നും മററും അനേകം വാദങ്ങൾ പുറപ്പെടുവിക്കാവുന്നതാണ്. എന്നാൽ അങ്ങനെ വരാവുന്ന ഒരു അഭിപ്രായഗതിയെ ഇവിടെ വിഗണിച്ചിട്ടില്ലെന്ന മാത്രമേ ഇപ്പോൾ പ്രസ്താവിക്കേണ്ടതുള്ളു. ഭാഷാചരിത്രത്തിലെ കാലനിർണ്ണയംതന്നെ സ്ഥാപിക്കണമെന്ന വിചാരിക്കുന്നവർ ഈ അഭിപ്രായങ്ങളെക്കൂടി ചിന്തിക്കേണ്ടതാണെങ്കിൽ അപ്രകാരം ചെയ്യുമെന്നോർക്കുമ്പോൾ സ്വല്പം ചാരിതാർത്ഥ്യത്തിന്നവകാശം സിദ്ധിക്കുന്നില്ലെന്നില്ല.

പുനംനമ്പൂരി എഴുതിയിരിക്കുന്ന സകലകൃതികളുടേയും ഒരു പട്ടിക ഇവിടെ കൊടുക്കുവാൻ സാധിക്കുന്നതല്ല. രാവണോദ്ഭവംമുതൽ ശ്രീരാമന്റെ സ്വർഗ്ഗാരോഹണപര്യന്തമുള്ള സകല രാമായണകഥകളേയും, ഭാരതകഥകളേയും അദ്ദേഹം ചമ്പുക്കളായി എഴുതീട്ടുണ്ട്. ഭാഗവതകഥാംശങ്ങളേയും ഇപ്രകാരം എഴുതിയിരിക്കാനിടയുണ്ടെന്ന് ഊഹിക്കാൻ ചില ലക്ഷ്യങ്ങൾ ഇല്ലാതില്ല. ഇവയ്ക്കുപുറമെ നാരായണീയം, രാജരത്നാവലീയം, ചെല്ലൂർനാഥോദയം മുതലായ അനേകം കഥകളേയും അദ്ദേഹംതന്നെ ചമ്പുക്കളായി എഴുതീട്ടുള്ളതായി വിചാരിക്കാവുന്നതാണ്. എന്നാൽ ചമ്പുകാവ്യങ്ങളെ മുഴുവനും അച്ചടിച്ചു പ്രസിദ്ധം ചെയ്തിട്ടില്ലാത്തതുകൊണ്ടും ആന്തരലക്ഷ്യങ്ങളെയെങ്കിലും അടിസ്ഥാനപ്പെടുത്തി അവയുടെ കർത്തൃത്വത്തെ നിരൂപണം ചെയ്യുവാൻ സാധിക്കുന്നതല്ല.'

## VI

ഭാഷാദേവിയുടെ അമൂല്യാഭരണങ്ങൾ ചമ്പൂരത്നഖചിതമായിട്ടുള്ളവയാകുന്നു. അവ ആധുനികലോകത്തെ ആകർഷിക്കാതെ വന്നിട്ടുണ്ടെങ്കിൽ കാലഗതികൊണ്ടു വന്നിട്ടുള്ള പരിഷ്കാരഭ്രമം നിമിത്തമാണ്. ആഭരണങ്ങളുടെ അഭാവത്താൽ നഗ്നമായ തനൂപത്തിൽ ജനാഭിരുചിയുണ്ടായതു ദാരിദ്ര്യദേവതയുടെ പരിപീഡനംനിമിത്തമാണെങ്കിലും, തണ്ടാർമാതിൻകടാക്ഷാഞ്ചലകവചയമാരാവിലോലാഭിലാംഗന്മാരായിരിക്കുന്നവരരാരുംതന്നെ അനർഘരത്നഖചിതമിവ്വാഭരണങ്ങളെ തിരസ്കരിക്കുകയോ നിഷ്കാസിക്കുകയോ ചെയ്തിട്ടില്ലെന്നുള്ളതു സർവ്വവിദിതമായിട്ടുള്ളതാകുന്നു. പ്രചാരാഭാവംനിമിത്തം ഭണ്ഡാരത്തിൽ വച്ചു സൂക്ഷിച്ചുപോരുന്ന ചമ്പൂരത്നാഭരണങ്ങളെ ഇടച്ചു മിനുക്കി പ്രകാശിപ്പിക്കുമ്പോൾ അവയുടെ ആനർഘ്യത്തെ നോട്ടക്കാർക്കറിവാൻ സാധിക്കുന്നതാണെന്നുള്ള വിചാരം പ്രോത്സാഹജനകംതന്നെ. രുചിയുടെ വ്യത്യാസംനിമിത്തം ഭാഷാദേവി പണ്ഡിതവല്ലഭന്മാരുടെ പ്രീതിക്കുവേണ്ടി അവയെത്തന്നെ വീണ്ടുമണിഞ്ഞു് ഉജ്ജ്വലമായ ആത്മഭാവത്തോടുകൂടി വിളങ്ങുവാനും ഇടയുണ്ട്. അതു ഭവിച്ചാലുമില്ലെങ്കിലും ചമ്പൂരത്നാഭരണങ്ങളുടെ ആനർഘ്യത്തിനോ പ്രഭാവത്തിനോ കുറവില്ലെന്നുള്ളതുതന്നെ അത്യന്തം ആശ്വാസജനകമാകുന്നു.

"കേതസ്യാഃ സ്യുഃ കുപരീക്ഷകാഃ കന്ദണയോ
യൈരാർഘതഃ പാതിതാഃ."

എന്നാണല്ലോ ആപ്തവാക്യം.

ആദർശഗ്രന്ഥങ്ങൾ അഞ്ചെണ്ണം പരിശോധിച്ചു ശരിപ്പെടുത്തീട്ടുള്ളതാണ് പ്രസ്തുതപുസ്തകം. കുന്നത്തൂർ ചെറുപൊയ്ക്കയിൽ ഭട്ടതിരി അവർകളുടെ വകയായ പ്രാചീനഗ്രന്ഥമാകുന്നു ഒന്നാമത്തെ ആദർശം. കിടങ്ങൂർ കളങ്ങര സുബ്രഹ്മണ്യൻമൂത്തതവർകളുടെ വകയായ ഗ്രന്ഥമാണ് രണ്ടാമത്തെ ആദർശം. സ്വന്തം ആവശ്യത്തിലേക്കായി പകർത്തിസൂക്ഷിച്ചിരുന്ന പുസ്തകം മൂന്നാമത്തെ ആദർശം. വൈക്കം ആയാംകുടി പണ്ഡിതർ ഇ. വി. രാമൻനമ്പൂരി അവർകളുടെ പ്രാചീനഗ്രന്ഥം നാലാമത്തെ ആദർശം. കവിതിലകൻ ബ്രഹ്മശ്രീ ഉള്ളൂർ എസ്സ്. പരമേശ്വരയ്യർ അവർകൾ

എം. ഏ., ബി. എൽ. സമയം കൊടുത്തയച്ചിട്ടുള്ളതും ശ്രീമാൻ ചിദംബരവാദ്ധ്യാർ അവർകൾ ബി. ഏ. പ്രസിദ്ധം ചെയ്തിട്ടുള്ള രാമായണചമ്പുക്കളുടെ മാതൃകയുമായ പ്രാചീനഗ്രന്ഥം അഞ്ചാമത്തെ ആദർശം. ഈ അഞ്ചു ഗ്രന്ഥങ്ങളും അദ്ധ്യവിധത്തിലായിരുന്നു. ഇവയ്ക്കു പുറമെ ശ്രീമാൻ ചിദംബരവാദ്ധ്യാർ അവർകൾ ബി. ഏ. പ്രസിദ്ധപ്പെടുത്തീട്ടുള്ള രാമായണചമ്പുവിന്റെ ഉപയുക്തഭാഗങ്ങളെക്കൂടി ആദർശങ്ങളായി സ്വീകരിച്ചിട്ടുണ്ട്. എന്നാൽ ചിലതിൽ ചിലഭാഗങ്ങൾ കുറവായും മററു ചിലതിൽ ചിലഭാഗങ്ങൾ കൂടുതലായും ചിലതിൽ ചിലഭാഗങ്ങളില്ലാതെയും മററു ചിലതിൽ വേറെ ചിലഭാഗങ്ങളില്ലാതെയുമാണ കണ്ടത്. എല്ലാ ഗ്രന്ഥങ്ങളും ശരിയായിപ്പരിശോധിച്ചു വിട്ടുപോയ ഭാഗങ്ങളെ മററു ഗ്രന്ഥങ്ങളിൽനിന്നു ചേർത്തും പൊടിഞ്ഞുപോയ ഭാഗങ്ങളെ എഴുതിച്ചേർത്തും തെററുകളേയും അബദ്ധപ്രയോഗങ്ങളേയും തിരുത്തിയും ആനുപൂർവ്വികമായി ക്രമീകരണംചെയ്തു ശരിപ്പെടുത്തിയും അത്യാവശ്യമെന്നുതോന്നിയ ദിക്കുകളിലെല്ലാം ടിപ്പണി കൂടി എഴുതിച്ചേർത്തും രാമായണം ബാലകാണ്ഡത്തെ അച്ചടിപ്പിച്ചു ഈവിധം ബഹുജനസമക്ഷം അവതരിപ്പിച്ചുകൊള്ളുന്നു.

തിരുവനന്തപുരം,
൧൬-൧൧-൧൦൧൧.

കെ. ശങ്കരമേനോൻ.



# ഭാഷാരാമായണചമ്പു

ബാലകാണ്ഡം.

---

രാവണോല്ഭവം.

൧

പാടീടായിന്ന രാഗം മുഹുരപി വളരും
പാതൈരപ്പന്താരിൽമാതിൻ-
ഗാഢാശ്ലേഷേഷു മെന്മേലിടയിലിടയിലാ-
നന്ദമൂർച്ഛാം ദധാനം,
ആടീടും വൈജയന്തീസുരഭിലവിപുലോ-
രഃസ്ഥലം, ചിത്തകാമ്പിൽ-
ത്തേടുന്നോനിന്ദുചൂഡാദിഭിരപി മനസാ
വന്ദനീയം മുകുന്ദം.

൨

ലോകാനാമേകനാഥം പദതളിരിൽ വണ-
ങ്ങും ജനാനാമശേഷാ-
മാകാംക്ഷാം പൂരയന്തം നയനശിഖിശിഖാ-
ലീഢചൂതായുധാംഗം,
പൃക്തീഭാവായ കന്നിൻമകളെ നിജശരീ-
രാർദ്ധമായ് ചെയ്തു ചേർത്തും
ഭോഗോന്മേഷം വളർക്കും വിബുധപരിവൃഢം
ചന്ദ്രചൂഡം ഭജേഽഹം.

൩

വാരാന്നാഥാനനംഗേ വിരവിലിവിടെ വ-
ന്നിങ്ങനെ നമ്മിലെത്തു-
ന്നന്തരം തോഴ്‌ാ! വിളങ്ങും മനസി മമ സദാ
കമ്പിതെ വൻപ്രസാദം,

G. P. T. 1554. 1000. 18-12-101. B

ക്ഷീരാബ്ധൌ രാവണോപദ്രവവിവശതയാ
ചെന്നു നാരായണോക്തം
നേരേ കേട്ടങ്കളംവിധൌ പണ്ടമരപരിഷദാ-
മുള്ളിലുണ്ടായപോലെ,

൪

പൊൽത്താർമാതിൻമുഖശ്രീമധുരിമ കണികാ-
ണ്ടീടുവാൻ യോഗനിദ്രാ-
മുദ്രാം കൈക്കൊണ്ടു മേളം തടവുമൊരു ഭുജം-
ഗേന്ദ്രപല്യങ്കരംഗേ
ദുഗ്ദ്ധാംഭോരാശിമദ്ധ്യേ വിധിഗിരിശമഹേ-
ന്ദ്രാദിവൃന്ദാരകൌഘം
നിത്യം നിത്യം വണങ്ങും ത്രിഭുവനപതമാം-
കാന്തിസീമാ നമിന്മേ,

൫

ഗാഢം പാലാഴിമാതിൻകളർമുല തിരമാ-
റുള്ള ചോദ്ദാകുലതപം-
ക്രൂടാതെ ഭോഗിശയ്യാതലഭുവി സുഖമാ
യോഗനിദ്രാൽസുകാത്മാ
പ്രൌഢാഭോഗം കടാക്ഷാഞ്ചലപരിചരണം-
കൊണ്ടു പാരേഴുരണ്ടും
പാടേ പാലിച്ചുകൊണ്ടപ്പരമപുരുഷന-
ല്പോന്നു ദുഗ്ദ്ധാംബുരാശിം.

൬

വൈകുണ്ഠൻതൻ പ്രഭാവങ്ങളുമളവതു ക-
ണ്ടുള്ളോരു വൈകുണ്ഠലോകേ
വാർകൊണ്ടീടും വിശേഷങ്ങളുമറിവരപ-
ല്യതകവും പ്രൌഢിവായ്പും
മാഴ്കീടായ്കിന്ന പാലാഴിയുമഴകിയ പ-
ക്ഷീന്ദ്രനും ഭക്തിഭാജാ-
മേകാന്താനന്ദവും ഗീതവുമിളകിന വാ-
ദ്യങ്ങളും വാഴ്ത്തവല്ലേൻ.

ഗദ്യം ൧.

പെരികെ വളൎന്ന വളൎച്ചത തേടിന
കൈലാസാദ്രിപരമ്പരപോലെ
മേലേമേലേ പൊന്തിവരുന്ന ത-
രംഗച്ചയങ്ങളിലിടകലരുന്ന തി-
മിംഗലതിമിമുഖമകരാഘൂൎണ്ണന-
ഘോഷാകൎണ്ണനബധിരദിശാഗജ-
വിധുരവിരാവൈരാവതമുഖങ്ങളെ
പ്രകൃതി പുഴങ്ങെ ത്രിഭുവനമൈശ്വ-
ൎയ്യക്ഷയലക്ഷ്മാ ലക്ഷ്മീമാതും,
ജഗദഗദങ്കാരോത്തമനാകിയ-
ധന്വന്തരിയും, ചിന്തിതമേകിന
ചിന്താമണിയും, മിന്നും മണിമുകിൽ
പൂവാടയുമപ്പൊന്നും പൂത്ത സു-
രദ്രുമതതിയും, പാവനസുരഭില-
ചരിതാ സുരഭിയു, മമിതരസോത്തര-
മമൃതസ്യന്ദവു, മിത്തരമുള്ള പ-
ദാൎത്ഥങ്ങൾക്കൊരു മുഖ്യാകരമായ്
വിഖ്യാതശ്രീവിധുവും മംഗള-
കലശപയോധൌ ജഗതീദീപേ
മഹതി ദ്വീപേ, മാലതിമല്ലിക
ചെങ്ങഴിനീരരയാമ്പലെരാമ്പൽ ന-
റുന്താമരയും നെയ്തലശോകം
കൈത തുടങ്ങിന കുസുമവിശേഷം
തടവിത്തടവിത്തുളസീപരിമള-
മിടയിടമാനിച്ചുജ്ജ്വലമഹിമാ
മലയസമീരണനാലെനടിക്കു-
ന്നാരാമത്തിൽ തിറത്തൊട്ടുലാവിന-
വാനോർതരുവരപങ്ക്തികൾ മുഖ്യം.
മരുവി മനോജ്ഞേ മദ്ധ്യവിഭാഗേ
സുരമുനിചാരണകിന്നരപന്നഗ-
യക്ഷപ്രമുഖനഭശ്ചരനിവഹമു-
പശ്രുതഗീതമുദീക്ഷിതനൃത്തമു-

മണ്ഡിതകളുകമുപാട്ടതനാമ്വി-
ശേഷരസാന്തരമപ്പോഴപ്പോൾ.
കനകമഹാപ്രഥവീഥീചത്വര-
വേദികൾതോറും നീളെ നടന്നും
ലോകാലോകഗിരീന്ദ്രനെ വെല്ലു-
ന്നാകാരങ്ങളിയന്ന സുവൎണ്ണ-
പ്രാകാരങ്ങളിലോരോ പുറമേ
ഗോപുരനികരം പൊന്മയമായതിൽ
മദ്ധ്യേ മദ്ധ്യേ മണിമയഗോപുര-
മിടകലരുമ്മാറെന്തൊരപൂൎവ്വം.
സൌധാലൌല്യം കൈക്കൊണ്ടനിശമ-
ക്കാപുക്കീട്ടും മഹിതമഹാജന-
മാനനചാതുരി ഞാൻ ഞാൻ വേണുവേ-
തെന്നതിചഞ്ചലകഞ്ചുകികരളവി
ളിന്നാം പൊന്നിൻപുരക്കാലാ-
മചിരപ്രഭകൾ ചിരപ്രഭതാം പൂ-
ണ്ടധികമിടഞ്ഞു നമ്മോന്നമടഞ്ഞു പു-
കൾത്തോവല്ല പുരോത്തമവിഭവം.
വെൺമാടങ്ങളിൽ നോക്കീട്ടഖിലോ
വെൺമാടങ്ങളിൽ മുങ്ങും ഭുവനം
പൊന്മാടങ്ങൾ നിനയ്ക്കുന്നേരം
പൊന്മാടങ്ങളനേകം കാണാം
പവിഴപ്പുരതൽ ഗണിക്കുന്നേരം
പവിഴപ്പുരതലൊട്ടങ്ങിക്കൂടാ.
വിഹരണഗിരിഗണവീക്ഷണസമയേ
വിഹരണഗിരികളൊഴിഞ്ഞില്ലൊന്നും
മിന്നും നവനവ പൊന്നിൻകൊടിമര-
മെന്നും മംഗലസിംഹാസനവര-
മുകളിൽ വിളങ്ങും ഖഗകുലചൈതരാൾ
പക്ഷയുഗേന നഭസ്ഥലസീമനി
ലിക്കവെളുത്തോരു കനകവിതാന-
ച്ഛമ്മായാങ്കണളവി മേവിന ഗൌതമ-
ഭാൎഗ്ഗവകണ്വപുലസ്ത്യവസിഷ്ഠാ-

ദ്ധ്യഖിലമുനീശ്വരവദനസരോരുഹ-
വിഗളിതവൈദികഭണിതിവിശേഷേ
ചില പണിതീർത്ത്വവിശൃംഖലമോതിന-
പങ്കജസംഭവകരതലവിഹിതം
ഭുവനകടാഹം മുടിമണിപോലെ
നടവുമനന്തഫണാവലിയെന്നും
മുത്തുക്കുടകൾ നിരക്കെപ്പെരുകിന
സങ്കീർത്തനരസസിന്ധൌ നീന്തി മ-
ങ്ങിന ഭക്തജനത്തിൻ പരമ-
സ്തുതികൾ ചെവിക്കൊണ്ടടിയിലുണർന്നും
നിദ്രാമുദ്രാകൌതുകമാർന്നും
വൈകുണ്ഠാഖ്യേ ലോകേ തെളിവനൊ-
ടാനന്ദാത്മാ വാണരുളീ പരി-
പൂർണ്ണസമുജ്ജ്വലസച്ചിന്മയനാം
നാരായണനഥ നിരുപാധിധാമാ.



൬

ത്രൈലോക്യാധീശനേവംവിധമണിനഗരീ-
മാവസൻ ദേവനന്നു
ന്നാലോക്യാലോക്യ പാപാൻ ദമയിതുമവതാ-
രങ്ങൾ കോലും ദശായാം
*മേലേ മേലേ തഴക്കും ഭുജബലമഹിമാ
ജാതവാൻ പോരെന്നൊരുന്നാൾ
നീലാംഭോജപ്രകാശോ ദശമുഖ ഇതി രാ-
ത്രിഞ്ചരേന്ദ്രോ ദുരാത്മാ.

൭

സാ കേകസീ മാല്യവതോ നിയോഗാ-
ല്ലബ്ധ്വാ മുനേർവിശ്രവസഃ പ്രസാദം
ശോകാന്ധകാരോൽക്കരതീക്ഷ്ണഭാനും
പ്രാസൂത തം പുഷ്ടബലം കുമാരം.

* 'ചപലാന്നീട്ടം പുലസ്ത്യാത്മജമുനികൃപയാ കേകസീസൂനുരാസീൽ.'
(എന്ന പാഠാന്തരം).

൯

*അന്യോന്യാലോകിതൌ താവസുരസുരഗുരൂ
    മാരാഗങ്കോപയാതൌ
മേഷേ പൂഷാ സശുക്രോ വിധുരഥ സബുധഃ
    കുംഭസംസ്ഥ ച മന്ദേ
ലഗ്നേ മാന്ദിഃ കുളീരേ മകരജുഷി കുജേ
    സൈംഹികേയേ തുലാസ്ഥേ
ദ്വാദശ്യാം കൃഷ്ണപക്ഷേ സമജനി ജഗതാം
    രാവണോ ധൂമകേതുഃ.

൧൦

സോദര്യേണ വിഭീഷണേന സഹിതോ-
    ഽസൌ കുംഭകർണ്ണേന ച
സ്വാതന്ത്ര്യേണ വനേ ജനിത്രിമടിയിൽ-
    ത്താനേ കിടന്നും വിഭയാ-
മീതേ കണ്ടഥ പുഷ്പകേണ നടകൊ-
    ണ്ടീടും ധനാധീശ്വരം
ഖേദാൽ കൈകസിവാക്കുമത്ര ചരിഷി-
    ശരാംഗസ്സുമൃത്തസ്ഥിവാൻ.

൧൧

മാതഃ കിമേതദ്, ദിതിജാദിനമാതൃസൂനം
    പ്രോവാച സാ തനയ! പശ്യ ധനേശ്വരസ്യ
ഭ്രാതാസ്ത്വമിന്ദ്രനഗരീമുപഭുജ്യ ലങ്കാം
    യാതീദൃശസ്ത്വമിതി ഹാ! ദളിതാസ്മി-ശോകാൽ.'

൧൨

അഗ്രേ ചെവിക്കൊണ്ടു ഗിരം ജനിത്ര്യാ
    ദുഃഖാകുലായാ വിപുലാഭിമാനഃ

---

* ആദിത്യനും ശുക്രനും മേടത്തിലും, ചന്ദ്രനും ബുധനും മീനത്തിലും, ചൊവ്വ മകരത്തിലും, വ്യാഴവും രാഹുവും തുലാത്തിലും, ശനി കുംഭത്തിലും, മാന്ദി കർക്കടകത്തിലും നില്ക്കുന്നസമയം കൃഷ്ണപക്ഷദ്വാദശിയും രേവതിയുടെ അന്ത്യപാദവും കൂടുമ്പോൾ ഗണ്ഡാന്തസമയമുള്ള കർക്കടകലഗ്നത്തിൽ ലോകോപദ്രവകാരിയായ രാവണൻ ജാതനായി.

"ഗണ്ഡാന്തസംഭവോ മർത്ത്യഃ
    പിതൃമാതൃകുലാന്തകഃ
യദി ജീവതി ഭൂപാലോ
    ഗജവാജിസമന്വിതഃ." (എന്നു പ്രമാണം).

ഉൽക്കൂലഭൂരോഷാരുണനേത്രചക്ര-
ശ്ചക്രേ സമിന്ധാനമദസ്സു സന്ധാം.

൧൨

“പ്രൗഢാടോപേന ലങ്കാമണിനഗരിയിൽ നി-
ന്നാട്ടിട്ടമരക്കളെത്ത-
ന്നാട്ടും വീടും വിഭൂതിപ്രചുരിമയുമശേ-
ഷം പറിച്ചെന്നവേണ്ടാ
പാടേ മൂന്നാളകത്തദ്ധനപരിവൃഢനെ-
ക്കൊണ്ടു ക്രൂറ്ററിരപ്പി-
ച്ചീടാഞ്ഞിൽ കേൾക്ക രക്ഷഃകുലഭവനൊരു പൌ-
ലസ്ത്യനല്ലെന്നുമേ ഞാൻ.”

൧൩

മാഴ്കാത്ത മാനമാർന്നിവ സ ഹി മാതുരഗ്രേ
രോഗാദതീത്യ സമയം വിജയൈകകാമഃ
സാകം ജഗാമ തപസേ നിജസോദരാഭ്യാം
ഗോകർണ്ണമുത്തരമുദിതചരബാഹുരാജഃ.

൧൪

ഭക്ത്യാ വണങ്ങി ഘടിതാഞ്ജലിരഞ്ജസാ പ-
ക്ത്യന്തശുദ്ധമതിരത്ര ശുഭേ പ്രദേശേ
പ്രത്യക്ഷയന്നഖിലനായകമാത്മനാ ത-
മ്മൃശേഖരനുപൂർവ്വമൊരുവാചമിവണ്ണമൂചേ.

൧൫.

“ഗൗരീസൗഭാഗ്യരാശേ! ജയജയ തൊഴുതേ-
നമ്പിലെൻ തമ്പിരാനേ!
നേരേ വന്നിങ്ങു തൃക്കാലിണയിലടിമപ്പു-
ക്കീടുമസ്മാനനാഥാൻ
കാരുണ്യത്തോണിതന്മേലഴകൊടു കരയേ-
റ്റി പ്രഭോ! കാംക്ഷിതാർത്ഥ-
പ്പൂരം വാരാകരത്തിന്നരുകരയൊരുക്കണ-
മ്മേണമെൻ തമ്പിരാനേ!

തസ്യ ഭുവി ബഹുതിഥാസ്ഥിതയഃ
പരിജഗ്മുരേകചരണേന തിഷ്ഠതഃ.

൨൧

*യമനിയമാദികർമ്മകൊണ്ടേ
വിമലതരചിത്തൻകരുന്നിലനാവേലം
ശമിതമഹേന്ദ്രിയതുരഗ-
സ്തിമിതസമാധിസ്സമാസ്ഥ തപസ്യസൗ.

൨൨

ജിതാസനോ മീലിതലോചനാംബുജ-
സ്സമോജ്ജ്വലസ്സംയമിതാനിലക്രമഃ
വിധൗതനാഡീനിവഹോ മഹത്തപ-
സ്സ തപ്തവാൻ കേവലമാരുതാശനഃ.

൨൩

ഉത്ഥാപ്യ മൂലശിഖിമൂലമസൗ †സുഷുമ്നാ-
മധ്യാദഥോ ദ്രുഹിണരന്ധ്രമുഖപ്രകാശം
വിസ്താര്യ വിഷയഗമൂലതൈഃ പരമാത്മചന്ദ്ര-
സ്രുതൈസ്സുധാന്തരനിബന്ധമഭ്യഷിഞ്ചൽ.

* "പൂർവം യമോ നിയമഃ പശ്ചാ-
ദാസനം തു തൃതീയകം
പ്രാണായാമശ്ചതുർത്ഥഃ സ്യാ-
ത്പ്രത്യാഹാരസ്തു പഞ്ചമഃ.
ധാരണാ ച പരം ധ്യാനം
സപ്തമം ത്വഷ്ടമം പുനഃ
സമാധിരേവമഷ്ടാനി
യോഗസ്യാംഗാനി സൂരിഭിഃ." (എന്നു യോഗശാസ്ത്രം)

† "സുഷുമ്നാഖ്യാ മഹാനാഡീ
മേരുമധ്യേ പ്രതിഷ്ഠിതാ
അന്തസ്സുഷിരസമ്പന്നാ
വേണുകാണ്ഡോപമാകൃതിഃ.
മൂലാദ്ബ്രഹ്മരന്ധ്രാന്തം
മേഢ്രാദ്ബ്രഹ്മരന്ധ്രയോഃ
മുഖേ പൃഷ്ഠതിരവംശാഖാ
തന്മുഖം സുപ്രതിഷ്ഠിതം
ത്രികോണമേഢമധ്യം തൽ-
മൂലാധാരം വിദുർബ്ബുധാഃ."

(എന്നു യോഗശാസ്ത്രം).

ഫ. ൪

ദീപ്തിസ്ഫുരന്തരമ കാചന മൂലപത്മാൽ
പ്രോതമായ മന്ദുരിതമദ്ധ്യമനാഡിരന്ധ്രാ
ആപാദശാന്തമപി രാജതദണ്ഡഗർ-
പ്രോല്ലസന്മഹാരജതദണ്ഡനിഭാ ബഭാസേ.

ഫ. ൫

ആകാശകേവലഗൃഹോ ജലവാഹകാലേ
സാകാംക്ഷമേവ ശിശിര സലിലാവഗാഹീ
ആകീർണ്ണപത്രശിഖിമദ്ധ്യഗതശ്ച ഘർമ്മേ
ലോകാത്ഭുതാന്യഥ തപാംസി ചചാര സോऽയം.

ഫ. ൬

മുഹൂർത്താന്തരചക്ഷുഷാ ഗിരീശം
ബഹിരന്തശ്ച നിറഞ്ഞു കാണ്കകൊണ്ടേ
ദ്രുഹിണാദിതൃണാന്തമിപ്രപഞ്ചം
നിഖിലം കേവലം ശിവരൂപമായ് പുലമ്പി.

ഫ. ൭

ഇക്കാണായ വനങ്ങളും ഗിരിശിഖാ
കൂടങ്ങളും വല്ലരീ-
വൃക്ഷൌഘങ്ങളുമീ മൃഗങ്ങളുമൊരോ
മററുള്ള ജന്തുക്കളും
അങ്ങേ കണ്ടതശേഷവും പരശിവൻ
തന്നേ ശിവാദന്യഥാ
ന കാപി സ്ഫുടമൊന്നുമേ ശിവമയം
ത്രൈലോക്യമെപ്പൊഴുമേ.

ഫ. ൮

ഞാനത്രേ ശശിചൂഡനായതു കനൽ-
ക്കണ്ണും മിഴിയാളിക
ഞാനത്രേ ശിതികന്ധരൻ പരത്തുതാ-
നെൻകയ്യിലും സാമ്പ്രതം
ഞാനത്രേ ശിവനെന്നതെന്നാടലിതെ-
ല്ലാമേ ശിവാദ്ഭിന്നമെ-
ന്നാനന്ദത്തൊടുറച്ചിതാത്മനി ദൃഢം
പത്ഥ്യന്നിശാചാരിണാം.

൨൯

സതതമപി മനീഷാബിംബിതം ധാമ ശൈവം
പ്രഥിതരുചി പുറത്തുടിങ്ങു കണ്ടെന്നപോലെ
അതിശയിതതപസ്യാരീതികൊണ്ടേററമററം
പ്രസരദതുലതേജോരാശി ജജ്വാല സോഽയം.

൩൦

അത്യന്തം വിസ്മയിച്ചു മുനിജനമരികെ-
ക്കണ്ടു ഘോരം തപസ്യാ
വിസ്താരം ദേവതാനാമിടനില മനകാ-
മ്പിന്നു തട്ടീ നിഗൂഢം
എത്തീ സംഭ്രാന്തി മുപ്പാരിന്നവശതരം
തോഴ! സാക്ഷാൽ ത്രിലോകീ-
ഭർത്താ പ്രത്യക്ഷനായീലതുപൊഴുതു പുരാ-
രാതിതാനൊന്നുകൊണ്ടും.

൩൧

അപ്രസേദുഷി തദാ വൃഷധ്വജേ
തത്ര വഹ്നിവലയേ ദ്ദശോജ്ജ്വലേ
പ്രസ്തുവൻ വദനപങ്കജാഹുതിം
ചന്ദ്രഹാസമസിമാദദേ രുഷാ.

൩൨

വേണീബന്ധാൽ വലിച്ചുള്ളുദിതരസമിടം-
കൈക്കൊണ്ടാത്തമൂർദ്ധ-
ശ്രേണീം നേരാക്കി ദീപ്താസിഭിരിനിയ വലം-
കൈത്തലൈരത്യുദാരം
താനേ തൻകണ്ഠകാണ്ഡപ്രഹരണസമയേ
കൈവളർത്തു വിശേഷി-
ച്ചാനന്ദം പത്തുവക്ത്രങ്ങളുമിരുപതു ഹ-
സ്തങ്ങളും വീരമൌലേഃ.

൩൩

പ്രൌഢാത്മാ കണ്ഠവാടീം ത്രുടിതഘനസിരാ
ബന്ധമാസ്കന്ധമൂലം
പാടേ ഛേത്തുംവിധൌ, വിസ്മയമൃകിലു ഭ-
ക്ഷാരിയേ സാക്ഷിയുള്ളൂ;

വാടീലമ്മന്ദഹാസം നതിഫണിതികരം തേ-
ടീലഹോ! ഗദ്ഗദത്വം
കോടീലാ ചില്ലിപോലും വദനദശകമേ-
കൈകമാസീൽ പ്രസന്നം.

൬൮

*നിസ്ത്രിംശപ്രതിബിംബിതോഽപി യദുരഃ-
കമ്പോ ന വീരവ്രത-
പ്രൌഢിസ്സേതി ന ചന്ദ്രഹാസമധുനോൽ
കണ്ഠച്ഛിദാ കർമ്മസു
യോ ജുഹ്വൻ സ്വശിരാംസി ശങ്കരപുരോ
ഹാകാരവൈരേണ ന
സ്വാഹാകാരമുദാജഹാര സ ദശ-
ഗ്രീവഃ കഥം കഥ്യതേ.

൬൯

സോപഷ്കൃത്യ ഹൃതേഷു മൂർദ്ധസു ജവാ-
ദന്തഃസ്ഫുടിതാ ബഹി-
വ്യാകീർണ്ണകപാലികേഷു ദിവ്യലിപിഭിർ
ദൃഷ്ടാപി രാമായണം
ചിത്തേനാസ്ഖലിതേന യസ്തദധികം
ബ്രഹ്മാണമപ്രീണയ-
†ദ്ധീരോ നൈരൃതപുംഗവഃ കഥമസൌ
വീഥിം ഗിരാം ഗാഹതേ.

൭൰

പൃഥ്വീചക്രം ചകമ്പേ ഝടിതി ദശ ദിശോ
ഘോരവാതപ്രചാരാ-
സ്സപ്താംഭോരാശയശ്ച ക്ഷുഭിതജലഭരാ
ദുഃസ്ഥിതാ ഗോത്രശൈലാഃ

---

* "ഖഡ്ഗേ തു നിസ്ത്രിംശ-
ചന്ദ്രഹാസാസിരിഷ്ടയഃ." (ഇത്യമരഃ).

† "[illegible] കഃ പ്രഥമായ [illegible] വീരായ വൈരായതേ."
(എന്ന പാഠാന്തരം).

ഛിത്വാ മൂർദ്ധ്നോ നവാപി സ്വയമഥ ദശമം
ഛേത്തുമുദ്യച്ഛമാനേ
രക്ഷോനാഥേ ക്ഷണേന ത്രിജഗതി ചില ക-
ല്പാവസാനഭ്രമോഽഭൂൽ.

൨൧

പങ്ക്തിഗ്രീവേ തദാനീം നിജദശമശിര-
ശ്ഛേദനായാത്തശസ്ത്രേ
സന്തപ്താസ്തത്ര സന്ത്രാസപരവശധിയോ
ലോകപാലാസ്സമസ്താഃ
കിംച പ്രോദ്ഭൂതതൽസാഹസമുദിതസം-
ഭ്രാന്തിസന്തോഷലോല-
സ്വാന്തോഽതർക്കാനുസാരിഷ്ണുസ്സമജനി ഭഗവാൻ
പാർവ്വതീപ്രാണനാഥഃ.

൨൨

പ്രാദുർഭൂയ പുരസ്താദഥ സ ഭഗവാൻ
"മാ മാ കൃഥാഃ സാഹസം
ഭോ ഭോ വത്സ! ശിരാംസി സന്ദധതു തേ
ലങ്കേശ്വരേ"ത്യാലപൻ
സദ്യഃ പാടിതകണ്ഠകീകസകണാ-
കീർണ്ണാം തദംസസ്ഥലീം
സ്വേനേഭാജിനപല്ലവേന മൃദിതഃ
പ്രാസ്പ്രോടയദ്ധൂർജ്ജടിഃ.

൨൩

മാനാദ്ധ്മാതഃ കൃതാഭ്യുദയഃ പ്രരൂഢ-
ശ്രീമന്മൂർദ്ധശ്രേണിവിഭ്രാജമാനഃ
സ്ത്രീമദർദ്ധാംഗേ വഞ്ചയിത്വാ സ്വകേന
പ്രീതസ്തസ്യോദരേകപാദേ പപാത.

൨൪

പഞ്ചാനാം പാവകാനാമപി മഹസി തപോ
ദുശ്ചരം യശ്ചരിത്വാ
*പ്രച ഛിത്വാ കണ്ഠമാലാം പാധി ഭവതി ദശാഃ
പാർവ്വതീപ്രാണനാഥേ

---

* 'സമാസേഽനഞ്പൂർവ്വേ ക്ത്വോ ല്യപ്.' എന്ന സൂത്രപ്രകാരം 'പ്രച്ഛിദ്യ' എന്നു വേണം.

ആവിർഭൂതേഷു വക്ത്രേഷ്വമരവരസഭേ*
യോഷിദിത്യദ്രികന്യാം
ന പ്രാണംസീൽ സ വാചാം കഥമിഹ വിഷയം
ഗാഹതേ നൈഗമേന്ദ്രഃ.

൪൫

സന്തുഷ്ടേ തിസൃണാം പുരാമപി രിപൌ
കണ്ഡൂലദോർമ്മണ്ഡല-
ക്രീഡാകൃത്തപുനഃപ്രരൂഢശിരസോ
വീരസ്യ ലിപ്സോർവ്വരം
യാച്ഞാദൈന്യപരാങ്മുഖി രാക്ഷസപതേ-
ശ്ചിത്രം! മിഥസ്ത്വം വൃണു
ത്വം വൃണീഷ്വേത്യഭിതോ മുഖാനി കലഹാ-
യന്തേ സ്മ തസ്മിൻ ക്ഷണേ.

൪൬

ലബ്ധ്വാ മൂർദ്ധേന്ദുചൂഡാഭരണകരുണയാ
വിശ്വലോകാഭയശ്രീ-
വിഖ്യാതം സായകോത്തരംഗം വരമുദിതമദോ-
ദ്രേകനിർന്നിദ്രചേതാഃ
നിദ്രാവൈകണ്ഠസേവ്യാമയവരയുഗളീ-
വഞ്ചിതൌ സ്വാന്തജൌ തൌ
ധിക്കർവ്വന്നുഗ്രതേജാ ഭയഭ്രമിതധനേശോ-
ജ്ഝിതാം പ്രാപ ലങ്കാം.

൪൭

ലങ്കാപുരീമുപഗതം ഗിരിജാസഹായ-
കാരുണ്യലബ്ധവരഗർവ്വിതമേകവീരം
ആകർണ്ണ്യ രാവണമശേഷനിശാചരാസ്തേ
പാതാളഗാസ്സമുപതസ്ഥുരദഭ്രഖേദാഃ.

൪൮

തേഷാം സ്വസാരമഥ ശൂർപ്പണഖാം സ വിദ്യു-
ജ്ജിഹ്വായ വിഹ്വലിതവിഷ്ടപചക്രവാളഃ

* 'സഭാരാജാമനുഷ്യപൂർവ്വാ.' എന്ന സൂത്രംകൊണ്ടു നപുംസകത്വം.

മണ്ഡോദരീം പ്രിയതമാമുപളഞ്ജമാനോ*
　　ലങ്കാപുരേഽരമത രാക്ഷസചക്രവർത്തീ.

൪൨

പഞ്ചികെട്ടെന്നപോലെ രജതശിഖരിണം
　　പാണിപത്മേ വിലാസം
തഞ്ചിക്കയ്യിൽക്കൊണ്ടു പതൻപതുമറികളിയ-
　　മ്മാനയാക്കും ദശാസ്യം
അഞ്ചിക്കൊഞ്ചിക്കുഴഞ്ഞാകുലതരമാറല-
　　ച്ചെപ്പുതൽ പുല്കി പ്രസാദീ
കഞ്ജത്താർബാണവൈരീ വരമരുളിന ലം-
　　കേശപരന്നാരുമൊപ്പാ.

൪൩

ജവേന ചലിതേ ഗിരൌ ഝടിതി വീതകോപോദയാ
　　ചകാര ജഗദീശിതുസ്സപദി മുഗ്ദ്ധ്യ കണ്ഠഗ്രഹം
†തദാത്വഭയസംഭ്രമസ്ഖലിതരത്നകാഞ്ചീഗുണാ-
　　വലംബിതദുകൂലസംവൃതനിതംബബിംബാംബികാ.

൪൪

സമ്പൂർണ്ണത്വേന തന്നേ സതതമുദിതനാ-
　　കേണമേണാങ്ക, നക്ത-
ന്നംഭോജന്മങ്ങളെല്ലാം വിരിവതിന പരം
　　മൂട്ടക്കൂടാതവണ്ണം,
വൻപാർ പൂന്തെന്നൽ ബന്ദീകൃതവിബുധവധൂ-
　　നീവികമ്പേന മുൻപേ
സംഭാവ്യാത്മാ തദങ്കേ വിഹൃതിമകൃത ലം-
　　ങ്കേശപരന്നാരുമൊപ്പാ.

൪൫

നിശാന്തനാരീപരിധാനധൂനന-
　　സ്ഫുടാംഗസാവ്യൂരഷു ലോലചക്ഷുഷഃ
.പ്രിയേണ തസ്യാനപരാധബാധിതാഃ
　　പ്രകമ്പനേനാനുചകമ്പിരേ സുരാഃ.

---

* 'ഉപലാളയാനഃ' എന്നല്ലേ സാധാരണപ്രയോഗം?

† 'തത്കാലസ്തു തദാത്വം സ്യാത്'–(ഇത്യമരഃ).

൪൯

ഭീതസ്വാന്തോ മഹേന്ദ്രൻ കഴലിണപണിവാൻ
ഗോപുരം കാത്തുനില്ക്കു-
ന്നോരേക്കണ്ടും പറഞ്ഞും പലവഴിയിലിര-
ന്നീടിലും, കഷ്ടം പാപം!
ഘോരം ഭ്രൂവല്ലികൊണ്ടങ്ങവരൊടിടയിടെ-
ത്തല്ലുകൊണ്ടാനകണ്ഠ-
മൂരക്കോൽകൊണ്ടുകൊള്ളപ്പെരിച്ചു ജഗതി ല-
ങ്കേശ്വരന്നാരുമൊവ്വാ.

൫൦

യദ്ദ്വാരപാലൈർമ്മണിദണ്ഡഹസ്തൈഃ
കിരീടകോടീഷു കൃതപ്രഹാരാഃ
കൈങ്കര്യസിദ്ധ്യൈ കമലാസനാദ്യാ
നാകൗകസോ നാവസരം ലഭന്തേ.

൫൧

രക്ഷോനാഥാ! ജയേതി പ്രണമനമുഖരിയ-
ന്നന്തിയാംനേരമെ വ-
ന്നൽക്കുലോല്ലാസിരത്നപ്രഭയിലുലകിടം
മുങ്ങുമാറങ്ങുപാരന്തേ
അർക്കാലോകാവസാനേ നിരവിൽ നിലവിള-
ക്കെങ്ങു വയ്ക്കുന്നപോലെ
നില്ക്കേണം മുഴുമെട്ടും ഫണിവരരിഹ ല-
ങ്കേശ്വരന്നാരുമൊവ്വാ.

൫൨

വാനോരെപ്പോരിൽമണ്ടിച്ചിടയിലുടനടൻ
കൊണ്ടുപോന്നോരപുഷ്പോ-
ദ്യാനേ മണ്ഡോദരീതുഷ്ടികരം മമമണിവാൻ
നട്ടു നട്ടുവശോകം
ഉന്നാപാദം വളർന്നീടിന കനകലതാ-
വാടി പാടേ നനപ്പാൻ
താനേപോന്നും വരേണം ത്രിദശതടിനി ല-
ങ്കേശ്വരന്നാരുമൊവ്വാ.

ഗദ്യം ൨.

അഥ കൈകസീസുകൃതവിഷതരുവിഷ്വദ്രീചീനമൂലനാരാചേന, പുലസ്ത്യമുനിതപസ്യാപ്രദീപകജ്ജലകന്ദളേന, പ്രമഥപതിപ്രസാദതപനാതാപനശക്തിസർവ്വസ്വേന, മന്ദീകൃതമഹേന്ദ്രേണ, ബന്ദീകൃതസുരസുന്ദരീകചബന്ധസൌഗന്ധ്യവാസിതകരതലാന്ദോളിതചന്ദ്രഹാസധാരാസമുത്ഥിതകീർത്തികന്ദളീകബളനാദുസ്ഥിതദിശാചക്രവാളേന, വഹ്നിമപി നിഹ്നുവാനേന, ദണ്ഡിനമപി ദണ്ഡയതാ, പ്രചേതസമപി വിചേതീകുർവ്വതാ, ഈശാനമപി വിദ്രാവയതാ, വസൂനപ്യവസൂകൃതവതാ, ചന്ദ്രമപി നിന്ദതാ, രവിമപി രാവയതാ, വിദ്രാവ്യമാണവിദ്യാധരേണ, ഗന്ധർവ്വഗർവ്വസർവ്വംകഷേണ, കിംപുരുഷകുടുംബകമ്പനലമ്പടേന, യക്ഷകുലപ്രക്ഷോഭണദക്ഷിണകൌക്ഷേയകോൽക്ഷേപേണ, കിന്നരനികരഖിന്നതാവദാന്യസന്നാഹേന, നിർജ്ജരചിന്താതന്തുദനീരന്ധ്രരഥനേമിനിർഘോഷേണ, ഗ്രഹഗളഗ്രഹവ്യഗ്രനിരർഗ്ഗളവിക്രമേണ, കാലതുല്യധുരന്ധരേണ, ദശകന്ധരേണ സമാക്രാന്തേഷു സകലലോകേഷു, മതപസ്ഥായേ മേരൌ, കലിതസന്ത്രാസേ കൈലാസേ, ഭഗ്നകന്ദരേ മന്ദരേ, *സന്ത്രസ്തേ പാരിയാത്രകേ, സഹ്യേതരപീഡ്യേ സഹ്യേ, സമ്പ്രാപ്തവിലയേ മലയേ, ഘൂർണ്ണിതാനി താമ്രപർണ്ണീഗർഭതോയാനി, ചൂർണ്ണിതാനി ചൂർണ്ണീകല്ലോലജാതാനി, കബളിതപ്രായാനി കാവേരീജലാനി, കലുഷിതാ കളിന്ദകന്യാ, പ്രാപ്തഭംഗാ ഗംഗാ, കുശലേതരാഃ കോസലാഃ, മോഹശാലിനോ ഹൈഹയാഃ, വ്യാകുലാഃ കേകയാഃ, സംഹൃതകളകളാഃ സിംഹളാഃ, മാനഹാനിവന്ധ്യാ മഗധാ, നിഷിദ്ധമര്യാദാ നിഷധാ, വിസ്മൃതനിദ്രാസുഖാ മദ്രാഃ, കലഹപ്രാപ്തഭംഗാഃ കലിംഗാഃ, തുരംഗഭംഗസങ്കുലാസ്ത്രിലിംഗാഃ, രക്ഷോരവഭീതകർണ്ണപുടാഃ കർണ്ണാടാഃ, വന്ധ്യമുത്തരംഗാഃ വംഗാഃ, ജ്വലിതാനിശ്ചോളാശ്ചോളാഃ, ഭീതിതരളാഃ കേരളാഃ, പരിഹൃതതാണ്ഡവാഃ പാണ്ഡ്യാഃ കിംബഹുനാ സർവ്വത്ര സദൈവ ചതുർദ്ദശഭുവനേഽപി വിനമ്രാ ധരാ, നിവൃത്താ വിദ്യാ, വിരതാനി സുരതാനി, സ്വാഹാകാരം വിനാ ഹാഹാകാര ഏവ കേവലമാവിരാസീൽ.

* 'സന്ത്രസ്തേ പാരിയാത്രേ' (പാഠാന്തരം).

൩൭

സ്വർഗ്ഗം ഭർഗ്ഗം ത്രിദശനിവഹൈർ-
മ്മേദിനീം ഖേദിനീം താം
ശൈലാൻ ലോലാൻ ഭയതരളിതാ-
ഭോഗിനോ ഭോഗിനോഽപി
കിം നാനോകൈസ്തൈസ്സകലമയഥാ
വസ്തുപതിപ്രാഗല്ഭ്യതാനീ-
ദ്ദോരാഘാതപ്രസഭചലിതൈ-
രാവണോ രാവണോഽസൗ.

൩൮

ഏവം ഭൂതേ പ്രപഞ്ചേ ഭയപരവശരാ-
യങ്ങുമിങ്ങും കിടക്കും-
ദേവവ്രാതങ്ങളിന്ദ്രാദികൾ വിധിഗിരിശ-
ന്മാരൊട്ടുംകൂടി മെല്ലെ
ദേവാനാം ദേവമംഭോരുഹനയനമഥാ-
ലോകിതും കൗതുകത്താൽ
കൈവല്യശ്രീകളിക്കും കലശജലനിധിം
നോക്കി നേരേ നടന്നാർ.

൩൯

ചക്രപാണിതിരുമാറിൽവാണ തുളസീസു-
ഗന്ധഭരവും മഹാ-
ലക്ഷ്മിതൻകുളർമുലക്കണിഞ്ഞ മൃഗനാഭി-
സൌരഭ്യവുമാവഹൻ
മുഖ്യപാൽക്കടൽതരംഗമാലയിലിറങ്ങി-
വന്ന മൃദുമാരുതൻ
തൽക്ഷണേന സുഖരോമാഞ്ചകാര സുരപുംഗ-
വാനസുരപീഡിതാൻ.

൪൰

മന്ദമന്ദമണിതെന്നൽ വന്നവഴി നോക്കി
നോക്കിയണയും വിധൌ
മുന്നിലങ്ങു കണ്ടീടിനാരിനിയ പാൽപ്പ-
യോധിമമരേശരാഃ

ന്നു പുണ്യ,മതിലും മുകുന്ദതിരുമാറിൽ
മിന്നി നവസൂര്യനോ-
ടൊന്നിനൊന്നു പിശകുന്ന കൌസ്തുഭമഹാമ-
ണിപ്രഭയുമഞ്ജസാ.

൧൭

ഏലാപരിഷ്വംഗലസത്തമാലം
വേലാധിരൂഢസ്ഖലദൂർമ്മിമാലം
പ്രൈക്ഷന്ത ദേവാ മനസോഽനുകൂലം
പയഃപയോധേരചിരേണ കൂലം.

൧൮

പാരമമ്പിന പെരുമ്പറധ്വനിയെ വിഷ്ണു-
ലോകഹരിണീദൃശാം
ചാരുഗീതനിനദങ്ങളോടിടകലർന്നു
കേട്ടമഥ ദേവതാഃ
ക്ഷീരസാഗരതരംഗവാതപരിപൂർണ്ണ-
മാണകരപാഞ്ചജ-
ന്യാരവം ഘുമുഘുമെന്നു കേട്ടമധികപ്ര-
മോദമുപലേഭിരേ.

൧൯

ക്ഷീരസിന്ധുവിലനന്തനായ വളർമെത്ത
സീമനി രമാമുല-
ക്കോരകം തഴുകി യോഗനിദ്രയൊടു പള്ളി-
കൊണ്ട പരപൂരുഷം
ദൂരവേ സപദി കണ്ടനേരമതിഭക്തി-
പൂണ്ടു കരകുഡ്മളം
ചാരുമൌലിയിൽ നിധായ ദീർഘമവനൌ നി-
പേതുരമരേശ്വരാഃ.

൨൦

*വണങ്ങി വിബുധാളികളെന്നളവു പദ്മനാഭൻ തെളി-
ഞ്ഞുണർന്നു കണികണ്ടിതമലാർവധൂമുഖാംഭോരുഹം

---

* "തേ ച പ്രാപുരുദന്വന്തം
ബുബുധേ ചാദിപൂരുഷഃ
അവ്യാക്ഷേപോ ഭവിഷ്യന്ത്യാഃ
കാര്യസിദ്ധേർഹി ലക്ഷണം."
എന്ന രഘുവംശശ്ലോകത്തെ അനുകരിച്ചിരിക്കുന്നു.

അനന്യപരൈരാസ്തികങ്ങളമതിഗമ്യലോകാന്നൃണാം
മനീഷിതഫലാവാപ്തിയെ പ്രകടയന്തി തേ ഭാവിനീം.

൩൭

ആരാൽ ചാണായിതപ്പോളമരപരിഷദാ-
മാർത്തിയെച്ചെന്നു കാണ-
ന്നേരം തന്നേ ശമിപ്പിച്ചുതുള്ളൊരു മഹാ-
പ്രാഭവത്തിൻനിധാനം
പാരീരേഴും ഭരിപ്പാൻ പുരികലതികയാ-
ക്ഷീണദീക്ഷം കനക്കം-
കാരുണ്യത്തിന്നധീനേക്ഷണമതിമതക-
ല്പദ്രുമം പത്മനാഭം.

൩൮

ഉന്നമ്രേ പന്നഗാധീശ്വരമണിതളിമേ
ചെമ്മെറെഴുന്നേററിരുന്ന-
മ്മിന്നും മന്ദസ്മിതംകൊണ്ടമരമുനികളെ-
പ്പേർത്തുമാനന്ദയന്തം
തന്നുള്ളിൽ പ്രേമമേറ്റും മലരിൻമകൾകണ-
ക്ഷത്തിനൊത്താങ്ങിനില്പം.
പൊന്നിൻകാഞ്ചീഗുണത്തക്കരകമലതലം-
കൊണ്ടു സംഭാവയന്തം.

൩൯

പ്രാജ്യാഭോഗം വിളങ്ങീടിന നവനവപീ-
താംബരപ്രൗഢികൊണ്ടു
പാശ്വേ പാടേ പടർന്നാരിളവെയിലിളകു-
ന്നഞ്ജനാദ്രീന്ദ്രതുല്യം
സ്വേച്ഛാമാത്രീണം ചരസ്ഥാവരമയമഖിലം
വിശ്വചക്രം വിറക്ക-
ന്നോജസ്വ്യാത്മാനമാത്മജ്ഞരെ തടവിന യോ-
ഗീശ്വരൈരാശ്രിതാംഘ്രിം.

൪൰

നാളീകനേത്രനെ വണങ്ങി വണങ്ങി വാനോർ-
പാളീ വിരിഞ്ചപുരശാസനവാസവാദ്യാ

മേലേ നിറഞ്ഞ പാദകതിരസന മേലേ-
മേലേ പുകണ്ണിതു ഗിരാ പരമം പുമാംസം.

൱൭

നാരായണായ നളിനായതലോചനായ
നാമാവശേഷിതമഹാബലിവൈഭവായ
നാനാചരാചരവിധായകജന്മദേശ-
നാഭീപുടായ പുരുഷായ നമഃ പരസ്മൈ.

൱൮

തൊഴുകരമിത പോററീ! പുത്തനായ് പോന്നപൊങ്ങും
മഴമുകിലൊടു ചുങ്കം വാങ്ങുമുത്തുംഗമൂർത്തേ!
തെളിവൊടു തിരുവുള്ളം വന്നു തിക്കിക്കിടക്കും-
മിഴിമുനയതൾ, ഞങ്ങൾക്കാശ്രയം നിൻ പദാന്തം.

൱൯

ഉലകിടമിതശേഷം പോററപാലിച്ചൊടുക്കും-
കളികലതമമേയപ്രാഭവന്തം ഭവന്തം
മലർമകളൊടുസാർദ്ധം മുൻപിലധ്യക്ഷയന്തോ
നലമൊടു ചരിതാർത്ഥാ ഹന്ത! നാം തമ്പിരാനേ!

൱൰

പരിചരണപരാണാം ദേവ! ഞങ്ങൾക്കിതാനീ-
മതുലക കരുണാബ്ധേ! കാൽക്ഷണം വീക്ഷണാന്തം
ശരണമിതൊരുനാളും നീയൊഴിഞ്ഞില്ല പോററീ!
ചരണസരസിജേ വീണാശ്രയാമോ നികാമം.

൱൰൧

ഇച്ഛാജ്ഞാനക്രിയാശക്തികളൊടു കളിയും-
പൂണ്ടു വിശ്വം ചമച്ചും
നിശ്ശേഷം കാത്തുമിന്നിപ്രളയദശയിൽ നാ-
സ്ഥിതാപവും ചേർത്തു നീണാൾ
സ്വച്ഛമാത്മാവായ് വിളങ്ങീടിന പരമസുഖോ-
ദ്യോതമേ! മുൻപിൽ നേരേ
പശ്യന്തോ നിന്നെ വിശ്വംഭര! വരദ! കൃതാ-
ർത്ഥാ വയം തമ്പിരാനേ!”

൧൪

ഇത്ഥം പുരസ്കൃത്യ വിധിം സശക്രാ-
ള്ളുത്താംസരത്നാംശുപിശംഗിതാംഗൈഃ
ഉദ്യോഗഭാജാ വചനായ മന്ദ-
സ്മിത്യാ മുകുന്ദന്ന മുഖം വിളങ്ങീ.

൧൫

തിരുവുള്ളമഴിഞ്ഞുകൊണ്ടു തസ്യാ-
ഫലമപ്പാടിതി നാമ സന്ദധാനാ
ഒരു തേൻകണികാ സമേത്യ താനേ
പെരുമാറീ സുരലോകകർണ്ണരന്ധ്രേ.

൧൬

മേളന്താവുന്ന തൂവെൺമുറുവൽ തുണയുമായ്
ബാലവെൺചാമരാളീ-
മോലക്കംപൂണ്ടു വീശിച്ചുഴലെ നിറമെഴും
വിണ്ണുലോകാംഗനാനാം
കോലപ്പൊൻകങ്കണാനാം നിനദമണികരാ-
ഗ്രേണ ഭംഗ്യാ വിലക്കി
ത്രൈലോക്യാധീശനുല്പൽസ്മിതമധുരമുഖോ
ധാതൃമുഖ്യാൻ ബഭാഷേ.

൧൭

„ജയ പുരഹര ശംഭോ! വേധസേ സൌഖ്യമല്ലീ?
ദയയൊടുലകം ദേവാധീശ! കാക്കുന്നതല്ലീ?
നയമിയലിന വിണ്ണോർവീരർ വേഗേന ജന്യേ
ജയമസുരരൊടെത്തുന്നേരമെത്തുന്നതല്ലീ?

൧൮

അപി കുശലമമർത്ത്യാസ്സാമ്പ്രതം സ്വാഗതം വ-
ജ്രമിതദനുജദംഭാ കിന്നു ദംഭോളികേളിഃ?
അപി ധിഷണമനീഷാനിർമ്മിതാ നീതിമാർഗ്ഗാ-
സ്ത്രിദശനഗരയോഗക്ഷേമകൃത്യേ ക്ഷമന്തേ.‟

൧൯

മധുരാമിതി ഭാരതീം ഗഭീരാം
മധുവിദ്വേഷി മുദാ പറഞ്ഞനേരം
ചതുരാനനനാമദേ തദാനീം
പണ്ഡിവാചാം തിലശൌഘചിത്തവേദീ.

വൃ ൧

ഓരോതരത്തിൽ കളിയായിതല്ലോ!
നേരേ ദശഗ്രീവനിയോഗഭാജാം
വൈരാഗ്യമേറ്റുന്ന മുനീശ്വരാണാം
നിരുക്ഷ മുട്ടിച്ച നടക്കതന്നെ.

വൃ ൨.

കേൾക്കേണം തമ്പിരാനേ! ചരിതമിതുദശ-
ഗ്രീവനെക്കൊണ്ടു ഞങ്ങൾ-
ക്കാക്കം പോക്കില്ലാരോരോ പരിവികൾ പഴകീ-
തായിതിപ്പോളശേഷം
ആർക്കുള്ളു ഞങ്ങളെന്നുള്ളതുമവനറിയു-
ന്നില മാപാപി നീളെ-
പ്പാർക്കുന്നോനിന്നമസ്സാർ പെരുകിന കരുണാ-
സദ്മമേ! പദ്മനാഭാ!

വൃ ൩.

സുത്രാമാ തത്ര പാത്രം വിതരതി, ദഹനൻ
പാചകൻ, ദണ്ഡധാരി
കത്തിക്കൊൾവാൻ, മുറിപ്പാൻ നിരൃതി, കഴുകുവാൻ
പാശധാരി ജലാത്മാ,
ഉദ്യാനേ പൂവറുപ്പാൻ പവന,നറുതുറ-
ന്നീടുവാൻ വിത്തപാലൻ,
ചൊൽക്കൊള്ളും ഗോപുരം കാപ്പതിനഴകെഴുമീ-
ശാനനാശാന്തരേ ചതാഭ.

വൃ ൪

തണ്ടുകൾ പാട്ടുപാടും മുനിവരനധുനാ
നാരദന്നംഗനാനാം
കണ്ടിരാർക്കുന്നൽ ചിക്കുന്നിതു ബത! പരിപൂ-
ർണ്ണേന്ദുമണ്ഡാക്ഷധാരി
കൊണ്ടാടേണം വസന്താദികളിതുപുറവും
നിന്ന കൈക്കൂപ്പി മേളം
തണ്ടും പൊൽത്താമരപ്പൂ പുഷ്കരിശിൽ വിരിയി-
ക്കണമാരോഗ്യദാതാ.

വൃ ൩

ആസന്ധ്യം കണ്ട കല്ലും മരവുമുടനിള-
ക്കേണമൈരാവതം ചെ-
ന്നാത്തുംഗം വാജിരത്നം പുതിയപൊതി ച്ചമ-
ന്നീടുവാനുദ്ധഖേദം
നാൾതോറും നാകനാരീജനമടിതളിച്ചു-
ശ്ലീട്ടുവാൻ ചാടിഴപ്പാ-
നയ്യാ യാതൃം പെരുംപോത്തലമിഹ വചനാ-
ഡംബരം തമ്പിരാനേ!

വൃ ൪

പറികണന്തു കണ്ടോരൊട്ടു ജഗതി ഭണ്ഡാരമൊരുവ-
ന്നിരക്കുന്നീലെങ്ങും നിശിചരസമൂഹൈരപഹൃതം
പരിക്ഷാമാ ധർമ്മാ നിഗമകഥയും മാഞ്ഞിതധുനാ
പരക്കെച്ചൊല്ലേണ്ടാ പരവശമിദം പശ്യ ഭുവനം.''

വൃ ൫

ഇതി വദതി വിധൌ വിഷാദമെല്ലാം
മതിമതിയെന്നുടനേ പരിസ്ഫുരന്തീ
മധുമഥനമുഖാരവിന്ദമദ്ധ്യോ-
ദ്ഗളിതവരീ കില കാചി വാങ്മതല്ലീ.

വൃ ൬

"ഖേദിച്ചീടായ്ക ദേവാസ്സകലമിതുധരി-
ച്ചേൻ ദശഗ്രീവനിമ്മ-
ര്യാദൌഘം നിങ്ങളോടല്ലഖിലവുമവനെ-
ന്നോടു ചെയ്തു ഹതാത്മാ
ത്രാസം കൈവിട്ടിദാനീം വിരവൊടു സുഖമേ
ഗമ്യതാം വൈകിയാതെ
പോർത്തിങ്ങും പങ്ക്തികണ്ഠോനപയമരുതിപെട്ടു-
പ്പൻ വികല്പംവിനാ ഞാൻ.

വൃ ൭

നൂനം ഞാനൊന്നു ചൊല്ലുന്നിതു ദശമുഖദു-
ശ്ചേഷ്ടിതം മാററുവാൻ ഞാൻ-
താനങ്ങായതനായോരല്ലവു വരവു നി-
ങ്ങൾക്കു മംഗല്യഭാജാം;

സാനന്ദം പോയ്പിറപ്പേൻ ദശരഥസുതനായ്
നാലുമൂന്നാളിലിപ്പോൾ
വാനോരെല്ലാം പിറന്നീടുക വിവിധതപൂ-
ണ്ണനോപായേ വാനരാണാം.''

൫൦

ഏവ്വം വാണീമിവണ്ണം തെളിവിനൊടരുളി-
ച്ചെയ്തു മെല്ലെ മറഞ്ഞു
പൊൽത്താരിൽത്തയ്യലാളാം നളിനിയിൽ വിളയാ-
ടുന്ന ശൃംഗാരഭൃംഗം;
ഭക്ത്യാ വന്ദിച്ചു നേരേ സ ഹി സുരഗണവും
പത്മജാതികണ്ഠാരിഭൃത്തിം
ചിത്തേ നിധായ്യ നാഥാം, നിജനിജഭവനം
പ്രാപ്യ മോദിച്ചിരുന്നു.

രാവണോദ്ഭവം സമാപ്തം.

---

## രാമാവതാരം.

൧

*ശ്രീമേവീടുന്ന വീരാസനവടിവു കലം-
ന്നാസ്ഥിതം, ജാനുഭാഗ
വാമം വിന്യസ്യ ഹസ്താംബുജമിതരകരേ
ബോധമുദ്രാം ദധാനം,
ആമോദാദീക്ഷമാണം കരധൃതകമലാം
മൈഥിലീം പാർശ്വസംസ്ഥാം,
കാമമ്മ്യാഭം തൊഴുന്നേൻ കടകമകുടഹാ-
രാദിഭൂഷം പുമാംസം.

---

* ''ഏകം പാദമഥൈകസ്മിൻ
വിന്യസ്യോരൗ തഥേതരം
ഋജുകായോ വിശേദ്യോഗീ
വീരാസനമിദം സ്മൃതം.''

എന്നു വീരാസനലക്ഷണം.

''വീരാസനൈകനിഷ്ഠാനാമ്പൃഷ്ഠീണാ-
മപി സമം ഗസിതവേദികൈർദ്ധ്യാ
നിവാതനിഷ്കമ്പതയാ വിഭാന്തി
യോഗാധിരൂഢാ ഇവ ശാഖിനോഽപി.''

എന്നു കാളിദാസർ.

൧.

ത്രൈലോക്യത്തിന്നു പദ്മനാഭചരിതം
കർണ്ണാമൃതം മേല്ക്കുമേൽ
മാലോകർക്കതിലും മനോഹരമഹോ!
രാമാവതാരോത്സവം
മാലാറീടുവതിന്നു പാർക്കിലതു നീ
തോഴാ! ചെവിക്കൊൾക പൂ-
മാലാസൌരഭസാരമൻപൊടു മുക-
ർന്നുംവണ്ണമാനന്ദനം.

൨.

പ്രാദുർഭാവാ മുരാരേഃ കതികതി മഹിതാ-
സ്സന്തഹോ! കന്ദപമീഷു
ശ്രീരാമാഖ്യാവതാരോ ജയതി സുചരിതൈ-
ർവിശദമംഗല്യമായി,
വക്രാന്തിക്ഷാന്തിസത്യപ്രഥിമവിനയഗാം-
ഭീര്യസൌന്ദര്യധൈര്യ-
സ്ഥൈര്യാദിഃ കാസ്യ വാ സംഭവതി ജനിഷു സം-
ഭ്രയ ഭ്രമാ ഗുണാനാം?

൩.

കണ്ടാലേറ്റം കൺകൾക്കു മണിഭവനമനോ-
ഹാരിണീ, രാജലക്ഷ്മീ-
കണ്ടാശ്ലേഷം കലർന്നുള്ളഖിലവസുമതീ-
പാലമാലാഭിരാമാ,
ഭണ്ഡാരംകൊണ്ടുപൂർണ്ണാ, ഗജമദസുരഭീ-
ഭൂതശൃംഗാടകാ,* പ-
ണ്ടുണ്ടായീപോലയോദ്ധ്യാനഗരി പരിചിതാ¶
രാജധാനീ രഘൂണാം.

൪.

ലോകാലോകോല്ലസൽഗോപുരഘനപരിഘാ-
ലംകൃതാ, ഭംഗിക്കൊ-
ണ്ടാകാശത്തോടുരുമ്മീടിന കനകമഹാ-
സാലമാലാഭിരാമാ,

* 'ശൃംഗാടകചതുഷ്പഥേ' (ഇത്യമരഃ).
¶ പരിചിതാ = പരിശോഭിതാ എന്നുമാം.

൧൦

സന്നായകോത്കൃഷ്ടഗുണോ മഹാത്മാ
ലോകോത്തരാലംകൃതിരസ്തദോഷാ
വിശുദ്ധവൎണ്ണോത്തമഗുംഫിതാ യാ
ഹാരാവലീ കാവ്യകഥാഭിരാമാ.

൧൧

വെണ്മാടപ്പന്തി, ചന്ദ്രോദയമണിഭവനം,
ത്തുമണിക്കെ,ട്ടോരോരോ
പെൺമാൻനേൎക്കണ്ണിമാർവീട,ലർവിശിഖമഹാ-
സ്ഥാന,മാനന്ദശാലാ
കൺമായത്തട്ടുവട്ടത്തറകൾ, പരിമള-
പ്പുന്തലെന്നേവമാദ്യൈ-
രുല്ലാനാ,നന്ദയോദ്ധ്യാനഗരി മുഖരിതാ
ഗീതവാദിത്രഘോഷൈഃ.

ഗദ്യം ൧.

ഹരഹര! ശിവശിവ!! നാനാനഗരീ-
തിലകമയോദ്ധ്യാ നഗരിവിചാരേ,
ബഹുവിധരത്നസമൂഹംകൊണ്ടും
ജനപദമഹിമാചമയംകൊണ്ടും
കേളിവിനോദനമേളംകൊണ്ടും
പെരികിന പരിജനവിഭവംകൊണ്ടും
മേന്മേലൊത്തു നിരസ്താതങ്കം
വളരിപ്പുനഗരീം വാവായെന്നു പ-
ടക്കൂക്കൊണ്ടു വിളിക്കുംപോലെ
കാററേററുപരി കലർന്നിളകീടിന
കൊടിക്കൂറകൾകൊണ്ടതിരമണീയം
പടപൊരുതോരോ വിജയപ്പെരി-
ട്ടെട്ടുദിഗന്തേ കേളിമുഴുപ്പി-
ച്ചുച്ചഭിനശ്രീപെരുമാറീടും
ചേകവരെക്കൊണ്ടതിഗംഭീരാ.
യൌവനപരിമളമദമിളകീടും-
തരുണികളും ചില തരുണന്മാരും

മന്ദസ്മിതവും മധുരാലാപവു-
മനുസരണങ്ങളുമകമലരഴികയു-
മവനൊമറികയുമവരവർ പറകയു-
മുപവനവിഹൃതിയുമകിലണിമുലമേ-
ലമിഴുചൊരികിയുമരുതരുതെന്നും
പുൽകാമെന്നും പുഷ്പശരന്നിത
ചൊൽകാലെന്നും പൂമ്പൊടികൊണ്ടു വി-
തച്ചീടെന്നും പനിനീർകൊണ്ടു ത-
ളിച്ചീടെന്നും പൂന്തേൻപൊഴിയിൽ
പോകട്ടെന്നും പ്രാഭവമിന്നല-
മ്പന്നിതെന്നും പാർവ്വണചന്ദ്രന
തൊഴുകൈയെന്നും പറയുന്നോര-
ത്തന്യോന്യം ചില കലഹമിണക്കി വി-
മുഖതവിരോധമണഞ്ഞു പുണർന്നും
പുരികുഴൽകൊണ്ടഴകാന്തനെ മുടി-
പ്പുലരെപ്പുലരെപ്പൂണ്ടു കിടന്നും
മദനമഹോത്സവവിരതിയിൽ മാറ-
ത്തളുതാധരിമാർ മുലയിണയും വ-
ച്ചധരമധൂളീം തഡിതി നുകർന്നും
മഥിതണിതരതിബലമിളകീട്ടും ചില
നാനാവിശേഷവിനോദമനോജ്ഞാ.
വെണ്മാടങ്ങളിലുന്മേഷത്തോ-
ടിടയിലമർന്നും മാണിക്യോപല-
മാനസാ സഹസാ സന്ധ്യാസമയ-
ഭ്രാന്തിം കൈക്കൊണ്ടിണപിരിയും ചില
ചക്രാംഗാഹ്വയകരുണവിലാപവി-
ലോളിതമഹിതമനോഹരഭാഗാ.
നിത്യമിരുണ്ടുപുകഞ്ഞുണ്ടൊരിടം
വലരിപുമണിഗൃഹസമധുരഭാസാ,
മെത്തും മദ്ധ്യാഹ്നാഭമൊരിടം
ദിനകരകാന്തമണിദ്യുതിമഹസാ,
ശാരദശശധരബിംബംപോലെ
രജതസ്ഥലികൊണ്ടൊരിടം മധുരം,

൪൭

"മാന്യാത്മാവിനു യോഗിനാം തിരുമന-
ക്കാമ്പിങ്കലെന്തിങ്ങനേ
തോന്നീടുന്നതു ഗാധിനന്ദന! ഭവാ-
നെന്നോടു വിദ്വേഷമോ?
പൂർണ്ണാത്മാവു വിരോധകാത്മജനിവ-
ർണ്ണം ചെയ്കയില്ലെന്നുമേ
താൻനേടാതവർ കാഞ്ചനത്തിനറിയാർ
മാറെറന്നണത്താവതോ?"

൪൮

"ഇപ്പോഴം നിന്മാറെറാരുത്തക്ക്രിയരുതിക്കു ഞാൻ
കൊണ്ടുപോവൻ വരുത്താം
ഒപ്പം കോലുന്ന ലങ്കേശപരളജബലസ്ഥം-
കാരസംഹാരമെല്ലാം,
ഉല്പന്നം നിൻകലത്തിൻപരിഭവമനര-
ണ്യൂന്മരിച്ചുന്ന നീയോ
ചൊൽപ്പൊങ്ങുന്നച്ഛമനോ കേൾ പകരമതിനു മൃ-.
ത്തച്ഛമനോ ചെയ്തുതാർപോൽ."

൪൯

ഇത്ഥം പറഞ്ഞിരുവരും പിശകിപ്പിണങ്ങീ
പൃത്ഥ്വീശനും മുനിമഹേന്ദ്രനുമാവതെല്ലാം;
എത്തും പലക്ഷ്മിഹ തന്നിനവിന്നു ഭംഗ-
മെത്തുംവിധൌ മനസി കിഞ്ചന കോപലൌല്യം.

൫൦

"സംശ്രുത്യാഥ കഥം മയാ സഹ മൃഷാ
മദ്ധ്യേന്ന ഭം ഭാഷസേ?
ഭൂപാല! ത്വമതഃ പരം രഘുപതേ!
വത്സപ പുത്രൈസ്സഹ,
യാസ്യാമീ"തി തപോനിധാവതിരുഷാ
ഘോരം ബ്രുവാണേ മുനൌ,-
വല്ലിഭീപമഹാവനാദ്രിസഹിതാ
ഭൂമിശ്ചകമ്പേതരാം.

൩൧

പാരേ പങ്ക്തിരഥൻ പറഞ്ഞതു ചെവി-
ക്കൊണ്ടെന്നുമേ കൊണ്ടുപോയ്-
ക്കൂടാ രാമനെയെന്നു, കോപചടുല-
ഭ്രൂഭംഗഹുംകാരവാൻ,
ആടോപേന നടന്നിതമ്മുനിവരൻ
കഷ്ടം തദാ യാത്രചൊ-
ല്ലീടാതെ പൃഥിവീശനോടു, നിഖിലം
വിശ്വം നടുങ്ങീ തദാ.

൩൨

ക്രിയാണാം രക്ഷായൈ ദശരഥനൃപസ്യായ വിമുഖേ
മുനൌ വിശ്വാമിത്രേ ഭഗവതി ഗതേ സംപ്രതി ഗൃഹാൻ
തപോലേശക്ലേശാദുപശമിതവിഘ്നപ്രതിഭയേ
പ്രവൃത്തേ യജ്ഞം വാ, രഘുകുലകഥൈവാസ്തമയതേ.

൩൩

അതുപൊഴുതതുകേട്ടു വാമദേവൻ
ക്ഷിതിപതിയോടിതയോഗ്യമെന്നതന്നോ,
മതിയിലറിവു ചേർത്തുകൊണ്ടു
പദകമലങ്ങളിൽ പണിഞ്ഞു ഗാധിസൂനോഃ.

൩൪

“കോമളാംഗമപി നല്ല, രാമമയി! ലക്ഷ്മ-
ണേന സഹ ഹാ! തപോ
ധൂമമല്ലോ ബത! കുലക്ഷയത്തെയുമിയററു-
മിമ്മുനിമഹേശ്വരൻ”
ഭൂമിലോകപുരുഹൂതനോടുപദിദേശ
പങ്ക്തിരഥനോടുടൻ
വാമദേവവദനാംബുജോദ്ഗതവരിഷ്ഠ
വാക്യമിതി സാദരം.

൩൫

“എന്നെ നീററുമഭിരാമരാമവിരഹാഗ്നി,
കോപമിയലുംവിധൌ
പിന്നെ വിപ്രവരവാണിതാപമയവുമുള്ളു
നീററു”മിതി നീതിമാൻ

നിൎണ്ണയിച്ചഥ ഗുരോൎഗ്ഗിരാ നൃപതി ഖിന്ന-
ഭാവവുമകററിയ-
മന്നവൻ മഹിമവാനു കൌശികനു രാമ-
ചന്ദ്രനെ വിതീൎണ്ണവാൻ.

൨൬

"ഏഹി, ദേഹി കരുണാവലോകനം;
പാഹി നഃ ഖല"മിതി പ്രസന്നധീഃ
ആനനാമ ചരണാംബുജേ മുനേ
രാമലക്ഷ്മണ*സഹായവാൻ നൃപഃ.

൨൭

ചന്ദ്രനോടുപമചേൎന്ന രാമനെ നിരീക്ഷ്യ
കൌശികനു മാനസം
ചന്ദ്രകാന്തമണിയായ് ചമഞ്ഞിതു, ചകോര-
മായിതു വിലോചനം,
ഏററു ചൊൽവതു കുതൂഹലം കുമുദമായ് ച-
മഞ്ഞിതു, പയോധിതൻ-
ബന്ധുവായിതു മനോരഥങ്ങളും. തിരയായി
മോദഭരമഞ്ജസാ.

൨൮

"വിശ്വസൃഷ്ടാന്തരാപൂൎവ്വ-
ധാത്രേ കാരുണ്യമൂൎത്തയേ
ബ്രഹ്മക്ഷത്രമഹോധാമ്നേ
നമസ്തേ ഗാധിനന്ദന!"

൨൯

ഇതി ഭക്തിമതീം ഗിരം ബ്രുവാണഃ
സ്മിതമാധുൎയ്യതരംഗിതാസ്യചന്ദ്രഃ
സഹസാ സഹ സോദരേണ തസ്മൈ
മഹസാം †ശേവധയേ നനാമ രാമഃ.

൩൦

ഭക്ത്യാ നമന്തം സമുപേത്യ ദോൎഭ്യാ-
മുത്ഥാപ്യ രാമം മുനിസാൎവ്വഭൌമഃ

* സഹായവാൻ=സഹായസാഹിത്യ ഭാവപ്രധാനോ നിൎദ്ദേശഃ.
† നിധിൎന്നാ ശേവധിഃ (ഇത്യമരഃ).

ആമോദാദാരാദുപഗമ്യ സദ്യോ
രോമാഞ്ചിതോ മൂർദ്ധ്നി സഞ്ചുചുംബേ.

ഗദ്യം ൪.

(ദണ്ഡകം).

തദനു മന്ദകലാലംക്രിയാരത്നദീപാംകുരന്നേൽപ്രസാദം പുലമ്പീട്ടമാലോകനംകൊണ്ടു രാജൻ സമാജ്ഞാപിതോ മാതൃലോകേന ശ്രദ്ധാതിശോകേന ഗാഢം *പരിരഭ്യ മന്ദം വിസൃഷ്ടോ വിശിഷ്ടാനതാവത്രിലോകീവരിഷ്ഠം വസിഷ്ഠം നമസ്കൃത്യ പാർവെല്ലൂജ്ഞനപി പോർവില്ലുമമ്പും കരേ ധാരയൻ വാതലാവും മഹാലക്ഷ്മണോല്ലാസിനാ ലക്ഷ്മണേനാനുയാതോ നിരകെ വാദിത്രഘോഷങ്ങളും മേളികയും രാജമാർഗ്ഗങ്ങളിൽ പട്ടുപാവാട മുക്താവിതാനങ്ങളും പൊന്നിൻപറക്കോപ്പു മംഗല്യദീപങ്ങളെന്നിത്തരം വസ്തുവും തോരണശ്രേണി പൊന്നിൻകൊടിക്കൂറചേർന്നുന്നതം കേതുദണ്ഡോൽകരം പാട്ടുപാടേ നിവർന്നമ്പവേണ്ടാ ജയാശീർവ്വചോമംഗലപ്രക്രിയാബന്ധുരേ ചന്തമേറും പുരാഭ്യന്തരേ വിശ്വസ്ഥാന്തരാപൂർവ്വശില്പിപ്രമോദമേദുരാനന്ദകാരുണ്യവാത്സല്യകല്ലോലിതസ്വാത്മനോവാച്ഛയാവിട്ടമാശ്ചര്യവാരാന്നിധേർഗ്ഗാധിപുത്രസ്യ പാർശ്വം പ്രമോദാഭിരാമാനനേന്ദുഃ സ രാമഃ സമാസേദിവാൻ.

ന്യ ഫ

ലബ്ധ്വാ ശ്രീരാമചന്ദ്രം കഥമപി സഹ സൌ-
മിത്രിണാ ഗാധിജന്മാ
നിസ്തുല്യാനന്ദപാഥോധിയിൽ മുഴുകി മദി-
ക്ഷം †മനസ്സാരശാലീ
മെത്തീടും മംഗലാശീർവ്വിതതിഭിരനുഗൃ-
ഹ്യാസ്ഥയാ യാത്രചൊല്ലി-
സ്സ്വാസ്ഥാത്മാ സമ്പ്രതസ്ഥേ സപദി പുരവരാൽ
സാധുവാദാഭിരാമാൽ.

ന്യ വ

ധന്യശ്രീ വില്ലുമമ്പും കരതളിരിലെടു-
ത്തഞ്ജസാ കൌശികൻതൻ-
പിന്നാലേ രാമചന്ദ്രൻ നിജസഹജനൊടൊ-
ന്നിച്ചു പോകും ദശായാം

* പരിഷ്വജ്യ—എന്നായാൽ കൊള്ളാമെന്നു തോന്നുന്നു.

† 'ചിന്താമോദാം മനസ്സാരഃ' (ഇത്യമരഃ).

ഖിന്നത്വം മൂടിനിന്നിന്നഖിലപുരജനം
 തത്ര കണ്ണെത്തുവോളം
മുന്നിൽ കണ്ടാസ്വദിച്ചു സുമധുരസുഷമാ-
 കേളിരംഗം തദംഗം.

൬൩

മന്ദംമന്ദമമന്ദകൌതുകവശാൽ
 പോകുന്നനേരം ക്ഷുധാ-
സന്തപ്തൌ രഘുനന്ദനൌ പരവശൌ
 ദൃഷ്ട്വാ മുനിഗ്രാമണീഃ
*കന്നിക്കം കൃപയാ ബലാമതിബലാം
 തത്രോപദിശ്യ സ്വയം
ഖിന്നത്വം ബത! തീർത്തുപാത്തമഹിമാ
 ഭൂയഃ പ്രതസ്ഥേ വനം.

൬൪

ഘോരമൂഷ്ടിൻ കാന്താരേ വിവൃതവദനാ ദൃക്പഥഗതാൻ
 സമസ്താൻ സത്വൌഘാൻ കബളയതി കാചിന്നിശിചരീ
ഗമിക്കേണം മെല്ലെ''ന്നിതി മുനി ഭിയാ ചൊന്ന സമയേ
 സുമിത്രാപുത്രോ ജ്യാം പ്രസഭമൊരു വിസ്ഫാരമകരോൽ.

൬൫

വത്സജ്യാനിനദം നിശമ്യ നിതരാം
 സുപ്താ സുകേതോസ്സുതാ
ബുദ്ധ്വാ ബുദ്ധിമതീ ''കിമേതദിതി മേ
 ഘോരേ വനേ ശ്രൂയതേ''
ഇത്ഥം ക്രോധവശാദതീവ വികൃതാ-
 കാരാനനാ താടകാ
ഗർജ്ജന്തീ ഗഗനസ്പൃശാ കടുതര-
 ധ്വാനേന ശീഘ്രോത്ഥിതാ.

* ക്ഷുൽപിപാസേ ന തേ രാമ!
 ഭവിഷ്യേതേ നരോത്തമ!
ബലാമതിബലാം ചൈവ
 പഠതഃ പഥി രാഘവ! (എന്നു രാമായണം).

൩൩

ജ്യാനിനാദമഥ ഗൃഹ്ണതീ തയോഃ
പ്രാദുരാസ *ബഹുലക്ഷപാച്ഛവിഃ
താടകാ ചലകപാലകുണ്ഡലാ
†കാളികേവ നിബിഡാ ബലാകിനീ.

൩൧

സങ്കാന്താരാമപ്രയാത്രാവിധിയിൽ നടുവിൽ നി-
ന്നുത്ഥിതം കേട്ടുകൊണ്ടോ,
ഉഗ്രം കോലാഹലം കണ്ടിന ഹശികസ്യ
തന്നന്തരാത്മാ നടുങ്ങീ
നീത്യാ പാഴ്ത്താടകായാ വരവിതു ദ്രുതമെ-
ന്നോർത്തസൌ സംഭ്രമം പൂ-
ണ്ടാർത്ത്യാ ശ്രീരാമനോടപ്പുതനിധിയൊടു ചിൽ-
ക്കാതലൊടേവമൂചേ.

ഗദ്യം ൭

ദ്യുമണികുലതിലക! മനോഹര! രാഘവ!
താടക പോന്നു വരുന്നതിപ്പോ-
ളോടിവരുന്നിതു നിർണ്ണയമത്രേ.
കോടിയുഗാന്തിമവാത്യാഭീഷണ-
വിവലനമശയിൽക്കാൺക മരങ്ങൾ പ-
റിഞ്ഞു മുറിഞ്ഞും ജഗതിമറിഞ്ഞും
പൊടിയുള്ളും പൊന്നുപരി നിറഞ്ഞും
കമ്പിതമല്ലോ? ഗിരിമുകടുംപോലും
മുൻപിലതല്ലോ കേസരികാസര-
കംഠിവ്യാഘ്രവരാഹമൃഗാള്യം
വനചരജന്തുകദംബമനേകമ-
കമ്പടിപോരാ മുഴുമഴൽപ്പൂ-
ട്ടലറിവരുന്നു കാൺക വീര!
വില്ലെടുവീര! വിലോകയ പുരതോ
ലക്ഷ്മണ! വിക്രമ! വിദ്യവിചക്ഷണ-
താദിഗുണാകര! ശൂര! ഗൃഹാണ കു-

* 'ബഹുലാ കൃഷ്ണപക്ഷ ച'
(ഇതി വിശ്വഃ).

† കാളികാ മേഘപംക്തിഃ.

പാണം വില്ലു കലച്ചുതു നൽകുക
രാമൻ കാണായ് രാക്ഷസിതന്നെ,
ജന്തുസമൂഹാനന്തരിയാതെ
തച്ചും കൊന്നും പച്ചേ തിന്നും.

൯൨

നിൎമ്മജ്ജച്ചക്ഷുരന്തൎഭ്രമിതകപിലിത-
ക്രൂരതാരാ,നഖാസ്ഥി-
ഗ്രന്ഥിം ദന്താന്തരാളഗ്രഥിതമവിരതം
ജിഹ്വയാ ഘട്ടയന്തീ
ധ്വാന്തേ/പി വ്യാത്തവക്ത്രജ്വലദനലശിഖാ-
ജജ്ഝരേ വ്യക്തകൎമ്മാ
നിൎമ്മാന്തീ ഗൃദ്ധ്രരൌദ്രീം ദിവമുപരി പരി-
ക്രീഡതേ താടകേയം.

൯൩

രസാതാള്യോദരാതസ്യകച്ഛപ്രതികബളുവാ-
ജ്ജാംഗലവ്യഗ്രതാലുഃ
ഫൂൽക്കാരൈഃ ഫുല്ലഗല്ലവ്യതികരഗുരുഭിഃ
കമ്പയന്തീ ജഗന്തി
അന്യോന്യന്യാഗ്രപാണിപ്രണയി ശവയുഗം
താടകാ താഡയന്തീ
സേയം ദ്രാഗ്ദംഷ്ട്രദംഷ്ട്രോകഷണരണരണൽ-
കാരഭീമാസ്യമൈതി.

ഗദ്യം ൯.

കുടർമാലകളും തലയോട്ടുകളും
പലവെല്ലുകളും ഭൂഷണമാക്കി-
പ്പിണമിട്ടമടവിയൊടൊത്തപടവിശകി-
ക്കാററതിലുകം കല്ലും മുള്ളും
കലുഷിതമെന്നകലമ്പിച്ചെമ്പി-
ച്ചീടും തലമുടി കാണ്മിന്നൊരില്ലി-
പ്പട്ടിൻപരിചു നഭോന്തേ മുട്ടി
ക്കൊട്ടുമതൃഷ്ണമധൎമ്മമഹീപതി
കൊടിമരമാക്കും ഭ്രുകുടീകോടി കു-

റോരലലാടേ ചണ്ഡതരാന്തക–
കരതലദണ്ഡം മരച്ചിലൊത്തുള്ളും
പിരികക്കൊടിയാമുരഗപ്രൌഢനി–
വന്നിരയാക്കാമുലകുകൾ മൂന്നും
വട്ടം പെരുകിന പൊട്ടക്കിണറൊട്ട
പെട്ടന്നൊരു പടവെട്ടിപ്പട്ടപരി–
വട്ടം കെട്ടിന നേത്രദ്വയമതി–
നുള്ളു ചുവന്ന മറത്തതിൽ മദ്ധ്യേ
കണ്മണി രണ്ടു പിരണ്ടു ദൎശകൎ–
മായ നിരീക്ഷണമല്ലോ പാപം,
കാലമഹാനലകട്ടകനൽപോലെ
കാകോളദ്രവവിഭവംപോലെ
ഘമഘടനെറിയും ഘനശിലപോലെ
കല്പാന്താൎക്കദികംപോലെ
കാണുക വരുന്നു കെല്പില്ലേതും
കണ്ടു സഹിപ്പാൻ ഗിരിഗുഹ തോല്ക്കും
നാസികകണ്ടാൽ നിശ്വാസോച്ഛ്വാ
സങ്ങൾ പിണഞ്ഞതിൽ മാനം കല്ക്കള്ള
മുള്ളിൽപുക്കങ്ങെറീട്ടുന്നു.
കരതലനിഹതമദാന്ധഗജാധിപ–
മുണ്ഡം കൊണ്ടൊരു കുണ്ഡലവും കാൺ
പീതച്ഛൎദ്ദിതശോണിതധാരാ
ദൂഷിതദംഷ്ട്രകൾ കൊണ്ടു കരാളം
ഭീഷണതാമയഭൂഷണമണിയും
വദനം കാണ്ക പിളൎന്നു വരുന്നു
മുഴമുഴവെള്ളും പല്ലും വലിയൊരു
കുഴവൊട്ടു തുല്യം നാസിക കാണ്മിൻ.
വൻപു തുടൎന്ന കരിമ്പനപോലും
മുൻപുകൊടുക്കും ദോൎദ്ദണ്ഡം കാ–
ണെല്ലുതമേകം ഭക്ഷിതമനുജ–
ക്ഷതജജധരിന്നാവകാശ്മീരജരസ–
കല്പിതമാം മുലരണ്ടിനമൊപ്പാ
പൊന്മലയെക്കാൾ വന്മലയുണ്ടോ

ന്നവധികൊണ്ടെനെ*നാചമിതെന്നും
കാസരമെങ്കിലുമേതും ചുവയാ
കേസരിക്ഷണമിനിമതിയെന്നും
ഭൂഷ്ഠാന്നത്തിന്ന കൊള്ളാമൊട്ടൊ-
ട്ടെട്ടടിമാനം പന്നിയുമെന്നും
പരമൊരുമാംസവുമൊവ്വാ പാർത്താൽ
നരമാംസത്തിൻ പൊലിമയൊടെന്നും
കൊണകമുടയും തെണ്ടും താവിന്ന
മാണികൾ കാണപ്പെട്ടീലെന്നും
പലവചനങ്ങൾ പറഞ്ഞു വരുന്നു.
രാക്ഷസി വന്നു പിടിക്കും മുൻപെ
രൂക്ഷശരങ്ങൾ തറയ്ക്ക തദംഗേ.
കത്തിന വഹ്നിപൊലിപ്പാനപ്പോൾ
കത്തിന ക്രൂപൊരകമുതകീടാ.
രാമനിലും മേവിയ വിചികിത്സാ-
വ്യാകുലനാകിയ സൌമിത്രേ! നീ
ജയ ജയ നാഥ! രഘൂത്തമ! ജയ ജയ
പോരും പോരുമടങ്ങിയതല്ലൊ!
കുശികസുതൻതൻവചനം കേട്ടാൽ
കുററം വാരാ ചെററാകുന്നാളും.
തുംഗഭയംകരസത്വവധത്തെ-
പ്പെൺകൊലയെന്നു നിനച്ചീടൊല്ലാ.
വനഭുവി വാഴും ഞങ്ങൾക്കും വ-
ന്നാവധി ഭീതി തരുന്നോൾ നിയതം
രാക്ഷസകുലപതിരാവണനേക്കാൾ
രാപ്പകലിവളെപ്പേടി മുനീനാം
നീയല്ലാഞ്ഞിലൊരുത്തരുമാള-
ല്ലായാന്തീം പുനരേനാം ഹന്തും.
വിണ്ണോർകോനും പടയും കൂടെ-
ക്കണ്ണൊട്ടകാങ്കിലവൾക്കിരയായ്പ്പോം.
മഹിതമതേ! ജയ മഹിമനിധേ! ജയ

* ജനകംഞ്ചാപച്ചാപ്പം.

ദുഷ്ടാൻ വിദളയ! ശിഷ്ടാൻ പാലയ!
സതതമിവണ്ണം നിന്നോടോരോ
വനദേവതകളുമിതി! ചൊല്ലുന്നു
പരശിവനാണെ ഗുരുവരനാണെ
സത്യംതന്നേ സത്യംതന്നേ.

൧൦

„സ്ത്രീ രാക്ഷസീ; കഥമിഹാത്ര പതന്തു ബാണാഃ
പ്രേഷ്യന്ത്യ തേ കുശികനന്ദന! തൽ പ്രസീദ
ആദിശ്യതാമിഹ ഹരി കോഽപി തവഃ സ്വതന്ത്രോ
മന്ത്രാക്ഷരൈഃ കതിപയൈര്യ്യ ഇമാമുപാസ്യൻ.”

൧൧

„കാളരാത്രികരാളേയം;
സ്ത്രീതി കിം വിചികിത്സസേ?
തജ്ജഗത്ത്രിതയം ത്രാതും
താത! താഡയ താടകാം.”



൧൨

„ഉൎവ്വാദേശാദേഷ നിൎമ്മീയമാണോ
നാധൎമ്മായ സ്ത്രീവധോഽപി സ്ഥിതോഽയം
അത്ര സ്ഥിതപാ ശോപാ ഗമിഷ്യദ്ഭിരല്ലൈർ-
ല്ലജ്ജാസ്മാഭിർമ്മീലിതാക്ഷൈർജ്ജിതേവ.

൧൩

ദീൎഘം പ്രജാഭിരതികൌതുകിനീഭിരാഭി-
രസ്തിന്നകീൎത്തിപടഹേ മമ താഡ്യമാനേ
ജ്യോതിൎമ്മയേന വപുഷാ ജഗദന്തസാക്ഷീ
ലജ്ജിഷ്യതേ കുലഗുരുർഭഗവാൻ വസിഷ്ഠഃ.”

൧൪

„മാ മൈവം വദ കാകുൽസ്ഥ!
നൈഷാ കാരുണ്യഭാജനം
ക്ഷത്രിയാണാം വിശേഷേണ
ധൎമ്മോഽയം ദുഷ്ടശാസനം.”

൧൫

"ദശരഥകുലേ സംഭൂതം മാമവാപ്യ ധനുർദ്ധരം
ദിനകരകുലാസ്യന്ദഃ കോഽയം കളങ്കനവാങ്കുരഃ
ഇതി ഹ! വനിതാമേനാം ഹന്തും മനോ വിചികിത്സതേ
യദധികരണം ധർമ്മസ്യൈഷാം തദൈവ വചാംസി നഃ."

൧൬

ത്രൈലോക്യശ്ലാഘ്യതേജോനിധി കുശികസുതൻ
മെല്ലെമെല്ലങ്ങപേക്ഷി-
ച്ചാവോളാത്മാ പറഞ്ഞോരളവുമശിഥില-
സ്ത്രീവധോദ്വേഗഭ്രമാ
മേലേമേലേ മലംപൂണ്ടുലകുകളെ നട്ട-
ങ്ങിക്കുമത്താടകാമ-
ങ്ങാലോക്യാലോക്യ കോപം വളൎത്തമുരുവുമാ-
ശങ്കാ രാമന് കലൎന്നു.

൧൭

വിശ്വാമിത്രൻ പറഞ്ഞും പലവഴികൾ ശ്രുന-
ജ്ജ്യേഷ്ഠനേറം കരഞ്ഞും
നിശ്ശങ്കാത്മാ സുമിത്രാസുതനുറക്കെക്കാ-
ണ്ടുദ്യമം പൊന്നറത്തും
ആച്ഛിന്നക്രോധമാധാവനദേശിൽ വിധു-
താടവീം താടകാമ-
ങ്ങപ്പോ! കണ്ടും പ്രകോപാൽ മനുകുലതിലകം
വില്ലുംകൊണ്ടു വന്നു.

൧൮

ഉഗ്രം വില്ലും കുലച്ചമ്മണി *പകഴിതൊട്ടു-
ത്തനതികാഗല്ലകാമാം
ഉൾക്കൺപാൎത്തമ്മഹാരാക്ഷസിയെ രാഘവരെ
ഉക്ഷതാമാദധാനേ

* പകഴി = അമ്പു.

ചൊല്ലേറാളളും മൌൎശ്ശ്യവും ബാല്യവുമൊത്തുവന്ന കാ-
ണായതില്ലേററമേററം
തിക്ഷം ക്രവ്യാത്കുലത്തിന്നൊരു കട്ടകന്നമല-
ന്നൊന്നുതന്നേ പുലമ്പീ.

൭൯

ചിത്രമഹോ രഘുപതിനാ
സത്വരമുക്തം തദാ നിശാചൎയ്യാം
ശസ്ത്രമുരോളവി കൊണ്ടു
പുത്തരിയുണ്ടു കൃതാന്തനന്നേരം.

൮൦

മൂൎച്ഛമാലേന മുമൂൎച്ഛ കച്ഛമപപതി-
ൎഭാരേണ ഹാഹാഹലോ-
ന്മിശ്രം ശോണിതമുദ്വമച്ഛിരസാം
ചക്രേണ ചക്രീശ്വരഃ
ഉൽബാഷ്പൈരുരഗൈൎണ്ണി ദിക്കരടിഭിഃ
ശ്രീരാമബാണാശനി-
വ്യാമിശ്രൈൎണ്ണാല്ലൂടതാടകാപ്രപതനോ-
ല്ലോലേ ധരിത്രീതലേ.

൮൧

രാമമന്മഥശരേണ താഡിതാ
ദുസ്സഹേന ഹൃദയേ നിശാചരീ
ഗന്ധവദ്രുധിരചന്ദനോക്ഷിതാ
ജീവിതേശവസതിം ജഗാമ സാ.

---

* 'ഹൃദയം മനസ്സുരസോഃ' (എന്നു വിശ്വം).
'രുധിരം കുങ്കമാസൃജോഃ' (എന്നു വിശ്വം).
'മന്നാസമസന്ധ്യാ ഘടീസാരയതി പ്രിയം
ജ്യോത്സ്നാതമസ്വിനീയന്നയോഗ്യാംബരവിഭൂഷണാ
സ്വയം യാതിസങ്കേതം യാതു സാ ദേവഭിസാരികാ.'
(എന്നു സുധാകരം).
"ജീവിതേശഃ പ്രാണനാഥ
യമേ പ്രാണപ്രിയേഽപി ച."
(ഇതി കേശവഃ).

വൃ ൨

യശ്ചകാര വിവരം ശിലാഘനേ
താടകോരസി സ രാമസായകഃ
അപ്രവിഷ്ടവിഷയസ്യ രക്ഷസാം
ദ്വാരതാമഗമദന്തകസ്യ തൽ.

വൃ ൩

മുനിഃ കൃശാശ്വോപാത്താനി
താടകാമാഥിനേ ദദൌ
അസ്ത്രാണി ജൃംഭകാദീനി
ജംഭശാസനശാസനാൽ.

വൃ ൪

സാകം ചൈതൈ ജൃംഭകാദ്യൈരസ്ത്രൈഃ സമന്ത്രൈർ-
വിശ്വാമിത്രസ്സൂക്ഷ്മതോ യത് കൃശാശ്വാൽ
രാമായാസൌ തദ്ധനസ്സ്വോചിതദ്യം
പ്രീതഃ പ്രാദാൽ താടകാതാഡകായ.

വൃ ൫

അസംഖ്യഗതിവിഭ്രമാന്മുഹുരശസ്ത്രശാസ്ത്രാദ്യമാ-
നതന്ദ്രമുപശൃണ്വതോർമ്മുനിമഹേശ്വരാദേനയോഃ
രഥോപരി നിഷണ്ണയോരിവ സുഖേന സോഽദ്ധ്വാ ഗതഃ
പദാന്തകൃതചംക്രമക്രമപരിശ്രമോ വിസ്മൃതഃ.

വൃ ൬

അനേകധരണീധരാന്നഘവാഹിനീപാവനീ-
മനോകഹശിഖാശതക്വണിതചക്രവാകോത്കരാം
വനാന്തഭുവമീദൃശീം കലയതോർദൃശാ കൌതുകാ-
ദനാധിമനയോർഗ്ഗുരുർമ്മുനിരവാപ സിദ്ധാശ്രമം.

വൃ ൭

തസ്മിൻ മുഖ്യാശ്രമേ ചെന്നവിടെ നിവസതാം
നിർമ്മലബ്രഹ്മവിദ്യാ-
നിഷ്ണാതാനാം മുനീനാം കഴലിണയിൽ നമൻ
ഭക്തിശ്രദ്ധാ മനീഷീ

റ്റെപ്പോഴും ചേൎന്ന സൌമിത്രിയൊടു സകൗതുകം
കണ്ടുകണ്ടത്ഭുതാനാം
തത്ത്വാനാം വിലാസം കുശികതനയനാൽ
നന്ദ്യമാനോ ന്യവാത്സീൽ.

താടകാവധം സമാപ്തം.

---

## അഹല്യാമോക്ഷം.

൧

ചിത്തേ തോഴ! സരോജനേത്രചരണാം-
ഭോജം തുടൎന്നും നൃണാ-
മുൾത്തുന്നീടിന ദുഷ്കൃതം മുതലറും
വേഗേന നിൎണ്ണീയതാം
ശ്രുത്വാ രാഘവനാഗമേ ഭുവി കരി-
ങ്കല്ലാമഹല്യയ്ക്കു പാ-
ണ്ടെത്തീടും തൊഴിലെത്ര പാവനമഹോ
നീ ഹന്ത! കേൾപ്പീലയോ.

൨

വിശ്വപ്രാധാന്യധാമാ മുനികലപതിമാ-
ളാശ്രമേ കല്പയിത്വാ
യജ്ഞാഗാരം വിശാലം പരിജനസമുപാ-
നീതസംഭാരഭൂമാ
ദിക്ചക്രാഗന്തുകാഭിർമുനിവിതതിഭിരാ-
ച്ചേൎന്ന യാഗം തുടങ്ങീ
സ്വച്ഛന്ദാത്മാ ജഗന്മംഗളവിഭവമഹാ-
സാധനം ഗാധിജന്മാ.

൩

ഭക്ത്യാ മുഖ്യാശ്രമത്തിൻമഹിമയുമവിടെ-
ച്ചേൎന്ന നാനാമുനീനാം
വൃത്തിം വിദ്ധ്വസ്തദോഷാമപി നിയമരമാ-
ശ്രേയസീം കണ്ടൊരോന്നേ

അത്യന്താശ്ചൎയ്യകൌതൂഹലഭരിതമനാ
രാഘവശ്ശൌൎയ്യഭാജാ-
മുത്തംസം തത്ര സൌമിത്രിയോടു കൗതുകമാ-
*പാദയന്നാബഭാഷേ.

ഗദ്യം ൫.

ഹരഹര! ശിവശിവ! ചിത്രമിതോൎത്താൽ
വത്സ! നിശാമയ ലക്ഷ്മണ! പുരതോ
മുഖ്യാശ്രമപദവിഭവമോരോന്നേ
മദഭരമിളകിന കുഞ്ജരവരനും
പഞ്ചാനനനും പാമ്പും കീരിയു-
മാമ്പരിചഗ്രേ തമ്മിൽച്ചേൎന്നു ക-
ളിക്കുന്നതു കാണത്രയുമല്ലേ
ചിത്രമവശ്യം ദൃശ്യമിതെത്രയു-
മേണകിശോരം കാണിതരങ്ങം.
ശാൎദ്ദൂലീസ്തനപാനമിയന്നതു്
വഹ്നിഗൃഹങ്ങളിൽ ബലിതണ്ഡുലമതു
ഭക്ഷിച്ചീടിന ഹരിണകിശോരം
കോപത്തോടേ താഡിപ്പാനായ്
മുനിപത്നികൾ ചെന്നോങ്ങീട്ടന്നൊരു-
ദണ്ഡം മെല്ലെപ്പേടിവെടിഞ്ഞു മു-
കപ്പാനാഞ്ഞതു കണ്ടു ഭയാൎത്തം
മുനിജനമാത്തു ചിരിക്കുന്നതു കാൺ,
കേളീശുകമതു ശില്പംകൈക്കൊ-
ണ്ടാഗമഘോഷം തേടുന്നതു കേ-
ട്ടാവതു പൂരയ കൎണ്ണാനന്ദം,
മററാരിടത്തിത വത്സലമനസാ-
മാചാൎയ്യാണാം പദഭുവി നതപാ
മാത്സൎയ്യത്തൊടു പാഠക്രമഗതി-
പാടവരീതികൾ ഗാഢം പൂണ്ടൊരു-
സംഭ്രമസംഭൃതവിപ്രവടുപ്ര ത-
പരിസരഭാഗാൻ നിദ്രാഭീത്യാ
ചംക്രമശീലാൻ ഹോമ്യസമിത്കശ-
ഭാരപ്രായൈരിന്ധനജാതൈ-

ദ്ദീപിതദഹനാൻ രാത്രിന്ദിവമുട-
നോതിന്മാഹാത്മ്യത്തെ വളൎക്കും
വടുജനനിവഹാൻ കണ്ടു വിലോചന-
സാഫല്യം ദൃഢമാപാദയ നീ,
നലമൊടു ചെയ്യോരാതിത്ഥ്യംകൊ-
ണ്ടതിസന്തൃപ്തം സോച്ഛമപാസാമല-
നാസാപുടമയകിണ്ണത്തിങ്കൽ
കോരിത്തെരുതെരെ മഹിതപ്പൂത്തോല്ക്കര-
സൌരഭസാന്ദ്രം മൃദുലസമീരണ-
മാസ്വാദ്യാസ്വാദ്യാനന്ദത്തൊടു
പാനകഡംബം കരുതിടായ്ക,
വീണുകലൎന്ന ത്രിഭുവനലക്ഷ്മീ-
ഗാഢാശ്ലേഷംപൂണ്ടു വിളങ്ങിന
സുരകുലപതിമാരെഴുന്നെള്ളും മണി-
സിംഹാസനവരമധികമിളക്കും
വ്രതചര്യാണാം കൎമ്മസ്യ പരിചിതി-
ചാതുര്യാണാം വൈതാനാഗ്നിസ-
മുജ്വലമഹസാമൃത്വിക്സദസാം
പാവനഗാഹനം മഹിമാഭോഗം
പാപവിദാരണമാരണർപോലും
വന്ദിക്കേണം കാണ്കിലൊരോന്നേ,
കിമിഹ ബഹൂക്ത്യാ പുണ്യാശ്രമമിതു
വിശേഷാത്തീൎണ്ണം വിശ്രുതവിഭവം
ദുഷ്കൃതശാന്ത്യൈ ഹന്ത തൊഴേണം.

൪

“പാപാംസ്ത്രീനഭിപുണാപാതേ, വിദധതേ
വൎണ്ണ്യേജ്ജ്വരിരസഹിതീ,-
യെരണ്യാം തപസി സംവിശന്തി, വസതേ
ചാപി തപശ്ചാരവീഃ,
തൽ പശ്യന്തി ച ധാമ നാഭിപതതോ
യച്ഛ്രാമണേ ചക്ഷുഷീ,
ധന്യാ വീതരജസ്തമാ; ഭഗവതീ-
ചക്ഷ്യേ മാമോദതേ*.

* ആമോദയതീത്യൎത്ഥഃ, അന്തൎഭാവിതണ്യൎത്ഥോയം ധാതുഃ.

൭

യത്ര മേധാജനനവ്രതപ്രണയിഭി-
ർവ്വൃദ്ധൈർവ്വടൂനാമിയം
സിക്താ നിത്യവസന്തവിഭ്രമവതീ
രമ്യാ പലാശാവലിഃ
യത്രാസ്യാം ഹരിണാരിപാണിജസൃണി-
ശ്രേണിശ്രിയഃ കോരകാ
ഗോപായന്തി തപോവനം വനകരി-
ക്രീഡാകരാകർഷണാൽ.

൮

യസ്യാം വൃത്തിം മഹിമഗഹനാം
മാനയൻ മൌനഭാജാം
നത്വാചാൎയ്യം കരധൃതധനു-
സ്സാനുജോ ബഭാഷീക്ഷം
“കേക്ഷാഭിതേരവാതു ഷഡഹോ-
രാത്രമസ്മാൻ ഭവാനി”-
ത്യുക്തസ്സ്വൈരമഥ ദ്രഢചാരികരോ
യജ്ഞശാലോപകണ്ഠേ.

ഗദ്യം ൫.

അഥ സമുപക്രാന്ത ഏവ സ ഖലു സവനകോലാഹലഃ സകലഗീർവ്വാണഗണസംഗ്രഹകൌതുകാന്വിതഃ സതതപ്ലുതപുരോഡാശസൌരഭീസമുത്സാരിതഭരിതജാതഃ ഷഷ്ഠേഹനി തൽക്ഷണപ്രബുദ്ധൈർദ്ദൈത്യൈസ്സമാതപാന്മുദിതമദകരട്ടങ്കാരബധിരിതദിശാന്തിവിധുരഘൽകൃതിസമാക്രാന്തഗിരിദരീകന്ദരൈഃ പ്രതിദിവസഖാദിതമനുജനിവഹാസ്ഥിമാലാവിരചിതവൈകക്ഷകാലീലൈഃ കോപചടുലഭ്രൂകുടികഠോരഫാലൈഃ ദണ്ഡധരദണ്ഡകാണ്ഡചണ്ഡിമഖണ്ഡനലാലസഭുജതാണ്ഡവസമുച്ചലനകല്പിതത്രിഭുവനദൌസ്ഥിത്യമുഖൈഃ ക്ഷുദ്രതരാക്ഷവിക്ഷേപസന്ത്രാസ*കാന്ദിശീകഖേചരൈഃ പ്രതിപദവിഹിതസുരാമാംസവമൈഃ “അത്ര്യന്താം മുനയഃ ബദ്ധ്യന്താം മുനിപത്ന്യഃ ഛിദ്യന്താം പവിത്രാണി ഭജ്യന്താം

* ‘കാന്ദിശീകോ ഭയദ്രുതഃ’ (അമരഃ).

യൂപദണ്ഡാഃ ഭജ്യന്താമാശ്രമാഃ ഭജ്യന്താം ഹവീംഷി സാംപ്രതമ-സാംപ്രതമേവ ഹോതു''മിത്യാദിവാദിനാമാത്രൈവ സമുദ്വേജിതസകലദിഗ്ജനൈഃ ഭയവിവശപലായമാനമുനിജനഹാഹാരാവവർഷിഭിഃ മാരീചസുബാഹുപ്രഭൃതിഭിഃ നിശാചരനിവഹൈരവധൂയതേ സ്മ. തദനന്തരമന്തരിക്ഷാദാപതന്തം അന്തകാനീകഭയങ്കരം പലാശഗണമാലോക്യ പലായമാനാഃ കരഗളിതപലാശസമിൽകുശാഃ കുശികനന്ദനാന്തേവാസിനഃ സസംഭ്രമമഭിലഷിതാഹവായ രാഘവായ ന്യവേദയൻ.

൧

“ഏതപാദ്രേശ്ശിഖരാണി താനി പരിതഃ
ക്ഷിപ്ത്വാ ഹസിത്വാ മിഥഃ
കൃത്വാ ഹസ്തവിഘട്ടനം തത ഇതഃ
സ്ഥിത്വാ നദിത്വാ മുഹുഃ
സിക്ത്വാ ക്ഷ്മാമസൃജാ സ്രജാന്ത്രകൃതയാ
ബദ്ധ്വാ കചാൻ ഖേചരാൻ
ഭക്ത്വാച്ഛിസ്സദൃശാ ദൃശാ നിശിചരാ
രുന്ധന്തി രന്ധ്രം ദിവഃ.

൨

ത്രേതാഗ്നികുണ്ഡപൂരം ച
വർഷന്തോ രുധിരച്ഛടാഃ
ഹിംസ്രാഃ സുബാഹുമാരീച-
മിത്രാ നഃ പരിവൃണ്വതേ.

൩

എൻപോററീ! പോക കഷ്ടം നിശിചരരിത തി-
ന്മാൻ തുടങ്ങുന്നിതല്ലോ!
ഡിംഭൌ ഭൂപാലപുത്രൌ, നിപതതി സുരയും
മാംസവും വേദിതോറും''
സംഭ്രാന്ത്യാ ചെന്നിവണ്ണം മുനികളുവചനവും
രാമബാണാസനജ്യാ-
ഗംഭീരധ്വാനവായ്പും കൊട്ടുമയൊട്ടടകനൊ-
ന്നിച്ചു കേട്ടു ജനൌഘം.

൧൦

വേഗാദഭ്യാപതന്തം ക്ഷപിതമഖവിധാ-
നൈർമ്മഹായാതുധാനൈ-
സ്സാകം മാരീചമൂരീകൃതഗുരുകഹനാ-
ഗ്രഹനം കണ്ടകാണ്ഡ
ആകല്പം മാനവാനാം തദുപരി വിസൃജ-
ന്മാനവാൻ മാനവാസ്ത്രം
മേഘജ്യോതിസ്സമാനം വിദലിതധൃതി വി-
ദ്രാവയാമാസ ദൂരം.

൧൧

മാരീചനീചമതിരാഹവമാരചയ്യ
ക്ഷിപ്തഃ ക്ഷണേന രഘുനായകസായകേന
മദ്ധ്യേപയോനിധി ഭയേന നിമഗ്നമൂർത്തി-
ർവേഷം പുരോചാഷ ജലമാനുഷനിർവ്വിശേഷം.

൧൨

വിദ്രാണേ താടകേയേ രഭസപരവശഃ
പ്രൗഢബാഹുസ്സുബാഹുർ-
ദ്ധൃത്വാ മായോക്ഷവേഷം നിശിചരസുഭടൈഃ
സാകമഭ്യേത്യ വേഗാൽ
കത്തിപ്പൊട്ടിച്ചു കീഴ്മേലിളകിമറിയുമാ-
റാശ്രമം ഘോരഘോര-
പ്രദ്ധ്വാനം വ്യാപരിച്ചാനഖിലഭുവനസം-
ക്ഷോഭശങ്കാവിധായീ.

൧൩

സമന്തതസ്സന്തതഹന്തഹാരവേ
മഹാശ്രമേ തത്ര സുബാഹുചേഷ്ടിതൈഃ
ലഘു പ്രഭാവം നിജമേവ ദർശയൻ
രഘുപ്രവീരോ ദഹനാസ്ത്രമാദദേ.

൧൪

ആഗ്നേയാസ്ത്രം പ്രയോഗിച്ചുടനു രഘുവരേ
വിജൃംഭജ്ജ്വാലജാല-
പ്രോദ്ദീപ്തേനോഗ്രധാമ്നാ പ്രളയദഹനതു-
ല്യേന ദന്ദഹ്യമാനാഃ

ധാത്ര്യാം പത്തുമ്മലച്ച്യ മഖവിഹതികരാ
രാക്ഷസാസ്തേ തദാനീം
പ്രോല്ലിഖിതാത്മാ സുബാഹുസ്സബലഃ പരിണതൻ
പ്രേതരാജ്യം പ്രപേദേ.

൫൫

വംശസ്സ്വശാ ഹൃദയഹാരിഫലാന്വിതേന
രാമേരിതേന സഹസാ സഹ സായകേന
സ്നേഹാർദ്രിതേന നിരഗാദനുരാഗിണീവ
പ്രാണാവലീ ഹൃദയതഃ പിശിതാശനാനാം.

൫൬

നാശം നൈശാചരം ചേത്ഖിലമപി മഖ-
ത്രാണമാധായ വാസ്തവ്യം
തേജോരാശൌ പുരസ്ഥാന്നമതി കലഗ്ഗരോ-
രന്തികേ രാമചന്ദ്രേ
ആശാകാശാവകാശോത്ഥിതജയജയശ-
ബ്ദങ്ങളും മൌനഭാജാ,
മാശീർവ്വാദങ്ങളും തങ്ങളിലൊരുമകല-
ർന്നു നഭോമദ്ധ്യരംഗേ.

൫൭

അഥ നിശിചരമാഥാദ്ദീതവൈതാനവിഘ്നോ
മുനിരവഭൃഥകൃത്യം വിശ്വഹൃദ്യം സമാപ്യ
ആമന്ത്ര ജയലക്ഷ്മ്യാ രാമമാജൌ സമേതം
യജനജനിതലക്ഷ്മ്യാ യോക്തുമവ്യാജലക്ഷ്മ്യാ

൫൮

തതോ മുനിസ്സാധുസമാപ്തയജ്ഞഃ
കൃതാർത്ഥതാമുദ്രിതാന്തരാത്മാ
മുദാ സമാഹൂയ മഹർഷിമദ്ധ്യേ
ജഗാദ നമ്രം ജഗദീശസൂനും.

൫൯

„ശ്രീമന്മംഗല്യസൂര്യാന്വയതിലകമണേ!
വത്സ! ഭവാൻ വലുതാം-
സാമർത്ഥ്യംകൊണ്ടു യജ്ഞക്ഷയമുടനസതാം
ശിക്ഷയും നന്നിദാനീം

ക്ഷേമപ്രൌഢേന രാജ്ഞാ ദശരഥനോടപേ-
ക്ഷിച്ചനേകം പിണങ്ങി
തപാമത്രാനീയ നമ്മാൽ കൃതമിതു സഫലം
കർമ്മ നിർവിഘ്നമാസീൽ.

൧൦

"നിസ്സംബാധം വ്യതീതേ മഹിതമഖവിധൌ
തൽക്ഷണേനൈവ ബാഹൌ
ഹസ്തേ കൊണ്ടത്തന്നാണി'തി നൃപതിയോടു-
ക്തം മയാ ന സമാജേ
മദ്ധ്യേ കാണേണ്ടുവൊന്നത്രയുമിതു മിഥിലാ-
യാം മഹായജ്ഞഘോഷം
ചിത്തേ യദ്യസ്തി കൌതൂഹലമതുമിഹ സാ-
ധിച്ചയോദ്ധ്യാപ്രവേശം.

൧൧

ന്യസ്തം ക്ഷിതൌ ഭുജഗഭൂഷണചാപമല്ലിവില്ലും
ചിത്രന്തകം ജനകരാജ്യവിഭൂതിവായ്പും
ഉദ്വീക്ഷണീയമിതയോനിജയാം ച കന്യാ-
രത്നം വരത്തിനു സംപ്രതി പോകയാ നാം."

൧൨

ഇത്ഥം ഗുരൌ വദതി യുക്തമിതെന്നതന്നേ
തത്രോച്ചകൈരഭിനനന്ദ മുനീന്ദ്രവൃന്ദം
കൃത്വാ നതേന ശിരസാ തരസാ തദേതി
പ്രത്യുദ്ഗതിൽ പരിവൃഢോപി മുദാ രഘൂണാം.

൧൩

അത്താമോദം തദാനീം മുനിരഥ മിഥിലാ-
രാജധാനീം പ്രയാസ്യൻ
*ഗോത്രേശം ഭീമജാമാതരമുടനഭിവ-
ന്ദ്യേന്ദുമന്ദാരഗൌരം
സാകം പ്രസ്ഥായ താഭ്യാം ദശരഥതനയാ-
ഭ്യാം ഗതശ്ശോണതീരം
മാർത്താണ്ഡേ മണ്ഡിതാഗ്രേ നിയമകൃത സാ-
യന്തനം ശാന്തദോഷാഃ.

* ഗോത്രേശഃ ഭീമഃ സ്ഥാണു ഉമാപതിഃ' (ഇത്യമരഃ).

വ. ൮

തസ്മിന്നഥദ്രുമമുപവിശ്യ സമം മുനീന്ദ്രൈ-
 രധ്യാസിതേന പുരതഃ പ്രഭുണാ രഘൂണാം
പൃഷ്ടോഽഥ ഗാധിതനയോ നിജതാതജന്മ-
 പ്രസ്താവനീമകഥയൽ സ കഥാം പുരാണീം.

വ. ൯

താമാ കൗശികജന്മശ്രീകഥാകർണ്ണനംകൊ-
 ണ്ടഗണിതഗതയാമാം യാമിനീം തത്ര നീത്വാ
കൃതദിനമുഖകൃത്യഃ ശോണതീർത്ഥേ ഗുരും തം
 വിഹിതനിയമമഗ്രേകൃത്യ ഗംഗാം പ്രതസ്ഥേ.*

വ. ൰

സ്നാത്വാ ദിവ്യാപഗാപാഥസി ദുരിതഹരേ
 തർപ്പയിത്വാ നിതാന്തം
പ്രീത്യാ പൈതൃം പിതൄണാം ഗണമധിവസതേ
 തീരഭൂമിം തദീയാം
ആസ്ഥാം കൈക്കൊണ്ടു മദ്ധ്യേ മുനിവരസദസാം
 ശ്രോതുകാമായ രാമാ-
യാസ്മൈ ഭാഗീരഥീപാവനപരമകഥാം
 ഗാധിജന്മാ ന്യഗാദീത്.

ഗദ്യം ൩.

(ദണ്ഡകം).

"ശ്രീമാൻ പുരാഽയോദ്ധ്യാപുരേ പരമ-
ധാമാ നൃപസ്സഗരനാമാ
ശ്രീമഹിതസുമതിരപി കേശിനിയുമവനിയവർ
ഭാമിനികളഴകിലുദ്ധതാം
ശ്രിതനാം ഭൃഗോരതനകൃപയാ വിദർഭസുത
സുഷുവേഽഥ സൂനുമസമഞ്ജം
ശിവതനയനിവഹമുടനഴകിനൊട്ടു ഷഡയുതമി-

* ഇവർ ഗംഗാതടത്തെ പ്രാപിച്ച വൃത്താന്തം മറ്റൊരു കവി വർണ്ണിച്ചിരി
ക്കുന്ന വിധം താഴെ ചേർക്കുന്നു.

"ആജാനപാവനക്ഷീരാം
 വൃക്ഷാന്തരവിധായിനീം
ശ്രുതിപ്രണയിനീം സോഽയ-
 മാപഗാമാപ ഗാമിവ."

തമിതിശ്രുതിസ്മൃതിയുമസാവീൽ.
ശത്രും ജഗത്തിനസമഞ്ജം ദുരാചരിത
മുത്സാഹ്യ സോഽപി ഹയമേധം
ശക്തിയോടു മുതിരുമളവുത്തരള ചകിതമതി
വൃത്രരിപുരഹൃത ഹയമേതം.
ശതശോ വിഭിന്നപഥമഥ സൌമതേയതതി
ഹയമാർഗ്ഗണായ നടകൊണ്ടു
ശകലിതമിതവനിതലമവർതുടരുമതികഠിന-
ദൃഢഖനനവിധിഭിരതിഭീമൈഃ
മൃഷ്ടം ഹയം കപിലപൃഷ്ഠേ വിലോക്യ പരി-
രുഷ്ടാ *മലിമ്ലുചനതെന്നേ.
മുട്ടെ മുഹുരിളകി മുസലർഷ്ടിധനുരസിഭിരതി-
ധൃഷ്ടതയൊടവരവരണഞ്ഞാർ.
മുടിയാൻ വരുന്നളവിതറിയാവതല്ല ശിവ
കട്ടഹങ്കൃതേന കപിലോഽയം
മടമയൊടു പടതുടരുമവരിലൊരു ഭസിതവടി-
വുടനരുളി മറപൊരുൾ മറഞ്ഞു
വിജ്ഞായ തദ്ഗതിമമർത്ത്യാപഗാനയന
വ്യുത്ത്യാംശുമാൻ ഗരുഡവാചാ
വിജ്വലിതരതിതപസി തദ്ധരണിഭരണമവ-
മുച്യ വനമഭജത ദിലീപേ
വിരതേഽഥ തത്ര പുനരുപലഭ്യ വൃത്തമിതു
വിരജാ ഭഗീരഥനതന്ദ്രം
വിപുലമതി വിബുധസരിദവതരണമധിധരണി
വിരചയിതുമതനു സമനാഹീൽ.

വ. ൬)

ഗത്വാ ഗോകർണ്ണഭൂമിം നിരുപമതപസാ
തോഷിതാദ്രികന്യാ-
ഭർത്തുല്ലബ്ധ്വാനവാമസ്തദനു ഭഗവതീം
വോഢമാകാശഗംഗാം

* 'പ്രതിരോധിപരാസ്കന്ദിപാടച്ചരമലിമ്ലുചാഃ' (ഇത്യമരഃ).

ഉത്സാഹീ മർത്ത്യലോകാവതരണവിധയേ
പിന്നെ ദിവ്യസ്രവന്തീ-
മുദ്വിശ്വാസൈ തപസ്യാം ചിരമകൃത നവ-
സ്യാഗമസ്യാന്തരൂപം.

ഖ. വൃ

തുംഗഭംഗുരതരംഗസംഘകബളീകൃ-
താംബരദിഗങ്കണാ-
സംഗശീതകരശംഖസങ്കലിതതാര-
മൗക്തികസമാകുലാ
*മങ്ക്ഷു ഫേനപിഹിതാത്മകുഞ്ജരഗവേഷ-
ണാകുലപുരന്ദരാ
ഭംഗകൃഷ്ടഹയവിഹ്വലാതപദിശാ വി-
മൂഢദിവസേശ്വരാ.

ര. ൻ

ദൃശ്യമാനവിടപാഗ്രസമഗ്രമേയ-
നന്ദനമഹീരുഹാ-
കമ്പ്രണാ ജലദജാലശൈവലിതതരവ-
ലോലകനാകാന്തരാ
ഉദ്ധതധ്വനി പപാത ശങ്കരജടോദ-
രേ സുരനദീ ഘനാ-
വർത്തഗർത്തവലമാനഭാസുരവിമാന-
പോതവിഹിതാദ്ഭുതാ.

ന. ര

വിസ്തീർണ്ണേ ഹരജാടജൂടകുഹരേ
നിദ്ധ്യായ ദൂർവ്വാശിലാ-
ലഗ്നസ്വല്പതുഷാരവിഭ്രമധരാം
ഗംഗാമഭ്രോദ്ഭടാം †

* "ദ്രാങ് മങ്ക്ഷുസപദി ദ്രുതം" (ഇത്യമരഃ).

† "അലബ്ധനിർഗ്ഗമാ ശംഭോ
കപർദ്ദാന്തരാഗതാ
രേജേ ദൂർവ്വാശിലാലഗ്ന-
തുഷാരകണികോപമാ."
(എന്നു ഭോജചമ്പു).

സദ്യസ്തേന നതിപ്രസാദിതധിയാ
പശ്ചാൽ ജടോൽപേഷണ-
ക്ഷിപ്താം ബിന്ദുസരസ്യസൌ ത്രിപഥഗാം
ലബ്ധ്വാ പ്രതസ്ഥേ കൃതീ.

൩൭

ഉദ്യൽകല്ലോലഹല്ലോഹലമിളകി നട-
ക്കുംവിധൌ സത്രഗേഹ-
പ്രധ്വംസാൽ ജഹ്നുനൈനാമപിബദതിരുഷാ
പിന്നെ രാജാ മഹൌജാഃ
സ്തുത്വാ തം സംപ്രസാദ്യ ശ്രുതിവിവരപരി-
ത്യക്തയാ ജഹ്നുപുത്ര്യാ
ഭൂപാ സമ്യക് പിതൄണാം ഗതിമഗമദയോ-
ദ്ധ്യാം കൃതാൎത്ഥാന്തരാത്മാ.''

൩൮

ഏവം കേട്ടു ഭഗീരഥാദ്ഭുതകഥാം
ധൈൎയ്യക്ഷമോത്സാഹിനീം
സോ/യം വിസ്മിതമാനസോ ഭഗവതീ-
മാനമ്യ ഭാഗീരഥീം
നാവാ താം മഹിതാം വിലംഘ്യ മുനിനാ
സാൎദ്ധം വിശാലാം പുരീം*
സാവിത്രാന്വയമണ്ഡനസ്യ സുമതേ
രാജ്ഞഃ സമാസേദിവാൻ.

൩൯

അഗ്രേ വന്നെതിരേറ്റു കൌതുകത്താ
രാജ്ഞാ സമഭ്യൎച്ചിതോ
ഹൃഷ്ടാത്മാ സ തു രാജപുത്രസഹിതഃ
പ്രസ്തൂയ ചിത്രാഃ കഥാഃ

* ''വിലംഘ്യ ഗംഗാം വിഹസത്തരംഗാം
വിലോകയാമാസുരമീ വിശാലാം
വിശാലനാമ്നാ രചിതാം നൃപേണ
പുരീം വിശാലാപണചത്വരാം താം.''
എന്നു മറെറാരു കവി വൎണ്ണിച്ചിരിക്കുന്ന പ്രകാരം കാണ്ക.

തത്രൈവ *ക്ഷണദാമതീത്യ മിഥിലാം
യാസ്യൻ പ്രദർശ്യാശ്രമം
മദ്ധ്യേ ഗൗതമനാം മുനേരകഥയൽ
തദ്ദാരബദ്ധാം കഥാം.

൬൪

“ഇക്കാണായതു ഗൗതമാശ്രമമിഹ
ശ്രീമാൻ മുനിർഗ്ഗൗതമഃ
പത്ന്യാ സാദ്ധമഹല്യയാ കില തപ-
സ്സും ചെയ്തിരുന്നു ചിരം
അക്കാലത്തു മുനേരസന്നിധിയിലാ
വൃത്രാരി വന്നേകദാ
തദ്ദാരാൻ ഭവിതവ്യതാവിധുരിതോ
ഭീതാൻ രഹസ്യൂചിവാൻ.

൬൫

“പേടിച്ചീടായ്ക, ഭദ്രേ! സകലഭുവനസാ-
മ്രാജ്യലക്ഷ്മീവിലാസ-
ക്രീഡാരംഗം മഹേന്ദ്രൻ പുനരഹമരികേ
നില്പു ലജ്ജാ തവാസ്താം
ഗാഢപ്രേമ്ണാ കൊതിക്കുന്നിതു തിരുവുടൽ ക-
ണ്ടീടുവാനെത്രനാളു-
ണ്ടേടത്താർബാണവീര്യോദയവിളനിലമേ!
ഹന്ത ദാസോ ജനോഽയം.

൬൬

ആരാലിപ്പൂവലംഗം നവനവസുഷമാ-
മണ്ഡിതം കണ്ടതോറും
മാരോന്മാദം മുഴക്കുന്നിതു കുചതടമൊ-
ന്നം തലോടീടിലാ ഞാൻ
ആരോമൽക്കൊങ്കമീതേ മുറ്റരപി മുറുകെ-
ച്ചേർത്തു പുല്കീടിദാനീം
പോരും ചാരിത്രധർമ്മമിതതിലഘു പാ-
ത്രികാധീനസൌഖ്യം.

---

* “നിശാ നിശീഥിനീ രാത്രി-
സ്ത്രിയാമാ ക്ഷണദാ ക്ഷപാ.”-(ഇത്യമരഃ).

൬൭

ഇന്നിൻകാരുണ്യമെന്നെ പ്രതി രഹസി പുല-
    നൂന്നതെന്നാകിലിപ്പോൾ
നിന്നാണേ, തീർത്തുചൊല്ലാം പ്രിയമഹിഷി ശചീ-
    ദേവി നൂനം ദ്വിതീയാ
എന്നാൽ നമ്മൊന്നൊട്ടുക്രീഡകളികളിൽ വിളയാ-
    ടീടുവാനാഗ്രഹം മേ
വർണ്ണിക്കാവല്ല നല്ലോരവസരവുമിതേ-
    കാന്തം വരാ ജീവനാഥേ!'

൬൮

ഇത്ഥം പറഞ്ഞനുനയം മധുരം ത്രിലോകീ-
  ഭർത്താ പലായനപരാം ഭയവേപിതാംഗീം
ഉൾക്കമ്പമാൻ ശിവ ഗൌതമധർമ്മപത്നീം
  കൈക്കൽ പിടിച്ചിതു ബലാദബലാം വലാരിഃ.

൬൯

ത്രൈലോക്യാധീശനെന്നുള്ളൊരു ബഹുമതികൊ-
    ണ്ടോ, മനോമോഹനശ്രീ-
കോലും വാഗ്ഭംഗികൊണ്ടോ, വിപുലബലമെഴും
    ഭാവിതാശക്തികൊണ്ടോ
ലോലാത്മാ സാ സതീ വാസവനു വശഗതാ
    തൽക്ഷണം തേന രേമേ
നാളൊന്നപ്പോലമസ്യാ നിഭൃതമഭൂത സോ-
    ദൈവ്യൗപപത്യം രസാർദ്രം.

൭൦

ഇത്ഥം മേവുന്നകാലം മദനരുയിർ പൊറാ-
    തേകദാ നാകനാഥൻ
മദ്ധ്യേ ചെന്നദ്ധ്വരാത്തെ മുനിപരിവൃഢമു-
    ദ്യാശ്രമപ്രാന്തഭാഗേ
വൃദ്ധം തം കോഴിക്കൂകിപ്പുരിമനിയമധ-
    ർമ്മായ പൊട്ടെന്നകത്തി-
സ്സപസ്ഥാത്മാ താനകംപുക്കകൃത രതിമഹ-
    ല്യാസഹായോ യഥേഷ്ടം.

൪൭

വിജ്ഞായ സ്നാനവേലാം മുനിരനുപഗതാം
തൽക്ഷണേ ധിക്കൃതം സ്യാ-
ദിച്ഛേലെന്നങ്ങകം പുക്കളവു സരഭസം
പർണ്ണശാലാന്തരാളേ
സാപത്രപം ധർമ്മപത്ന്യാ സഹ രതിമനുഭൂ-
യാത്തു കുതിച്ചുള്ളതേ-
ന്നിശ്വാസം നിർജ്ജിഹാനം പ്രശിഥിലവസനം
തത്ര കണ്ടാനമഹേന്ദ്രം.

൪൮

അന്നേരം കണ്ടു വിഷ്ണോർപ്പരിവൃഢമുടജാ-
ദ്ധൃതരേ മെല്ലമേന്നേൽ
മിന്നും കോപാന്ധചേതാ ദശശതവൃഷണ-
പ്രോദ്ഗമം മെയ്യിലെങ്ങും
ഉന്നിപ്പോളേ ഭവിച്ചീടുക, നിയതമനാ-
വായ്വാഹാരേ! ശിലാത്മാ-
വെണ്ണീർവർണ്ണം വിഷണ്ണേ വിഗതഭയമുഷേ
ശപ്തവാനുഗ്രതേജാഃ.

൪൯

'കുചരിതചപലായാ ദേഹി മേ ശാപമോക്ഷം'
വിശദമിതി വദന്തീമാത്മഭാര്യാമനാര്യാം
'ദശരഥസുതരാമശ്രീപദസ്പർശമുദാ
വിശ നിജതനു'മെന്നങ്ങേഷ യാതോ ഹിമാദ്രിം.

* "ക്രൂരതരേ ക്രുധ താമ്രാക്ഷഃ
ശശാപ ദിവിജാധിപം
യോനിലമ്പട! ദുഷ്ടാത്മൻ!
സഹസ്രഭഗവാൻ ഭവ,
ഭർതൃപാപം തു മുനിവരോ
ഭാര്യാം താമപി ശപ്തവാൻ
അദൃശ്യാ സർവ്വഭൂതാനാം
ഭസ്മശായിനീ ഭവിഷ്യസി."

(എന്നു രാമായണം).

§ "സ ച ക്രുധാ നിർവൃഷണം വൃഷാണം
ഭാര്യാമദൃശ്യാം ച മുനിശ്ചകാര."

(എന്നു ഭോജചമ്പു).

൪൪

ദുഃഖാർദ്ദിതോ വാസവനസ്തദാനീം
കൈകൊണ്ടു ബീഭത്സതരം ശരീരം
പട്ടാംബരപ്രാവൃതസർവ്വഗാത്ര-
ശ്ശിഷ്ടാം നിശാം മച്ചിലടച്ചുനൈഷീത്.

ഗദ്യം ൪.

(ദണ്ഡകം).

തതോ വിബുധനായകൻ പ്രാതരാതങ്കശാലീ സദാ ലജ്ജിതോ മജ്ജനാലേപനാദിക്രിയാസു പ്രയാസേന ശുദ്ധം പ്രവൃത്തിം വിതന്വൻ അധന്യോഹമെന്നോ മഹാപാപമേ, പണ്ടിവണ്ണം ജഗത്തിങ്കലാർക്കാനുമുണ്ടോ ഭവിച്ചു സുഖക്കേടൊരേടത്തു ഹാ കഷ്ടമെന്നെത്രയും തത്ര ജാതാനുതാപം നിരൂപിച്ചു രാത്രിന്ദിവം പട്ടവസ്ത്രേണ മൂടി കപടിത്ത് കോണിൽ നാണിച്ചു രോഗച്ഛലാൽ മച്ചിലുൾപ്പൂക്കൊളിച്ചൊച്ചകൊള്ളാതവണ്ണം കിടന്നു സുധർമ്മാസദസ്സീമ്നി ധർമ്മാസനാദ്ധ്യാസനാദിക്രിയാവിഘ്നമുച്ചൈരിയന്നു പരിഭ്രാന്തികൈക്കൊണ്ടു ഭൃത്യോൽക്കരം നിത്യമുദ്യോഗമാർന്നും പുലോമാത്മജാമാത്മശുശ്രൂഷണവ്യാകുലാം കണ്ടുകൊണ്ടഥ മുഖം താഴ്ത്തി നാണം പിണഞ്ഞും നിതാന്തം കരഞ്ഞും വശംകെട്ടു മേവുന്നവസ്ഥാന്തരേ സർവ്വദേവർഷിവൃന്ദങ്ങളൊന്നിച്ചു നേരേ പുറപ്പെട്ടു നീഹാരശൈലേ തപസ്യന്തമത്യന്തഭക്ത്യാ മുനിം ഗൌതമം കണ്ടു കാൽത്താരിൽ വീണങ്ങുണർത്തീടിനാർ. 'വിശ്വലോകത്തിനാലംബമേ! തമ്പുരാനേ! കൃപാസമ്പദാ നിൻപ്രഭാവാനഭിജ്ഞം കൃതാനാഗ്ഗുകൃത്യം മഹേന്ദ്രം മഹാപങ്കടാദേനമുദ്ധൃത്യ ലോകത്രയം കാത്തുകൊള്ളേണമെന്നാത്മബന്ധോ! പരം മറെറാരാധാരമില്ലാതമെന്നാൽ നമസ്തേ നമസ്തേ സമസ്താപരാധം ക്ഷമിക്കേണമിപ്പോളനുഗ്രാഹ്യമേതം ജനം കാണമപേക്ഷിക്കൊലാ ചെററു'മെന്നീദൃശം* വാചമാകർണ്ണ്യ ജാതാനുകമ്പോ മുനിപ്രൌഢനും ചെററു ചിന്തിച്ചു 'സർവ്വത്ര ഗാത്രേ മഹേന്ദ്രന്നഹോ മുന്നമുണ്ടായതൊക്കെ ക്ഷണേനൈവ കണ്ണായ്ച്ചമഞ്ഞീടുകെ'ന്നേവമാഭാഷ്യ പെട്ടെന്നയച്ചീടിനാൻ. തൽക്ഷണേനാതിസന്തുഷ്ടമൊന്നിച്ചു ദേവർഷിവൃന്ദം ദിവം പ്രാപ്യ ദേവാധിരാജം സഹസ്രേക്ഷണം ഭദ്രസിംഹാസനേ വച്ചു പണ്ടേക്കണക്കെ മഹാപ്രാഭവത്തോടു വാഴിച്ചിതെല്ലാരുമേ.

* ഈദൃശം (ശ. സ്റ്റീ. മി. ഏ.)

ഷിത്തേ നീലഘനോജ്ജ്വലം നിദധതീ
ഭൂയസ്സ്വരൂപം പ്രഭോ-
ശ്ശുദ്ധാ ശ്രോണിഭരാലസേന വപുഷാ
യാതാ പതിം ഗൌതമം.

൪൯

ദുഃഖേ സുഖേ ച രജ ഏവ ബഭൂവ ഹേതു-
സ്സാദ്ദ്വിധ മഹതി ഗൌതമധർമ്മപത്ന്യാഃ
യസ്മാൽ ഗുണേന രജസാ വികൃതിം ഗതാ സാ
രാമസ്യ പാദരജസാ പ്രകൃതിം പ്രപേദേ. *

൫൦

ഇത്ഥം ഗൌതമവല്ലഭാം നിജപദാം
ഭോജന്മപാംസുച്ഛടാ –
നിർദ്ധൂതവൃജിനാം വിധായ വിഹിതാ-
തിഥ്യസ്തയാ സാദരം
വിശ്വാമിത്രവിതീര്യമാണവിവിധാ-
ശീർവ്വാദസന്ധുക്ഷിത-
പ്രൌഢാത്മദ്യുതിരാപ മൈഥിലപുരം
ഭ്രാത്രാ സമം രാഘവഃ.



അഹല്യാമോക്ഷം സമാപ്തം.

---

സീതാസ്വയംവരം.

൧

മഹതാമനുരോധനേന പുംസാം†
വരമേവക്ഷമയതാമായതിഷ്ടം

---

* 'സാ തസ്യസ്യ രാമസ്യ
പാദസ്പർശമഹാത്മനഃ
അഭൂത് സുരൂപാ വനിതാ
സമാക്രാന്താ മഹാശിലാ."
(എന്നു പത്മപുരാണം).

† "സർവ്വേഷാം സമ്പദാം മൂലം
മഹതാമനുരോധനം."
(എന്ന് ഒരു മഹാകവി പറഞ്ഞിരിക്കുന്നു).

രഘുപുംഗവനമ്മുനിപ്രസാദാൽ
തരുണീമഞ്ജരി സീതയെന്നപോലെ.

൨

താഭ്യാം കൃത്വാ വിശുദ്ധാം മുനിവരഗൃഹിണീം
ഭാനുവംശോദ്ഭവാനാം
മാണിക്യോത്തംസരത്നം കുശികതനയനാൽ
മാനിതഃ സാനുജന്മാ
നാനാലങ്കാരരഥ്യാവിപണിമണിഗൃഹാം
കൌതുകാലോകിലോക-
ശ്രേണീപൂർണ്ണാന്തരാളാം രഘുപതി മിഥിലാം
പ്രാപ ചാപോത്സവാഢ്യാം.

൩

കണ്ടാരഗ്രേ നരേന്ദ്രം ജനകമമലഭ-
ദ്രാസനേ ഭാസമാനം
തണ്ടാർമാതിൻകടാക്ഷാഞ്ചലകുവലയമാ-
ലാവിലോലാഖിലാംഗം
കണ്ടോളം കാമ്യരൂപം പുകൾപെരിയ പുരാ-
ബ്രഹ്മസാക്ഷാൽക്രിയായാ
ഭണ്ഡാരം പാർശ്വഭാഗേ മരുവുമൊരു ശതാ-
നന്ദനാൽ നന്ദ്യമാനം.

൪

കൃത്വാ സപര്യാം ധൃതമാതിഥേയീം
ഭദ്രാസനാസ്ഥാപിതമാദരേണ
നത്വാ മുനീന്ദ്രം മിഥിലേന്ദ്രനപ്പോൾ
മുഖസ്മിതാർദ്രം വചനം ബഭാഷേ.

൫

ലമ്പന്നദ്രഷ്ടുജാമാതൃ-
സമ്പദാം ഭൂമിരദ്യ നഃ
ത്വദാഗമനജന്മായ-
മാനന്ദഃ സുദിനായതേ.

൬

ഇന്നാകിൽ ഫലിതം മനോരഥമഹോ
വിശ്വക്രതൂനാം ക്രിയാ
ധന്യാ ഭൂമിസുരാശിഷോഽപ്യവിതഥാ
നിർണ്ണീതമിന്നാകിലോ
പുണ്യാത്മൻ! ബഹുമാനഭാജനമഹം
ജാതോഽസ്മി ലോകത്രയേ
ചന്ദ്രാർക്കാവധി, മൽപുരേ തവ പദ-
ന്യാസാൽ പവിത്രീകൃതേ.

൭

അജനി ഭവനമേതൽ പാവനാനാം പുരസ്താൽ
പദകമലപരാഗൈഃ സ്പൃശ്യമാനം ത്വദീയൈഃ
അപി ച തവ കടാക്ഷപ്രേമഗംഗാതരംഗൈ-
രഘപടലമശേഷം ക്ഷാളിതം നഃ ക്ഷണേന.

൮

*സാധിഷ്ഠം ഭോ സുധാവർഷിണി ഹിമകരബിം-
ബത്തിലും നൈവ ലബ്ധ-
പ്രീതിപ്രാഗ്ഭാരമേതന്നയനയുഗമഹോ
സാമ്പ്രതം നിർവൃതം മേ
ചേതോ ജാമാതൃലാഭാച്ച ശമപസിതമിവ ഭവൽ-
സന്നിധാനേഽത്ര താനേ
വിത്രാശങ്കം പുളയ്ക്കുന്നിതു ശിവശിവ! വി-
ഭാഗസ്തു മോഷം വിശേഷാൽ.

൯

അധിഗതൗ വിഷയം കിമിഹാശ്രിതൗ
നയനയോരഥവാ നളകൂബരൗ
സ്വവപുഷാഥ കിം മധുമാധവൗ
കഥയ മേ മുനികുഞ്ജര! കാവിമൗ?

---

* സാധിഷ്ഠം = അതിബാഢമിത്യർത്ഥഃ.
'അന്തികബാഢയോർന്നേദസാധൗ'
(ഇതി പാണിനിഃ).

൧൦

“കതര ഹ്യൂഷ കല്യായമലച്ഛവിഃ
  കമലലോചനയോരനയോഃ പുനഃ
ഇഹ കഥം ഹൃദയം മമ ലീയതേ
  നിയമിവൃത്തി യഥാ പരമാത്മനി.”

൧൧

ഇത്ഥം നിശമ്യ വചനം ജനകസ്യ രാജ്ഞോ
  നിസ്സന്ദ്രമോദഭരമേദുരതാന്തരാത്മാ
മുഗ്ധസ്മിതസ്ഫുരിതമനോജ്ഞമുഖം ഗഭീരം
  പ്രത്യൂചിവാൻ കുതുകവാൻ കുശികാത്മജന്മാ.

൧൨

“അവനിമവനിപാലാഃ കോടിശഃ പാലയന്താ-
  മവനിപതിയശസ്സു ത്വാം വിനാ നാപരത്ര;
ജനക! കനകഗൗരീം യത് പ്രസൂതാ തനൂജാം
  ജഗതി മഹിതമന്തം ഭൂർഭവന്തം വിതേനേ.

൧൩

ദേവ്യാ യസ്യാ വദനമുദധിഃ
  §പീഠികാ ഹാടകാദ്രി-
ർഹാരസ്സിന്ധുസ്സഗരതനയാ-
  സ്വർഗ്ഗമാർഗ്ഗൈകബന്ധുഃ,
ക്രീഡാശൈലഃ പരമപുരുഷ-
  ക്രോഡദംഷ്ട്രാ ച, തസ്യാ-
സ്സീതാമാതുർജഗതി മിഥിലാം
  സൂതികാഗേഹമാഹുഃ.”

൧൪

“അവതരതി മേ വത്സാ പ്രൌഢിം, ന കശ്ചന ലഭ്യതേ
  ജഗതി പുരജിച്ചാപാരോപക്രിയാചതുരോ വരഃ
വിഹിതസമയത്യാഗേ ഭൂയാൻ ഭവേദയശോഭരഃ
  കിമിഹ കരവൈ ചിന്താസിന്ധൗ നിമജ്ജതി മാനസം.”

* കതരചിപ്രിയന്മാർ.

§ അല്ലം പീഠം പീഠി ഒന്നെയു പീഠികോപവേശനപീഠം,

൪൩

"അലം ജനക! ചിന്തയാ ദുഹിതരം പ്രദാസ്യാമി തേ
വരായ ഗുണശാലിനേ ഭവതു നിർവൃതിശ്ചേതസി
യഥാ സമയരക്ഷണാൽ തവ യശസ്സമുജ്ജൃംഭതേ
തഥാ പുരവിമർദ്ദിനോ ധനുരധിജ്യമാപാദ്യതേ."

൪൪

"സമസ്യാ വാ സാന്ത്വം ബഹിരബഹിരംഹഃപരിമൃജാ-
മൃചാം വാ സംവാദഃ കിമപി യജുഷാം വാ പരിപണം
ത്വദാശീർവ്വാദോ/യം ബഹുവിഷയസാക്ഷാൽകൃതഫലോ
വരം മേ വത്സായാഃ കഥയതി പുരോവർത്തിനമിവ."

൪൫

"പുത്രാസ്തേ/ദ്യ ജഗദേകജാംഘികയശു-
ദ്ദാമഭ്രമൽകീർത്തിനാ
ചാതുർഹോത്രവിതീർണ്ണവിശ്വവസുധാ-
ചക്രേണ ചക്രേ മഖഃ
രാജ്ഞാ പങ്ക്തിരഥേന; യത്ര സകല-
സ്വർവ്വാസിസർവ്വാതിഥൌ
സ സ്വേച്ഛയൈവ ഫലപ്രദഃ ഫലഭുഗപി
സ്വേച്ഛയൈവ നാരായണഃ.

൪൬

ചത്വാരോ ദിനനാഥവംശമണയോ
ജാതാഃ കുമാരാസ്തു യേ
തേഷാമേഷ പുരോഭവഃ പ്രമദയൻ
കൃത്സ്നാം ധരിത്രീം ഗുണൈഃ
*മത്തോ ലബ്ധസമസ്തചാപനിഗമോ
വിശ്വാഭിരാമാകൃതീ
രാമസ്സാധിതതാടകഃ പുനരസാ-
വസ്യാനുജോ ലക്ഷ്മണഃ."

൪൭

വിദേഹാധ്യക്ഷേ ബഭാഷേ ശമജലധി ശതാ-
നന്ദനാം ഹന്ത! ദിഷ്ട്യാ
ഭദ്രേണാനേന മാതാ മമ ഹതദുരിതാ
പ്രാപിതാ ഭർത്തൃപാർശ്വം

* മത്തോ മൽസകാശാദിത്യർത്ഥഃ.

അത്രേയല്ല പുലമ്പുന്നിതു സുചിരമിമൌ
പശ്യതോ മാനസം മേ
വത്സേ സീതോർമ്മിളേ സാമ്പ്രത,” മിതി ഗദിതഃ
പ്രാഹ രാജാ മുനീന്ദ്രം.

൨൦

“യദ്ഗോത്രസ്യ പ്രഥമപുരുഷ-
സ്തേജസാമീശ്വരോഽയം
യേഷാം ധർമ്മപ്രവചനഗുരുർ-
ബ്രഹ്മവാദീ വസിഷ്ഠഃ
യേ വർത്തന്തേ തവ ച ഹൃദയേ
സ്വസ്യ സംബന്ധയോഗ്യാ-
സ്തേ രാജാനോ; മമ പുനരയം
ദാരുണഃ ശുല്കസേതുഃ.”

൨൧

“കൃത്യേഽസ്മിന്നന്തരായശ്ചേൽ
ശുല്കസംജ്ഞൈവ കേവലം
നിശ്ചിനു ത്വം മഹാരാജ!
ന കിഞ്ചിദിദമീദൃശം.”

൨൨

“യദചിരേണാപി വിദേഹനന്ദിനീ-
പാണിപീഡനവിധേർമ്മഹാർഹതാം
ഏവമാഹ മുനിരേഷ കൌശിക-
സ്തേന മുഹ്യതി ചിരായ മേ മനഃ.”

൨൩

ഗിരീശേനാരാദ്ധം ത്രിജഗദവജൈത്രം ദിവിഷദാ-
മുപാദായ ജ്യോതിഃ സരസിരുഹജന്മാ യദസൃജൽ
ഹൃഷീകേശോ യസ്മിന്നിഷുരജനി മൌർവ്വീ ഫണിപതിഃ
പുരസ്ത്രയ്യാ ലക്ഷ്യം ധനുരപി കിമപ്യദ്ഭുതമിദം.

൨൪

യേഷാം ചാപസമർപ്പിതം ത്രിഭുവന-
ച്ഛിദ്രാപിധാനവ്രതം
ജാതം കേവലമേവ ഭരോദിതമപ-
സംബന്ധനൈമിത്തം ധനുഃ

* ‘[illegible].’ ([illegible]).

ത്യേപി പ്രേക്ഷ്യ പുരാ ശരാസനമിദം
മൌർവ്വീകിണശ്യാമികാ-
കസ്തൂരീസുരഭീകൃതാനനബിലഃ-
വ്വൃത്തം ഭുജാൻ ഭൂഭുജഃ.

വ. ൯

ഏതദ്ഭാഗധേയമപി താദൃശമുത്സവാനാ-
മേതാം ദശാം വയമപി പ്രസമീക്ഷിതാരഃ,
സന്ത്യേവ വിശ്വഭുവനാഭയദാനശൌണ്ഡാഃ
ക്ഷോണീഭുജഃ, പരമമീ ന തു രാമതുല്യഃ.”

വ. ൰

എന്നിവണ്ണം പറഞ്ഞോരളവിലഥ ശതാ-
നന്ദവക്ത്രാരവിന്ദം
മന്ദം നോക്കിച്ചിരിച്ചുണ്ടുപചിതകുതുകാ-
ത്സ്നേഹവിസ്രംഭചേതാഃ
ധന്യാത്മാ രാമസൌമിത്രികളൊട്ടു സഹിതം
കൈപിടിച്ചാസ്ഥയാ താൻ-
തന്നെ ഗാധേസ്സുതജം മണിമയനില-
ത്തേഷ ധീമാനനൈഷീത്.

വ. ൬

സമ്പ്രാപ്തേ രാജധാനീമഥ ദശരഥപു-
ത്രാന്വിതേ ഗാധിസൂനൌ
ഗംഭീരൈർമ്മന്ത്രയിത്വാ സഹ സചിവവരൈർ-
മൈഥിലേയോ മഹാത്മാ,
സമ്മോദം പൂണ്ടയച്ചങ്ങഖിലദിശി മട-
ക്കോല ഭൂപാലന്മാരാം
മമ്മാ! സർവ്വത്ര സീതാപരിണയനമഹാ-
ഘോഷമുച്ചൈർവ്യതാനീൽ.

വ. ൮

എട്ടാശാചക്രവാളേ ശിവ! ശിവ! പൊടിപൊ-
ങ്ങിപ്പൃഥുങ്ങളും ദശായാം
മുട്ടക്കേറ്റക്കായ്ത്തുടങ്ങീ ജയവിരുതു വിളി-
ക്കുന്നതഗ്രേ നൃപാണാം,

ചുട്ടററീടുന്ന കൊററക്കുടകളുമിളകീ-
ട്ടം കൊടിക്കൂറ കാററേറ-
റെറാട്ടൊട്ടാടിക്കളിക്കുന്നതു ഗഗനതലേ
ഹന്ത! കാണായ്ച്ചമന്ദം.

൮൯

കടകം തഴകളോരോന്നൊക്കെനീളെപ്പിടിപ്പി-
ച്ചിടയിലിടയിൽ വീയിപ്പിച്ചു വെൺചാമരൌഘം
ഉടനടനപയാതാസ്സാം പുരീം രാജസിംഹാഃ
പടുപടഹനിനാദൈഃ പൂരയന്തോ ദിഗന്താൻ.

൯൦

സംഭ്രാന്ത്യാ വന്നു വന്നന്നിറയുമഖില ഭൂ-
ലോകപാലാനിതത്തി-
സ്സമ്മാനിച്ചുകൊണ്ടോരോ തെരുവുകളിൽ മിഥിലേ-
ന്ദ്രസ്യ മന്ത്രീ തദാനീം
അഭ്യാനാമാദരേണാർഘ്യസുമനമൃഗമദാ-
ലേപതാംബൂലമുഖ്യൈഃ
സമ്മോദാർദ്രം പദാർത്ഥൈഃ സദ്ഭൃശമുടനറി-
ഞ്ഞതച്ചു മാമാനധീമാൻ.

൯൧

വന്നെത്തി പോന്നകാണ്ഡേ ചില പുഴവഴിയും-
വണ്ണമോരോ ദിഗന്തേ
ധന്യം ഭൂദേവസംഘം തിരളുമൊരു പണ-
ത്തുലയാവൃന്ദബാലം
ഒന്നിച്ചുള്ളായിരം ചങ്ങലവട്ടികൾ കട-
ക്കൂട്ടവും പിന്നെ മേന്മ-
യന്ന്യോന്യം ദപ്പിരാരാൽ പലവക പിശകി-
ക്കൊണ്ടുമാരോഗ്യവായ്പും.

൯൨

മല്ലും തട്ടിത്തിമിർത്തുണ്ടൊരു പരിഷ പരേ
യഷ്ടിമാലംബ്യ മന്ദേ
മെല്ലെ മെല്ലെ നടന്നും പെരുവഴിയിലിരു-
ന്നും കരച്ചും പ്രകാമം,

പല്ലെല്ലാം പോയവൎക്കും പലപൊഴുതുതവി-
ട്ടും പരേ, കാണിനേരം
നില്ലാതേ ഹന്ത! മുഷ്ടാമുഷ്ടിയിലധികവിരൺ-
പൂണ്ടു മണ്ടുന്നിതന്യേ.

൩൩

എണ്ണേറും വിത്തലോഭാത് കതിചന, സരസം
ബാലനാരീകദംബം
തന്നേ പൂണ്മാൻ കൊതിച്ചങ്ങൊരു പരിഷ, പരേ
ഹന്ത! ഹുംകാരവേഗാൽ
എന്നക്കൊക്കൊമ്പകത്തെന്നുയരെ മുറവിളി-
ച്ചും വശംകെട്ടുമല്ലോ!
കണ്ണും ദിക്കും നറുങ്ങില്ലൊരുകരി മിഥിലാ-
ഗോപുരേ ജാതദാനം.

൩൪

പാഞ്ഞെപ്പൂഞ്ഞെത്തിരണ്ടു തദന കവുവടി-
ത്താണ്ടുമായുമ്മുരമ്പ-
കല്ലുന്നോ,രല്ലു നീചപ്പൃത്തികളുമണ-
ഞ്ഞു കയത്തൊന്നിനൊന്നായ്
കയ്യിൽ കൈകോൎത്തുകെട്ടിപ്പിടലി പൊളികയും
വീഴ്കയും ചാകയും കാൽ
കൈയെന്നിത്യാദി പൊട്ടിത്തിറവിയ മുറയും,
ഘോഷമെന്തൊന്നു ചൊൽവൂ! (ധൃഗ്ദേകം)

൩൫

പൃഥ്വീപാലാസ്സമാനീം വിരവൊടു വിഹിത-
സ്ഥാനകതാദികൃത്യാ
മെത്തീട്ടും ഭൂതരത്നാഭരണമണിമഹോ-
രാജിനീരാജിതാംഗാഃ,
ചിത്താനന്ദം വരാംഗാഖിലതനുമതാം
ചൊന്നു ചേൎന്നും നിറഞ്ഞു
വിസ്തീർണ്ണേ ചാപരംഗേ പുനരപി ച യഥൌ-
ചിത്യമേതേ നിഷണ്ണാഃ.

൩൬

ഓരോരോ ദിക്കിലുച്ചൈരിടി സദൃശി നട-
ങ്ങും വെടിപ്പ്രൗഢി മമ്മാ!
ഭേരീനാദം നൃപാണാം ജയവിരുതു മഹാ-
വന്ദിനാം ഗാനഭേദം
പാശ്വസ്ഥാനന്ദാനാം തരിവളനിനദം
ചാമരഗ്രാഹിണീനാം
പൂരേ കേൾ വിശ്വവിസ്താപകമഭവദഹോ!
പാപരങ്ഗം തദാനീം.

ഗദ്യം ൫.

ഹരഹര! ശിവശിവ! മിഥിലയിലിയലിന
കൗതുകവിശേഷം പറവാൻ വല്ലേൻ.
തെരുതെരെ വന്നു നിറഞ്ഞിട്ടുന്ന ന-
രേന്ദ്രന്മാർതൊട്ടുക്കൂടിത്തിക്കി-
ത്തെളിവോടെ ചെല്ലും പെരിയ പടജ്ജന-
ചരണസമുദ്ധതിതപൊടിപടലംകൊ-
ണ്ടാശാചക്രം മുഴുവൻ മൂടി.
തെളുതെളെ വിലസിന വാളുകൾ പരിചകൾ
ചുരിക കട്ടത്തില കട്ടാരം വേ-
ലിട്ടേറീട്ടികൾ വട്ടച്ചക്രം
മററുമൊരോതരമായുധജാലം
കട്ടമയൊട്ടുടനുടനിളകിനനേരം
കാക്കാലത്തു പരന്നീടും ചില-
മിന്നൽ കണക്കെ കണ്ണടയും മാ-
റൊളിവിൽ വിളക്കും ജഗതി വിളങ്ങി.
തിരളൊളി തിരളും ബാലവധൂനാം
താലികൾ തോടകൾ താവടമുടനാൺ
കണ്ടവിരൻ പൂണ്ടൊരുത്തകെ
കൈയും കോർത്തുപിടിച്ചു നടക്കും-
കാമുകഹർഷനിനാദവിശേഷേ
നിവിരത്തിരളും ശൃംഗാരശ്രം
പല്ലവിശേഷം കഥചന ഭാഗേ.

ജലധരസമയേ കടുതരമിടികൾ മു-
ഴങ്ങുംപോലെ തകിലും മുരചും
നക്രപെരുമ്പറ ഡിണ്ഡിമമുടനേ
തുടിപടഹങ്ങളിവററിൻ ഘോഷം
ചെവിപൊടിയുംമാറുലകിൽ നിറഞ്ഞു മു-
ഴങ്ങുന്നതുകേട്ടൊച്ചരെങ്ങും
കേകാലാപം കാരംകാരം
പീലിപരത്തിച്ചുററും മുററം
പിടകളുമായിക്കൂത്താടീടും-
മത്തശിഖാവളബഹുവിനോദം
ഏറ്റം നിതരാം കുഹചന ഭാഗേ.
കല്യാണത്തിന്നു വന്നീടും ചില
*മന്നവരെച്ചെന്നൊപ്പമെതിർപ്പാൻ
മുല്പാടണയും കോപ്പുൽക്കണ്ണാർ
പൊല്പൂമെയ്മേലല്പേതരമാ-
ഴ്കിനൊടണിയും നാനാഭരണമ-
ഹോജ്വലരത്നസ്ഫുരിതവിലാസൈ-
രിളവെയിൽപോലെ കുഹചന ലസിതം.
കുടയും വടിയും കോലാഹലവും
ഘുമുഘുമമെന്നു കയർത്തുപിടത്തുട-
നശനപ്രാകരികൊണ്ടിടയിടെ
വന്നു നിറഞ്ഞീടുന്ന മഹീസുര-
സംഘവിസ്രംഖലകളകളവചന-
പ്രഹസിതലീലാലോളിതമൊരിടം.

ഗദ്യം ൨.

കചിദചിപ്രവൃദ്ധം പൊട്ടന്നെന്ന തമ്മിൽ തെളിഞ്ഞിട്ടു ഹാ! "ശങ്കരൻ തെക്ക നിന്നെപ്പോൾ വന്നു ഭവാൻ, എന്റെ‡ പ്രമത്തൻ വെലിക്കെല്ലുംപോലും വരാതെ കിടക്കുന്നിതോ ക്ലേശമായിട്ടു താനേസുഖിച്ചങ്ങിരിക്കുന്നതത്രെ. പണത്തിന്നു മുട്ടിട്ടു കുത്താപി മേടിച്ചു മുന്നാളുകളും വരാപാഠം വിരിപ്പാവു തന്നൊരുങ്ങ തന്നുട്ടുതാനാം.' "അഹോ! വാസുദേവോ, നിന്നെ ഞാനൊന്നുപതിററാണ്ടുകൂടീട്ടു കണ്ടു; ഗൃഹത്തിങ്കലോ നിനിതോ ഇത്രനാളും വശം

* എതിർക്കുക = എതിരേല്ക്കുക. ‡ പ്രമത്തൻ = ബ്രാഹ്മണൻ.

കെട്ടുപോയ് ഞാനനൎത്ഥങ്ങൾകൊണ്ടേ. മരിച്ചു പിതൃവ്യൻ കടം കൊണ്ടു പെണ്ണുങ്ങൾ രണ്ടുംകൊടുത്തു കിടക്കുന്നുല്പത്തിയെട്ടാണ്ടു പോരും കുടുംബം ഭരിപ്പാൻ വശമേതുമില്ലേ." "എന്തഹോ! കൃഷ്ണനെഞ്ഞോട്ടു പിന്നെത്തുടങ്ങീട്ടു ഞാനോ വടക്കോട്ടു പോവാൻ തരംകെട്ടിതോ പണ്ടു തമ്മിൽ പറഞ്ഞോരകാൎയ്യങ്ങളെല്ലാം മറന്നില്ല സത്രം കഴിഞ്ഞാൽ നിരൂപിച്ചു കല്പിച്ചുകൊള്ളാം പറഞ്ഞിങ്ങു നിന്നിട്ടെടോ! വൈകിയാതെ പണം വാങ്ങിവന്നിട്ടു കാൎയ്യങ്ങളെല്ലാം" കയച്ചിത്തരം വാൎത്ത കേൾക്കാമനേകം.

ഗദ്യം ൩.

പ്രതിഭടവിഘടിനി വിമതോച്ചാടിനി
വിശ്വവശംകരി ശത്രുഭയംകരി
വനിതാമോഹിനി കനകാവാഹിനി
മന്മഥസംഗ്രാമമന്ത്രബീജം
ജ്വാലാമാലിനി ലീലാശാലിനി
പഞ്ചശതാക്ഷരി വഞ്ചനസാക്ഷിണി
എന്നിത്യാദികൾ മന്ത്രങ്ങൾ ജപി-
ച്ചുതുമിതുമുടനേ സാധിക്കാമെ-
ന്നതിചടുലം ചില വെടികളിക്കലി-
ത്താലേ മാലോകൎക്ക് വരുന്നതു
താൻ കല്പിച്ചു വരുത്തുകയെന്നായ്
എല്ലാരോടും ഘോഷിച്ചുംകൊ-
ണ്ടാഢ്യത്തൊപ്പിയുമാട്ടിപ്പോര കി-
ലുക്കൻവടിയും, പാലും നെയ്യും
കൂട്ടിച്ചീൎത്തുടനാനബ്ഭോഷ്കുക-
ളൊക്കെനിറപ്പാൻ മനിച്ചുള്ള ക-
ടാഹംപോലെ വദ്ധിയുമായി,
കഞ്ഞിപ്പുടവ കവൎപ്പിച്ചുംകൊ-
ണ്ടാനബ്ഭോഷ്കുകൾ പലവൃതരത്തില-
ട്ടുത്തു വെളിക്കെ ജഗത്സു വിതച്ചും
മാലോകൎക്കു സഹിക്കരുതാതൊരു
വാനാറംകൊണ്ടൊക്കെ നിറച്ചും
സൌഭാഗ്യാകരമായുഷ്യകരം

സൌന്ദൎയ്യപ്രദമഖിലാകൎഷണ-
മംഗജജൃംഭണമനുഭവസാരം
കലഹവിനാശനമനുരാഗകരം
വൃഷ്യവരിഷ്ഠം ദ്വേഷണയന്ത്രം
മാരണയന്ത്രം മോഹനയന്ത്രം
സ്തംഭനയന്ത്രം മേളനയന്ത്രം
വിഘടനയന്ത്രം പോഷണയന്ത്രം
കൎശനയന്ത്രം മററുമോരോരോ
യന്ത്രശ്രേണികളെഴുതിച്ചേൎക്കും
ഗ്രന്ഥക്കെട്ടുമെടുത്തുനടക്കും
ശിഷ്യജനങ്ങളുമൻപതുമെപ്പതു
പരികൎമ്മികളും ചുമടു ചുമന്നി-
ട്ടൻപതുകയ്യുതമൊക്കെയൊക്കെ
ക്ഷോണീപാലഗൃഹങ്ങളിലുദയമ-
ന്നത്തുംകൊണ്ടത്തേങ്ങാനിഖിലം
മുട്ടുമുടിച്ചും കട്ടുഭുജിച്ചും
മാറ്റും ചുണ്ടെലി ചോരത്തടിയൻ-
വാലുമെരുന്നും മയൂരശിഖാ
തൊത്തൂലിത്തരമൊക്കെയൊക്കെ വ-
റുത്തുപൊടിച്ചുച്ചുടലബ്ഭസ്മം
മേളിച്ചുഴകൊട്ടമഷിയുണ്ടാക്കി വി-
ശ്രുതം ത്രിഭുവനവശ്യമിതെന്നൊരു-
പേരും ഭള്ളാസ്ഥിത്വപ്രഭജല-
ധൂളിജനത്തിനു മതാ പൊന്നം-
പണവും പച്ചേ ഝടിതി പറിച്ചും
ഭാണ്ഡുമുടിക്കാമെന്നും ചൊല്ലി-
ഭോന്തന്മാരൊടണഞ്ഞെത്തക്കണ്ണമ-
ടച്ചൊരു ഭസ്മസ്നാനംചെയ്യും-
നേരത്തലറിക്കൊണ്ടവർതന്മേ-
ലടിയേല്പിച്ചൊരു പുൺവട്ടവെല്ലാം
മറെറാന്നാക്കി മറിച്ചു പറഞ്ഞും
പുറമേ പെരിയേ ഭള്ളുംകാട്ടി-
ക്കണ്ണിച്ചുഴകൊട്ട മോന്തായത്തൊട്ടു-

മേളനഹോമം ചെയ്യിച്ചത്രേ
ഹരനൊട്ടു തിരുവുടലൎദ്ധം പററീ
ത്രിപുരവധത്തിനു കഴിവില്ലാഞ്ഞ-
ത്ര്യംബകവചസാ സംഹൃതിഹോമം
ചെയ്തേനിഞ്ഞാൻ മൂന്നേമുക്കാൽ-
നാഴികകൊണ്ടൊരുപിടിവെണ്ണീറായ്
ഗരളം പണ്ടു കുടിച്ചോരുനാളും
പാൎവ്വതിതന്നെ മംഗലസൂത്രവി-
ഭംഗഭയംകൊണ്ടന്നെക്കൊണ്ടൊരു
നാല്പത്തുദിവസം മൃത്യുഞ്ജയമെന്നൊരു-
മൃത്യുഞ്ജയവും ചെയ്യിപ്പിച്ചു.''
പലതരമേവം ഡാംഭികമുളള ന-
ടിക്കും മാന്ത്രികരങ്ങൊരുഭാഗേ.
കണ്ഡമെന്നു പറിച്ചുമിടിച്ചും
കട്ടുകടെയുളളതരത്തിലെന്നി-
ട്ടിടയിലരച്ചും വാതദ്വേഷിണി
പിത്തവിരോധിനി കഫവിധ്വംസിനി
കല്യാണഘൃതം ധാന്വന്തരഘൃത-
മായുഷഘൃതം മേദസ്സുരഘൃത-
മാരോഗ്യഘൃതം കാരസ്കരഘൃത-
മജരാതൈലം ദൃഷ്ടിരസായന-
മാൎശോനാശനമാന്ത്രകഷായം
വൃഷ്യകഷായം ബഹുവിധമിത്ഥം
മററുമൊരോരോ പേരും ചൊല്ലി-
ട്ടുശാന്താടി കഷണങ്ങിപ്പെരുക്കാ-
ലെന്നിവപോലുമൊഴിപ്പാനായി-
ട്ടാൎക്കൊരിക്കലുമെങ്ങും പാൎത്താ-
ലുതകാത്തവ ചില നല്ല മരുന്നുകൾ
വിരയെ വരുത്തുകയെന്നു പറഞ്ഞും
ദുസ്സാദ്ധമുളളതു മററവൎക്കും
സാദ്ധമുളളതു ബത തങ്ങൾക്കിതരം
മുൻപേ മല്ലാമയുമായ് കല്പി-
ച്ചുളളൊരു രോഗം കണ്ടാലപ്പോ-

ളെല്ലായിലുമമ്മീതേയുള്ളതി-
തെന്നുപറഞ്ഞും പേടിപ്പിച്ചും
സഹിക്കരുതാത കഷായം മുക്കുടി
നസ്യവുമൊക്കെയകത്തുചെലുത്തി
സ്വാസ്ഥന്മാരെയുമപഗതകരുണം
വ്യാധിതരാക്കിവലച്ചു നിതാന്തം
വസ്തി പിടിക്ക പുകയ്ക്കു മുറിക്ക മു-
ള്ളുകിഴെന്നായിത്തരമോരോ
ദുർവ്യാപാരം വിരവൊടു ചെയ്തി-
ട്ടസുവും വസുവുംകൂടെ മുടിക്കും
വൈദ്യകദംബം ഫഹചനമാഗേ.

ഗദ്യം ൪

കുത്രചിൽ കാഴ്ചകാണ്മാൻ നടന്നഞ്ജസാ തിക്കിനില്ക്കും ഭടന്മാരുടൻതമ്മിലിച്ചൊല്ലീടോ "കോപ്പുമയെന്തിന്നു ഇന്നേതോ വിളക്കോ; മഹീപാലകൻ പെൺകൊടുപ്പാൻ തുടങ്ങുന്നതിപ്പോഴോ; കൊടുക്കുന്നതെന്തിന്നു നാട്ടാർക്കുചെമ്മേ വളപ്പാൻ തനിക്കേതുമില്ലാതപോലെ; എടാ പൊട്ട നീ പെൺകൊടുക്കുന്നതെല്ലാർക്കുമാചാരമത്രേ; ഇനിക്കില്ല കാളയ്ക്കു തണ്ണീർകൊടുപ്പോർ മിനക്കെട്ടുനിന്നിട്ടു കണ്ണും വരണ്ടു. ഇനിക്കാപ്പയുംകൊണ്ടുപോവോളം പതുക്കെ പൈ തിന്നുപോം ചാമയും നെല്ലുമെല്ലാം" കയച്ചിത്തരം വാർത്ത കേൾക്കാമനേകം.

ഗദ്യം ൫.

*നാഴികവട്ടകവച്ചുമെടുത്തും
മുങ്ങി മുങ്ങീലഷം മുങ്ങി

---

* "വ്യാസം കൈകളൊന്നു പന്തിരണ്ടുവിസ്താരം.
ആറംഗുലം പൊക്കമായ്
തീർക്കേണം ചെമ്പുപാത്രമീരൂപം
ചെമ്പാൽ കപാലോപമം
മദ്ധ്യേ തസ്യ തുളയ്ക്കുകാരമൊരു ദ്വി-
കാവും പണ്ണുള്ളതാം
പൊൻകോലാലതു നാഴിവട്ടകയതാം
കൊണ്ടീതുമാറംഗുലം."
(എന്നു നാഴികവട്ടയുടെ ലക്ഷണം).

ങ്ങളിൽ വാശിയരശ്ശാലല്ലീ
ഞാത ചൊവ്വൂണ മുഹൂൎത്തം പ്രായ-
ശ്ചിത്തം വിരവൊടു പതിനൊന്നല്ലീ
കൎമ്മം കഷ്ടമിതാരു വിധിച്ചതു
വിഷ്ടി വിധിപ്പാൻ വഴിയില്ലൊട്ടും
ചൊവ്വായിന്നു കടകം മേഷേ
നാലിലിപ്പോരാ ദൃഗ്ഗണിതംകൊ-
ണ്ടധിമാസംകൊണ്ടെന്താ പക്ഷം
കാലമടുത്തു മാലയെടുത്തു പ-
ടിപ്പിക്കാമോ ചൊററു നനച്ചാൽ
രോഹിണിയുച്ചതിരിഞ്ഞും കാണാം
മുഞ്ഞീവട്ടക പതിനഞ്ചല്ലീ
വലിയതു നാലോ കൊള്ളാമിപ്പോൾ
ഇത്ഥം കൃതചിദ്ധതികോലം-
ജ്യൌതിഷികന്മാരന്മാരികളെ-
പ്പോലെ നാനാ വാൎത്ത പറഞ്ഞും
പരലും പലകയുമഗ്രേ വച്ചും
ഗണപതിവച്ചും കലിദിനമൊത്തവ
രത്തിക്കൂട്ടിപ്പാൎക്കുന്നപ്പോൾ
വിപരീതത്തൊടു വന്നതുകണ്ടു മ-
നസ്സുംകെട്ടു ചിരങ്ങും നാളി
ജ്യാകളുമുരുവിട്ടടനടനൊക്കെ നി-
രത്തു ചിന്തു പറതി പകപ്പൂ
കൂട്ടു കളവൂ വയ്പൂ കൂട്ടു
പത്രേ നാലഞ്ചക്ഷരമെഴുതു
നക്ഷത്രങ്ങളെ നോക്കു വിരവൊടു
പരവശരാം പൂണ്ടിത്ഥം മരുവിന-
നാക്ഷത്രികജനചരിതവിലാസവി-
ശേഷമശേഷം കഥരചന ഭാഗേ.
അവരവരിടയിലെഴുച്ചും പറഞ്ഞും
വാദ്യം കൊട്ടിയുമോരോ പദ്യം
ഗദ്യം ഹൃദ്യം ഗാനവിശേഷം
നിവിരെപ്പാടിയുമാടിപ്പെരുമഴ-

പൊഴിയുംപോലെ സരസി തിരക്കി-
ത്തിക്കിവരും ചില ഹുങ്കാരികളുടെ
ഹുംകൃതികേട്ടും പേടിച്ചങ്ങോ-
ട്ടിങ്ങോട്ടോടിയു'മയ്യോ പാവം!
ചാന്നുണ്ടിപ്പോളപ്പാ! മകനേ!
ഹാ! ഹാ! കഷ്ടം തിക്കിക്കൊല്ലാ-
ല്ലഗതികളിവരെ പോകട്ടയ്യോ
മുട്ടെപ്പോരുന്നയശസ്സിപ്പോ-
ളൻപതു മുപ്പതു ചോമാതികളിതാ!
ചത്തുമലന്നു മിഥിലയിലിത്ഥം
ചെയ്യാമോ താൻ ജനകനിതെന്തോ
കേളായുന്നു പണമുണ്ടെങ്കില-
ടച്ചുകൊടുക്കാം തിക്കം മാററാം.''
ഇത്ഥം മെത്തിന ഘോഷംകൊണ്ടും
കുതിര ചിറാലിച്ചുഴകൊട്ട പാഞ്ഞും
കാലുംകൈയുമൊടിഞ്ഞു പൊടിഞ്ഞും
ചുററും നിലവിളി ഝടിതി തുടർന്നും
കററക്കുഴലികൾ സരസി ചമഞ്ഞും
ചുററും വെട്ടിപ്പലരു മുടിഞ്ഞും
ഗോപുരവാതിലടത്തുപൊളിച്ചും
കോയിമ്മക്കു തടുക്കരുതാഞ്ഞും
ഞെണും വീണും ലോകർ കടന്നും
ചൂരക്കോൽകൊണ്ടടിയേല്പിച്ചും
ചൂലത്തിന്മേലാരാതിച്ചും
ചൂണ്ടൽ കൊളുത്തിലുരെത്തുക്കിയു-
മാറ്റു തെളിച്ചോരു മായമിട്ടു-
ക്കുഴവും കൈയിലെടുപ്പിച്ചുംകൊ-
ണ്ടാനക്കമ്മരെ വിരവൊടടിച്ചു ന-
ടത്തിയുമിത്ഥം പറയാമല്ലതി-
വിസ്മയമത്രേ മിഥിലാപുരിയില-
ന്നക്ഷണമോർത്താൽ വിവിധവിശേഷം.

൭൫

സീമാ സരോരുഹഭുവഃ കരകൌശലാനാ-
　മാകർണ്ണനാദ്ഭുതമഹൌഷധിരിന്ദ്രിയാണാം
സാമ്രാജ്യസമ്പദധിദൈവതമംഗജന്മനോ-
　രാലക്ഷ്യതേ യുവതിരത്നമപൂർവ്വമേതൽ.

൭൬

വിധായ ശ്രോത്രാന്തം കമലവസതിർഗ്ഗാളനപടം
　തതസ്തൽപക്ഷ്മീഭൂതപ്രചുരതരലാവണ്യസുധയാ
സരോജാക്ഷീമേനാമസൃജദത ഏവാമൃതകരേ
　കളങ്കവ്യാജേന സ്ഫുരതി മലജാലവ്യതികരഃ.

൭൭

ദൃശോരസ്യാസ്സന്ത്യാ ഭവതി ബഹിരംഗം കുവലയം
　പ്രചണ്ഡചണ്ഡോന്മേഷാൽ ഭവതി പരമാണുഃ കുലഗിരിഃ
ഘനസാവിന്ദുർബിംബാധരസുഷമായാഃ കിമപരം
　പരീഹാസസ്ഥാനം പരമചിരരോചിസ്സുരതരുചാം.

ഗദ്യം ൬.

(ദണ്ഡകം).

അല്ലോടിടഞ്ഞു പടരുന്ന കുന്തളസ-
മുല്ലാസി കല്യമാർമാലം
അല്ലൽപെട്ട മതികലയെ വെല്ലുമൊരു നിടിലതട-
ഫുല്ലമൃഗമദതിലകജാലം
അലർബാണവീര്യനെറി വിളയാട്ടമാമൽചില്ലി-
കലകൊണ്ടു കണ്ണിനനുകൂലം
അലമുലകുഴയിണയിൽ വിലസുമണിമണിരുചിഭി-
രൊളിവിളയുമനുപമകപോലം
ചെന്തൊണ്ടിയോടുപമ ചിന്തുന്ന വായ്മലരിൽ
മന്ദം മുളച്ച ദ്യുതിപൂരം
ചെന്തളിരിനനുമിളിരുചെറുകരയുഗളമനുകല
ന്ന മുദമുരവലമുദാരം.
ചിതറുന്ന കാന്തിതതി വദനം കലാധിപതി-
ശതകോടിതുല്യഗുണപൂരം.
ചിതമുടയ ഗളവടിവുമതിലഴിയുമതിലളിത-
ഹൃദ്യസ്തനാവലി വിലസിതമപാരം.

